# നാടകത്രയം

ഗ്രന്ഥകർത്താ:

**കെ. എം. പണിക്കർ**




**PUBLISHERS :**

THE MANGALODAYAM LIMITED
TRICHUR

**1951/1127**

# നാടകങ്ങൾ





# അവതാരിക

ഉത്തമകൃതികളെക്കൊണ്ടു സഹൃദയലോകത്തിൽ ചിരപ്രതിഷ്ഠ ലഭിച്ചിട്ടുള്ള പ്രസ്തുതഗ്രന്ഥകാരൻെറ ഒരു കൃതിക്ക് ഇനിയും ഒരവതാരിക ആവശ്യമുണ്ടെന്നു ഞാൻ കരുതുന്നില്ല. അതിനാൽ ഭീഷ്മർ എന്ന പ്രസ്തുതനാടകം വായിച്ചപ്പോൾ എനിക്കുണ്ടായ ചില അഭിപ്രായശകലങ്ങൾ മാത്രമാണ് അവതാരികയെന്ന പേരിൽ ഇവിടെ പ്രസ്താവിക്കുന്നത്.

നമ്മുടെ ഇതിഹാസനായകന്മാരിൽ ശ്രീരാമൻ, ഭീഷ്മർ മുതലായ ചിലരുടെ ഗുണവിശേഷാംശങ്ങളിൽ ഓരോന്നിനെപ്പററിയും എത്ര മഹാഗ്രന്ഥങ്ങൾ നിർമ്മിച്ചാലും അതിലുൾപ്പെടാതെ സമുദ്രജലംപോലെ പിന്നേയും അത്രയ്ക്കത്രതന്നെ അവശിഷ്ടമുണ്ടായിരിക്കുന്നതാണെന്നു പ്രസിദ്ധമാണല്ലോ. ഭീഷ്മരുടെ ഗുണസഞ്ചയത്തിൽനിന്നു രാജധർമ്മതത്വനിഷ്ഠയെന്ന ഗുണത്തെ പകുത്തെടുത്ത് ആ സൂത്രത്തെ അവലംബിച്ചാണ് ഗ്രന്ഥകാരസൂത്രധാരൻ പ്രകൃതനാടകത്തിൻെറ രംഗവിശേഷങ്ങൾ അളന്നു കണക്കാക്കിപ്പണിചെയ്തിട്ടുള്ളത്. കഥാഘടനയിൽ പ്രാധാന്യം വഹിക്കുന്ന ഇതിലെ ധർമ്മനായകനെ ചില അവസരങ്ങളിൽ പ്രത്യക്ഷത്തിൽ വരുത്താതെ അണിയറയിലിരുന്നു ധർമ്മച്ചരടു പിടിച്ചു മററു പാത്രങ്ങൾവഴിയായും ധർമ്മസ്വരൂപം പ്രകാശിപ്പിക്കുന്ന രീതിയിൽ നിബന്ധിച്ചിരിക്കുന്ന

ത്തു നാടകീയവസ്തുവിൻ്റെ പ്രൗഢതയ്ക്കും ധർമ്മവീരനായ നായകൻ്റെ ഗൗരവം കാണിക്കുന്നതിന്നും പ്രത്യേകം ഉപയുക്തമായിട്ടുണ്ട്.

"കാലോ വാ കാരണം രാജ്ഞോ രാജാ വാ കാലകാരണം
ഇതി തേ സംശയോ മാ ഭൂദ്രാജാ കാലസ്യ കാരണം."

എന്നു മഹാഭാരതത്തിൽ കാണിച്ചിട്ടുള്ള ഗ്രന്ഥനായകവചനം അടിസ്ഥാനമാക്കി, കാലത്തിന്നനുസരിച്ച ലോകഗതിയെ നിയന്ത്രിച്ചു നിലനിർത്തുന്ന മനോവാക്കായകർമ്മങ്ങൾക്കാണ് ധർമ്മമെന്നു പറയുന്നതെന്നും അതു ശരിയായി നിർവ്വഹിക്കേണ്ടതു രാജാവാണെന്നുമുള്ള രാജധർമ്മതത്വത്തെ 'കാലാധികാരി നൃപനെന്നതു കാട്ടിയില്ലേ' എന്ന പ്രകൃതനാടകത്തിലെ ആദ്യശ്ലോകാരംഭത്തിൽത്തന്നെ സൂചിപ്പിച്ച്, വർണ്ണക്രമമായി സ്വീകരിച്ചിട്ടുള്ള പ്രധാനാർത്ഥത്തിന്നു ബീജാവാപം ചെയ്തിരിക്കുന്നു. പിന്നെ ഒന്നാമങ്കത്തിൻ്റെ ആരംഭത്തിൽ ഓരോ വർണ്ണങ്ങളുടേയും പ്രതിനിധികളുടെ വാക്കായിക്കാണിച്ച ഭാഗംമുതൽ ക്രമത്തിൽ ആ ബീജം മുളച്ചു ശാഖോപശാഖകളായിപ്പടർന്ന് അന്തർമ്മുഖമായും ബഹിർമ്മുഖമായും ലോകംമുഴുവൻ വ്യാപിച്ചുവരുന്ന നിലയുടെ അംശഭേദങ്ങളാണ് കാണിച്ചിരിക്കുന്നത്. അവയിലോരോന്നും എടുത്തു പ്രത്യേകം കാണിപ്പാൻ തുടങ്ങിയാൽ ഈ പ്രസ്താവം കുറെയധികം നീണ്ടുപോകുമെന്നു മാത്രമല്ല, അങ്ങനെ ചെയ്യേണ്ട ആവശ്യമുണ്ടെന്നും തോന്നുന്നില്ല. ഗ്രന്ഥകാരൻതന്നെ

"ഒന്നാമതാം നിയമമാത്മജയം നൃപക്കു
രണ്ടാമതേ രിപുജയം ............."

"………നൃപവരന്മാക്കില്ലഃപാൽ നിത്യവൈരം"
എന്നീവക പല ഭാഗങ്ങളിലും അതു സാമാന്യമായി സ്പഷ്ട മാക്കീട്ടുമുണ്ടു്. കഥാനായകനായ ഭീഷ്മർ മഹാഭാരതത്തിൽ ധമ്മപുത്രന്നുപദേശിച്ചതായിക്കാണിച്ചിട്ടുള്ള രാജധമ്മത ത്വങ്ങളെല്ലാംതന്നെയും വാച്യരീതിയിലോ വ്യംഗ്യരീതി യിലോ ഈ നാടകത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടെന്നു ചുരു ക്കത്തിൽ പറയാം. ബാലനായ വിചിത്രവീയ്യൻെറ രാജ്യ ഭരണാരംഭകാലംമുതല്ക്കു കഥ തുടങ്ങിയിരിക്കുന്നതുകൊണ്ടു വത്തമാനകാലത്തിലെച്ചില സംഭവങ്ങളും സഹൃദയഹൃദ യങ്ങളിൽ വ്യംഗ്യമായി സ്ഫുരിക്കുന്നുണ്ടെങ്കിൽ അതു ശാശ്വ തരാജധമ്മങ്ങൾക്കു് ഏതു കാലത്തും മാററം വരുന്നതല്ലെ ന്നുള്ള സൂക്ഷ്മതത്വം കാണിക്കുന്നതിൽ കവിക്കുള്ള സാമ ത്ഥ്യവിശേഷത്തിൻെറ ഫലവുമാണു്.

അഭിനയിച്ചു കാണിക്കേണ്ട ദൃശ്യവസ്തുവെന്ന നില യിൽ പ്രസ്തുതഗ്രന്ഥത്തിലെ രംഗങ്ങളുടെ വിധാനങ്ങളും വിഭാഗങ്ങളും നോക്കുകയാണെങ്കിൽ അതും നാടക ത്തിൽ സ്ഥായിയായ ധമ്മവീരരസത്തിനു യോജിച്ചവിധ ത്തിൽ കഥാഭാഗങ്ങൾ തിരഞ്ഞെടുത്തിട്ടാണു് ഘടിപ്പിച്ചി ട്ടുള്ളതു്. ഒരേ കഥാപാത്രത്തെ വേണ്ടതിലധികം സംസാ രിപ്പിച്ചു പ്രേക്ഷകന്മാരുടെ ക്ഷമ പരീക്ഷിക്കാതെകഴിക്കു ന്നതിനും ഒരു രംഗത്തിൽത്തന്നെ ഇടയ്ക്കിടയ്ക്കു പുതിയ ക ഥാപാത്രങ്ങളെ പ്രവേശിപ്പിച്ചു കൗതുകവും ഔത്സുക്യ വും വദ്ധിപ്പിക്കുന്നതിനും പ്രത്യേകം ശ്രദ്ധവെച്ചുകാണുന്നു ണ്ടു്. നാടകത്തിലെ സ്ഥായിരസത്തിന്നനുഗുണമായവി ധം ഉത്തമപാത്രങ്ങളെക്കൊണ്ടും മധ്യമപാത്രങ്ങളെക്കൊ

ണ്ടും മാത്രമാണ് കഥാവസ്തു നിൎവ്വഹിച്ചിട്ടുള്ളതും. അതിൽ പ്രധാനപാത്രങ്ങളെല്ലാം മഹാഭാരതഭണ്ഡാരത്തിൽനിന്നു തന്നെയെടുത്തു യാതൊരു കേടുപാടും വരാത്തവിധം ആവശ്യംപോലെ പെരുമാറുകയാണ് ചെയ്തിരിക്കുന്നത്. ഒരു മഹായജ്ഞം നടത്തുവാൻ അതാതു സമയത്തുണ്ടാക്കേണ്ട ചില ചില്ലറപ്പാത്രങ്ങൾ പുതുതായി നിൎമ്മിച്ചിട്ടുണ്ട്. സ്രുവം, ജുഹു, പാലിക മുതലായവയുടെ സ്ഥാനം വഹിക്കുന്ന ആവക പാത്രങ്ങളും യജ്ഞസ്വഭാവത്തിന്നനുസരിച്ച വേണ്ട ശുദ്ധിയും വൃത്തിയും വന്നിട്ടുള്ളവയാണ്.

ഇനി പ്രസ്തുതനാടകത്തിലെ പദ്യരീതിയെപ്പററിയാണ് കുറച്ചു പറവാനുള്ളത്. ചൂൎണ്ണികാരൂപത്തിലുള്ള ഗദ്യങ്ങളും ശ്ലോകങ്ങളും ഇടകലൎന്നു ചേൎന്നുകൊണ്ടുള്ളതാണല്ലോ സംസ്കൃതത്തിലെ നാടകപ്രസ്ഥാനത്തിന്റെ സ്വരൂപം. സംസ്കൃതനാടകങ്ങളുടെ പരിഭാഷകളായിട്ടുള്ള നാടകങ്ങളാണ് ഭാഷയിലും ആദ്യത്തിലുണ്ടാവാൻ സംഗതി വന്നതെന്നതിനാൽ ഭാഷാനാടകങ്ങളും ആ രീതിയെത്തന്നെയാണ് സാമാന്യമായി സ്വീകരിച്ചിരിക്കുന്നത്. എന്നാൽ ചൂൎണ്ണികകളും ശ്ലോകങ്ങളും നിൎമ്മിക്കുന്ന സംഗതിയിൽ ഏതെല്ലാം അംശങ്ങളാണ് ചൂൎണ്ണികകൊണ്ടു പ്രതിപാദിക്കേണ്ടതെന്നും ഏതെല്ലാമാണ് ശ്ലോകരൂപത്തിലാക്കേണ്ടതെന്നുമുള്ളതിലേയ്ക്കു വല്ല നിയാമകവുമുണ്ടോ എന്ന് ഒന്നു ചുഴിഞ്ഞുനോക്കുന്നപക്ഷം സംസ്കൃതനാടകങ്ങളിൽ ചിലതിന്റെ സ്ഥിതിതന്നെയും ആ വിഷയത്തിൽ അഭിനന്ദനീയമായിത്തീരുന്നില്ല. ഏതെങ്കിലും ഒരു സംഗതിയുടെ വൎണ്ണനമോ വിവരണമോ വേണ്ടിവരുന്ന സന്ദൎഭങ്ങളാണ് നാടകത്തിൽ ശ്ലോകങ്ങൾക്കുചിതങ്ങളായ സ്ഥാന

ങ്ങളെന്നു കാളിദാസാദിമഹാകവികളുടെ നാടകങ്ങൾ സൂക്ഷ്മമായിപ്പരിശോധിച്ചാലറിയാവുന്നതാണു്. 'നാടകാന്തം കവിത്വം' എന്നു സംസ്കൃതത്തിൽ ഒരു ചൊല്ലുണ്ടാകുന്നതിനുള്ള കാരണവും ഈവക സൂക്ഷ്മനിരീക്ഷണമായിരിക്കണം. ഏതായാലും പ്രസ്തുതനാടകം ആ വിഷയത്തിൽ മററുള്ളവൎക്കനുകരണീയമായ മാതൃകയായിരിക്കത്തക്കവിധംതന്നെ പരിപൂൎണ്ണവിജയം നേടിക്കാണുന്നുണ്ടു്. എന്നു മാത്രമല്ല, ഇതിലെ പല ശ്ലോകങ്ങൾക്കും നാടകപദ്യങ്ങളെന്ന നിലയിൽ പ്രത്യേകിച്ചും പ്രാധാന്യവും സ്വാരസ്യവും അനുഭവപ്പെടുന്നതുമുണ്ടു്. ഒന്നാമത്തെ മംഗളശ്ലോകംതന്നെ ഒന്നു സൂക്ഷിച്ചുനോക്കുക— നാടകാരംഭത്തിലെ ആ ശ്ലോകത്തിൽ നാട്യവിദ്യയുടെ ആദികൎത്താവായ പരമേശ്വരനെയാണു് മംഗളദാതാവാക്കി പ്രാൎത്ഥിക്കുന്നതു്. അതും പ്രപഞ്ചനാടകം നിൎമ്മിച്ചു ഭംഗിയായിക്കൊണ്ടു നടത്തി ശരിയായവസാനിപ്പിച്ചു മായായവനികയിൽ മറയുന്ന നടരാജന്റെ നിലയിലാണു്. അങ്ങനെയുള്ള അൎത്ഥകല്പനയിൽനിന്നു് ഒരു നാടകത്തിൽ ആവശ്യംപോലെ ഓരോരോ കഥാപാത്രത്തിന്റെ വേഷം കെട്ടി അതാതു പാത്രങ്ങൾ അഭിനയിക്കേണ്ട ഭാഗങ്ങൾ മുറയ്ക്കഭിനയിച്ചു തിരശ്ശീലയ്ക്കകത്തു മറഞ്ഞുവരുന്ന ഒരു നടപ്രധാനന്റെ സാദൃശ്യം പരമേശ്വരനിൽ മിക്കതും സ്പഷ്ടമായിത്തന്നെ തോന്നുകയെന്നുള്ളതു് ഏതു സഹൃദയനും അനുഭവസിദ്ധമാണല്ലോ. നാടകാദിയിൽ ആ മാതിരി കല്പനയ്ക്കുള്ള പ്രകൃതൌചിത്യം അന്യാദൃശംതന്നെയാണെന്നുള്ളതിനു സംശയവുമില്ല. അതുപോലെ ഉത്തരാൎദ്ധത്തിലെ അസംഗൻ,

യോഗീശ്വരൻ, അനാഘൻ, ആദ്യൻ, വിഭു എന്നീ വിശേഷണങ്ങൾ പ്രകൃതനാടകകഥാനായകനായ ഭീഷ്മരിലും സാധാരണമാകയാൽ ആ വഴിക്കു കഥാനായകനെയും സൂചിപ്പിക്കുന്നു. അപ്പോൾ പൂർവ്വാൎദ്ധത്തിലെ വീണ്ടും വീണ്ടും സൃഷ്ടിക്കലും അഴിക്കലും ചിത്രാംഗദനെ രാജാവാക്കുക, അദ്ദേഹം മരിച്ചപ്പോൾ വിചിത്രവീൎയ്യനെ രാജാവാക്കുക, അദ്ദേഹത്തിൻെറ മരണം, പിന്നെ പാണ്ഡുവിനെ രാജാവാക്കുക എന്നിവകൾ നായകൻെറ പ്രവൃത്തികളിലേയ്ക്കു സഹൃദയമനസ്സിനെ നയിക്കുന്നു. അപ്രകാരംതന്നെ അസംഗത്വം മുതലായ രാജധൎമ്മങ്ങളെയും കൂടി പുരസ്കരിച്ചുകൊണ്ടു കഥാനായകനെ വ്യംഗ്യരീതിയിൽ ഭാസിപ്പിക്കുന്നതു മംഗളദേവതയായ പരമശിവനും ഭീഷ്മരും തമ്മിൽ സാദൃശ്യം സൂചിപ്പിക്കുന്നതിൽ പൎയ്യവസിക്കയും ചെയ്യുന്നു. ഇങ്ങനെ സന്ദൎഭൗചിത്യംകൊണ്ടും ആശയമഹത്വംകൊണ്ടും ഈ ശ്ലോകം ഏററവും അഭിനന്ദനീയമായിട്ടുണ്ടെന്നു പറയേണ്ടതില്ലല്ലോ. ഇതുപോലെ ഉൽകൃഷ്ടാശയങ്ങളടങ്ങിയ പല ശ്ലോകങ്ങളും പ്രസ്തുതനാടകത്തിൽ കാണാവുന്നതാണു്. ഒന്നാമങ്കത്തിലെ "ശ്രേഷ്ഠന്മാർ പൂൎവ്വികന്മാരുടെ വഴിയിൽ നടന്നീടു ധൎമ്മത്തോടൊന്നും" എന്ന പദ്യം ശാകുന്തളത്തിലെ "ശുശ്രൂഷസ്വ ഗുരുൻ കുരു പ്രിയസഖീവൃത്തിം സപത്നീജനേ" എന്ന ഉൽകൃഷ്ടപദ്യത്തെ സ്മരിപ്പിക്കുന്നു. നാലാമങ്കത്തിലെ "ആനത്തത്തിന്നു വൻപരീക്ഷ" എന്നു തുടങ്ങുന്ന പദ്യം "മേദച്ഛേദകൃശോദരം ലഘു ഭവത്യുത്ഥാനയോഗ്യം വപുഃ" എന്ന ശാകുന്തളപദ്യത്തോടും മാളവികാഗ്നിമിത്രത്തിലെ "ദേവാനാമി

ദമാമനന്തി മുനയഃ കാന്തം ക്രതും ചാക്ഷുഷം” എന്ന പദ്യത്തോടും കിടപിടിക്കുന്നതാണ്. രണ്ടാമങ്കത്തിലെ “നൂനം നിരാശ്രയകളാം കുലകന്യമാർതൻ” എന്നു പരിവ്രാജികയുടെ വാക്കായിട്ടുള്ള പദ്യം ശാകുന്തളത്തിൽ രാജാവു സ്ത്രീവർഗ്ഗത്തെ മുഴുവൻ ആക്ഷേപിച്ചുകൊണ്ടു ഗൗതമിയോടു പറയുന്ന “സ്ത്രീണാമശിക്ഷിതപടുത്വമമാനുഷീഷു” എന്നതിന്നു ഗൗതമിതന്നെ ഉരുളയ്ക്കുപ്പേരിപോലെയോ മുഖത്തടിച്ചപോലെയോ കൊടുക്കുന്ന ഉത്തരമായിക്കണക്കാക്കാൻ വേണ്ട യോഗ്യതയുള്ളതാണ്. ഇങ്ങനെ നോക്കിയാൽ കാളിദാസപദ്യങ്ങളുടേയും മററും ആശയപ്പകർപ്പായിട്ടല്ലാതെതന്നെ അവയോടു കിടപിടിക്കത്തക്ക ആശയങ്ങളടങ്ങിയ അനേകം ശ്ലോകങ്ങൾ ഈ നാടകത്തിൽ കാണാം. സ്ഥാലീപുലാകന്യായമനുസരിച്ചു ചിലതു ചൂണ്ടിക്കാണിച്ചുവെന്നേയുള്ളു. അതുകൊണ്ടു പ്രസ്തുതഗ്രന്ഥം യഥാശ്രുതമായ രീതിയിൽ മാത്രം ഒന്നു വായിച്ചു കഴിച്ചു തള്ളാതെ മനസ്സിരുത്തി നിഷ്കർഷിച്ച് ഇതിലെ ഓരോ ഭാഗത്തിന്നും ദൃശ്യത്തിൻെറ നിലയിലും കാവ്യത്തിൻെറ നിലയിലും ഉള്ള ഗുണവിശേഷങ്ങൾ വിവേചനംചെയ്തു നോക്കിയാൽകൊള്ളാമെന്നാണ് സാഹിത്യലോകത്തോട് എനിക്കുള്ള പ്രാർത്ഥന.

ശ്രീതിലകം
തൃശ്ശിവപേരൂർ
20 10 113

ആററൂർ കൃഷ്ണപ്പിഷാരടി.

# ഭീഷ്മർ

[ ഒരു നാടകം ]

## ഒന്നാമങ്കം

### നാന്ദി

ജഗത്തെല്ലാം സൃഷ്ടിച്ചഴകിനൊടഴിച്ചിട്ടനുദിനം
ലയത്തിൽ തൻമായായവനികയിൽ മറഞ്ഞീടിന നടൻ
അസംഗൻ സദ്യോഗീശ്വരനനഘനാദ്യൻ വിഭു സദാ
തുണയ്ക്കട്ടേ നിങ്ങൾക്കയുഗശരഭിത്താം പരശിവൻ. 1

[നാന്ദ്യന്തത്തിൽ കഞ്ചുകിയും വീരസേനനും പ്രവേശിക്കുന്നു.]

കഞ്ചുകി:—വീരസേന, ദേവി ആരാധന കഴിഞ്ഞിങ്ങോട്ടെഴുന്നള്ളും. വിചിത്രവീര്യമഹാരാജാവിനു പ്രായപൂർത്തിവന്നു രാജ്യഭാരം കയ്യേല്ക്കുന്നതിൽ സന്തുഷ്ടയായ സ്വാമിനി രാജധാനിയിലുള്ള പ്രമാണികൾക്ക് ഇന്നു സമ്മാനങ്ങൾ കൊടുക്കുന്നതിനു നിശ്ചയിച്ചിരിക്കുന്നു. അതുകൊണ്ട് ഈ ആസ്ഥാനമണ്ഡപമെല്ലാം രാജോചിതമായി അലങ്കരിക്കേണമെന്ന് എന്നോടു പ്രത്യേകം കല്പിച്ചിരിക്കുന്നു.

**വീരസേനൻ:**—അതു സന്തോഷവാർത്തതന്നെ. ബാലനായ ചിത്രാംഗദമഹാരാജാവു ഗന്ധർവ്വനാൽ കൊല്ലപ്പെട്ടശേഷം സ്വാമിനി സർവ്വസുഖങ്ങളും ഉപേക്ഷിച്ച് ഒരു തപസ്വിനിയുടെ രീതിയിൽ കഴിച്ചുകൂട്ടുകയായിരുന്നല്ലോ. ഇപ്പോൾ മഹാരാജാവിനു പ്രായപൂർത്തി വന്നിരിക്കുന്നതുകൊണ്ടു ദേവിക്കു വലിയ സന്തോഷമായിരിക്കണം. അകത്തെ പ്രവൃത്തിക്കാരായ നമുക്കും സമ്മാനങ്ങൾ ഉണ്ടാകാതിരിക്കയില്ല.

**കഞ്ചുകി:**—അതെന്തോ, കണ്ടുതന്നെ അറിയണം.

**വീരസേനൻ:**—എന്താണ് താൻ ഇങ്ങനെ പറയുന്നത്? ചിത്രാംഗദമഹാരാജാവിന്റെ നിര്യാണശേഷം എല്ലാ ഉത്സവങ്ങളും ഈ കൊട്ടാരത്തിൽ പ്രതിഷേധിക്കപ്പെട്ടിരുന്നു. നൃത്തഗീതങ്ങൾപോലും നിഷിദ്ധമായിരുന്നു. ദേവിയുടെ വ്രതത്തിനനുസരിച്ചായിരുന്നു ഇവിടത്തെ നടപടി എല്ലാംതന്നെ. ഇപ്പോഴാവട്ടെ, എന്താഘോഷമാണ്, നോക്കു. നഗരവാസികൾക്ക് എന്താഹ്ലാദമാണ്! യുവാവായ മഹാരാജാവു് ഇന്നലെ പട്ടണപ്രവേശം നടത്തിയപ്പോൾ പൗരന്മാർ ആനന്ദഭരിതരായി അവരുടെ രാജഭക്തി എന്തെല്ലാം മട്ടിലാണ് കാട്ടിയതു്!

**കഞ്ചുകി:**—നഗരവാസികൾ മൂഢന്മാർതന്നെ. അവർക്കെന്തെങ്കിലും ചില്ലറ ഒരു കാര്യമുണ്ടായാൽ വലിയ ഉത്സവമായി. ഇങ്ങനെ എത്ര കണ്ടിരിക്കുന്നു.

**വീരസേനൻ:**—മഹാരാജാവുതിരുമനസ്സിലേയ്ക്കു പ്രായപൂർത്തിവരുന്നതു ചില്ലറ കാര്യമാണോ? നമ്മുടെ മഹാരാ

ജാവു നേരിട്ടു രാജ്യം ഭരിച്ചുകാണുവാൻ എല്ലാവക്കും ആഗ്രഹമുള്ളതല്ലേ? താൻ എന്താണ് ഇങ്ങനെ നിസ്സാരമാക്കി പറയുന്നത്?

കഞ്ചുകി:—ശരിതന്നെ, ശരിതന്നെ. എങ്കിലും ചിത്രാംഗദമഹാരാജാവിൻെറ മരണശേഷം, സവ്വസദ്ഗുണസമ്പന്നനും സമഗ്രപ്രതാപനുമായ കുമാരൻ ദേവവ്രതൻെറ ഉപദേശമനുസരിച്ചു നമ്മുടെ സ്വാമിനി രാജ്യം ഭരിച്ചതുപോലെ മേലാൽ നടക്കുമോ എന്നുള്ള ആശങ്ക എനിക്കില്ലാതില്ല. ഭീഷ്മകുമാരൻ അധികാരം വഹിച്ചപ്പോഴാകട്ടെ,

വണ്ണാശ്രമങ്ങൾ വഴിപോൽ പരിരക്ഷചെയ്തു,
ധമ്മം ജഗത്തിലിഹ ശാശ്വതമായ് നടത്തി,
ദ്വാപരം കൃതയുഗത്തിനു തുല്യമാക്കി,
കാലാധികാരി നൃപനെന്നതു കാട്ടിയില്ലേ? 2

യുവാവായ വിചിത്രവീയ്യമഹാരാജാവിൻെറ കാലം എങ്ങനെയാണോ ആവാൻ പോകുന്നത്? എല്ലാം നന്നായി വരുവാൻ ദേവി സഹായിക്കട്ടെ.

വീരസേനൻ:—നിങ്ങളുടെ ആശങ്കയ്ക്കു വഴി കാണുന്നില്ല. മഹാരാജാവു ചെറുപ്പമാണെങ്കിലും അദ്ദേഹത്തെ വേണ്ട വഴിയിൽക്കൂടി കൊണ്ടുപോകുന്നതിന് അമ്മയും ജ്യേഷ്ഠനുമുണ്ടല്ലോ. അവരുടെ ഉപദേശത്തിനു വിപരീതമായി അദ്ദേഹം നടക്കുമോ? പോരെങ്കിൽ പൗരവന്മാർ എപ്പോഴാണ് ശാശ്വതമായ രാജധമ്മത്തെ വിഗണിച്ചു പ്രവത്തിച്ചിട്ടുള്ളത്?

കഞ്ചുകി:—എടോ, താനെന്തറിഞ്ഞു? ബാല്യത്തിൽ രാജാവായശേഷം, പ്രായവൃത്തിവരുമ്പോൾ അധികാരം കയ്യേല്ക്കുന്ന രാജാക്കന്മാരുടേയും ചിറമുറിഞ്ഞൊഴുകുന്ന നദികളുടേയും ഗതി ഒരുപോലെയാണ്. ഏതെല്ലാം വഴിക്കാണ് പ്രവഹിക്കുന്നതെന്ന് ആക്കും മുൻകൂട്ടി പറഞ്ഞുകൂടാ. നല്ല വഴിയിൽക്കൂടി പ്രവഹിച്ചു എന്നും വരാം, വക്കിൽ നില്ക്കുന്ന വൃക്ഷങ്ങളെ വീഴ്ത്തി പലേടത്തുമായി പാഞ്ഞു എന്നും വരാം. അതു മാത്രമല്ല, ചെറുപ്പത്തിൽ അവിവേകം മനുഷ്യസഹജവുമാണല്ലോ.

വീരസേനൻ:—അങ്ങനെ പറയരുത്. രാജർഷിപരമ്പരയിൽനിന്നു ജനിച്ചിട്ടുള്ള ഈ മഹാരാജാവിനു ധർമ്മവൈകല്യം ഒരു കാലത്തും വരാൻ ഇടയില്ല.

നിസർഗ്ഗതേജസ്സു വഹിച്ചിടുന്ന
രാജർഷിവംശാങ്കുരമീ യുവാവിൽ
വയസ്സിനൊത്തല്ല ഗുണം: ഹുതാശ-
നിളപ്പമോ ചൂടു, കൊളുത്തിടുമ്പോൾ? 3

കഞ്ചുകി:—താൻ പറയുന്നതു ന്യായംതന്നെ! പൌരവന്മാർ ചെറുപ്പത്തിലും ധർമ്മത്തെ ഉപേക്ഷിക്കാറില്ല. എങ്കിലും മനുഷ്യസഹജമായ വ്യത്യാസങ്ങൾ അവരിലും ഉണ്ടാകാറുണ്ടല്ലോ. രാജാക്കന്മാക്കും ഗുണകർമ്മഭേദങ്ങൾ കണ്ടുവരുന്നില്ലേ? ഒരാൾ അവിവേകിയായിരിക്കാം. ഒരാൾക്കു പൌരുഷം കുറഞ്ഞിരിക്കാം. ഒരാൾ തീക്ഷ്ണദണ്ഡനായിരിക്കാം. ഏതുവിധത്തിലാണ് നമ്മു

ടെ യുവാവായ മഹാരാജാവു് എന്നു തീൎത്തു പറയാറാ
യിട്ടില്ലല്ലോ. ഇതാ, മഹാറാണിയുടെ എഴുന്നെള്ളത്താ
യി എന്നു തോന്നുന്നു. നോക്കു, വീരസേന, യുവാവാ
യ മഹാരാജാവും കൂടെയുണ്ടു്.

വീരസേനൻ:—(നോക്കിയിട്ടു്) അതാ, മഹാരാജാവു്

ബാല്യം വിടാത്ത നവയൌവനശോഭ ചേൎന്നോൻ
രാജോചിതാംബരവിഭൂഷണഭൂഷിതാംഗൻ
ആജാനുബാഹു ബലി ശസ്ത്രധരൻ വിനീതൻ
ശോഭിപ്പു രാജഗുണമിന്നുടലാൎന്നപോലെ. 4

എഴുന്നെള്ളത്തിങ്ങെത്തിക്കഴിഞ്ഞു; വരു, നമുക്കും പോ
യിക്കാണണം. (അവർ പോകുന്നു.)



(സത്യവതിമഹാറാണിയും വിചിത്രവീൎയ്യനും പരിവാരങ്ങളും പ്രവേശിക്കുന്നു. സത്യവതിയും വിചിത്രവീൎയ്യനും ഭദ്രാസനങ്ങളിൽ ഇരിക്കുന്നു.)

സത്യവതി:—ഇന്നു കുരുരാജ്യത്തിനു സുദിനംതന്നെ. പൈ
തൃകമായ ഈ രാജ്യം നീതന്നെ കയ്യേററു ഭരിച്ചുതുടങ്ങി
യല്ലോ. ഈ മന്ത്രിമുഖ്യന്മാരുടേയും പൌരജാനപദന്മാ
രുടേയും മുൻപിൽവെച്ചു് ഈ നാട്ടിൻെറ ഭരണം നി
ന്നെ ഞാൻ ഏല്പിക്കുന്നു. ചിത്രാംഗദൻെറ അകാലമ
രണശേഷം അരാജകത ബാധിക്കാതെ ഇത്രനാളും

ഞാൻ, കുമാരദേവവ്രതന്റെ സഹായത്തോടുകൂടി, ആവുന്നപോലെ രാജ്യകാര്യങ്ങൾ നടത്തി. എന്താണ് നമ്മുടെ പൌരമുഖ്യന്മാർ പറയുന്നത്?

സാകല്യൻ:— ദേവി, ഞാൻ ബ്രാഹ്മണജനങ്ങളുടെ അഭിപ്രായം പറയുന്നു. മഹാരാജാവു വിജയിയായി ഭവിക്കട്ടെ.

രാജർഷിമാർ സുരപതിപ്രിയരായ് വസിച്ച
മുൻഗാമിമാരുടെ ഗുണങ്ങളിണങ്ങി നന്നായ്
കയ്യൂക്കിനാൽപ്പുകൾ പുലർത്തി വിളങ്ങിടട്ടെ
നീണാളിവൻ കുരുകുലത്തിനു ഭൂഷയായി. 5

വിചിത്രവീര്യൻ:—(തലകുനിച്ച്) ഇതൊരാശീർവ്വാദമായി ഞാൻ ഗണിക്കുന്നു.

ഉഗ്രവർമ്മൻ:—ക്ഷത്രിയർക്കുവേണ്ടി ഞാൻ പറയുന്നു.

ഏറും പൌരുഷമാർന്ന വൈരിനികരം
    മർദ്ദിച്ചു നാലാഴിതൻ
തീരംതൊട്ടൊരു ചക്രവർത്തിപദമാ-
    മീബ്ഭൂതലം വെന്നു നീ
പാരിക്കുന്നൊരു കീർത്തി മൂന്നുലകിലും
    ചേർത്തിന്നജാതാരിയായ്
പേരിന്നൊത്തു വിചിത്രവീര്യ, സുചിരം
    കാത്തീടുകീ ഞങ്ങളെ. 6

ചന്ദനദാസൻ:—വൈശ്യശൂദ്രാദികളായ മററുള്ള ജനങ്ങളുടെ ആഗ്രഹം പറയാം.

ആഗസ്സററുള്ള ജീവൽപഥമതനുഗമി-
ച്ചത്ഥസമ്പത്തുയത്തി-
പ്പാകംപോൽ യാഗകമ്മാദികരംവഴി ശരിയായ്
വൃഷ്ടി നാട്ടിൽ പുലത്തി
ന്യായം നീതിക്രമം സൽകുലജനഗണമ-
യ്യാദ നന്നായ് നടത്തി
ക്ഷേമം നാട്ടാക്കു നല്കിബ്ബൃഹദിനമവനീ-
നാഥനായ് വാഴ്ക രാജൻ! 7

വിചിത്രവീയ്യൻ:—ഞാൻ അനുഗൃഹീതനായി.

വന്ദികരം:—(അണിയറയിൽ)

എല്ലാവിധത്തിലെഴുമാ പ്രജകരംക്കുമുള്ളിൽ
കല്യാണമേകിയതിരഞ്ജന ചേത്തിടുന്നോൻ
രാജാവിതെന്നു പറയും മൊഴിയിന്നുമാത്രം
സാത്ഥീഭവിച്ചു; പരഭൂമിപർ പേരിനായി. 8

സത്യവതി:—മകനേ, ഒന്നുമാത്രം ഞാൻ പറയുന്നു: ആദ്യ രാജാവായ പൃഥുവിൻെറ പ്രതിജ്ഞ നിനക്കറിവുള്ളതാണല്ലോ. "ധമ്മനീതികളെ അനുസരിച്ചും, ജനഹിതാനുവത്തിയായും, സവ്വജീവികളിലും സമബുദ്ധിയോടും പ്രിയാപ്രിയങ്ങരം കൈവിട്ടും ഭൗമബ്രഹ്മം ഞാൻ കാത്തുകൊള്ളാം" എന്നത്രേ രാജാക്കന്മാർ അഭിഷേകസമയത്തു ദീക്ഷിക്കുന്ന വ്രതം. അതു് ഒരു കാലത്തും മറക്കരുതു്. പിന്നീടു്,

ഒന്നാമതാം നിയമമാത്മജയം നൃപൎക്ക്,
രണ്ടാമതേ രിപുജയം കരുതേണ്ടതുള്ളൂ;
ഉത്ഥാനശക്തി, പുരുമന്ത്രബലങ്ങൾ, യോഗ-
ക്ഷേമത്തിൽ യത്ന,മിവ പിൻപുളവാകുമല്ലോ. 9

നന്നായിട്ട് കാക്കണം. ദണ്ഡനീതി ഒന്നുകൊണ്ടാണ് രാജാക്കന്മാർ അധികാരം വഹിക്കുന്നത്. ഉറക്കത്തിലും ദണ്ഡശക്തിയത്രേ രക്ഷിക്കുന്നത്. ദണ്ഡത്തെ നാരായണനെന്നാണ് പുരാണങ്ങൾ ഘോഷിക്കുന്നത്. മൃദുലദണ്ഡനെ രാജ്യലക്ഷ്മി ഉപേക്ഷിക്കുന്നു. ദണ്ഡപാരുഷ്യമുള്ളവനിൽ രാജ്യലക്ഷ്മി കോപിക്കുന്നു. അതിനാൽ മിതദണ്ഡനായി രാജ്യത്തെ ഭരിച്ചാലും. വാസ്തവത്തിൽ,

അധൎമ്മഭീരുവായ് നിത്യം
സത്യം തെററാതിരിക്കണം;
സുസ്പഷ്ടദണ്ഡനാവേണം;
എന്നാൽ രാജാവു പൂജ്യനാം. 10

പ്രത്യേകിച്ചും നമ്മുടെ കുലധൎമ്മം ഒരു കാലത്തും മറക്കരുത്. നഹുഷൻ, യയാതി, പുരു, ദുഷ്ഷന്തൻ, ഭരതൻ, നിന്റെ പൂജ്യപാദനായ അച്ഛൻ—ഇവരുടെ ചരിത്രം നല്ലവണ്ണം ഓൎക്കുക. അധൎമ്മത്തിൽ മാത്രമേ അവൎക്ക് ഭീരുതയുണ്ടായിരുന്നുള്ളൂ. ആത്മജയം കഴിച്ചശേഷമത്രേ ദിഗ്വിജയംചെയ്തു ശത്രുക്കളെ സംഹരിച്ചത്. സത്യസന്ധന്മാരായ പൂൎവ്വികന്മാരുടെ ചരിത്രം ആലോചിച്ചാൽ എന്താണ് കാണുന്നത്?

രണ്ടേ വേണ്ടൂ നൃപന്മാരിൽ:
പൗരുഷം ധർമ്മനിഷ്ഠയും;
പൗരവന്മാരിലീ രണ്ടും
സുത, മാറാതെ കാണ്മതാം. 11

അതുകൊണ്ടു ചുരുക്കത്തിൽ പറയാം.

ശ്രേഷ്ഠന്മാർ പൂർവ്വികന്മാരുടെ വഴിയിൽ നട-
ന്നീടു ധർമ്മത്തൊടെന്നും;
വാട്ടംകൂടാതെ യത്നിക്കണമനിശ;-മുപേ-
ക്ഷിക്ക നീ തീക്ഷ്ണദണ്ഡം;
നാട്ടാർക്കെന്തിഷ്ടമെന്നാലതു തവ ഹിതമാ-
കേണ;-മീവണ്ണമായാൽ
ശ്രേഷ്ഠം രാജത്വമല്ലാതെഴുമൊരു നൃപനോ
രാജ്യബാധസ്ഥമാത്രം. 12

കുഞ്ഞേ, അമ്മയെന്നുള്ള വാത്സല്യംകൊണ്ടും, സന്തോ ഷാവസരങ്ങളിൽ സ്ത്രീകൾക്കു സ്വതേയുള്ള വാചാലത കൊണ്ടും ഇത്രയും പറഞ്ഞതാണ്. ഇതിൽ സാരാംശമാ യുള്ളതും വൃദ്ധന്മാരായ ബ്രാഹ്മണസത്തമന്മാർക്കു സമ്മത മായുള്ളതും നീ സ്വീകരിക്കുക.

സാകല്യൻ:—ദേവി അരുളിച്ചെയ്തതു സനാതനമായ രാജ ധർമ്മമാണ്. അതിൽ കവിഞ്ഞു യാതൊന്നും പറയേ ണ്ടതായിട്ടില്ല.

വിചിത്രവീര്യൻ:—അമ്മയുടെ ആജ്ഞകൾ അണുപോലും തെറ്റാതെ ഞാൻ നടത്തിക്കൊള്ളാം. അതിലൊതുങ്ങു നിൽക്കു രാജത്വം.

ഉഗ്രവർമ്മൻ:—സ്വാമി, പ്രജകൾ ഇന്ന് അത്യന്തം സന്തുഷ്ടരാണ്. രാജ്യത്തിന്റെ നാനാഭാഗത്തുനിന്നും അവർ രാജധാനിയിൽ എത്തിയിട്ട് ഈ അവസരത്തെ കൊണ്ടാടുന്നു. കൊട്ടാരവാതുക്കൽ എഴുന്നെള്ളി തിരുമുഖദർശനംകൊണ്ട് അവരെ അനുഗ്രഹിക്കേണമെന്നു ഞാൻ അപേക്ഷിക്കുന്നു.

വിചിത്രവീര്യൻ:—പട്ടണപ്രവേശസമയത്തിൽ നഗരവാസികളുടെ സന്തോഷം ഞാൻതന്നെ കണ്ടറിഞ്ഞതാണ്. അവർ എന്നിൽ കാണിക്കുന്ന ഭക്തിയും വിശ്വാസവും ആശ്ചര്യകരംതന്നെ. അവരുടെ ആശയ്ക്കൊത്തു ജീവിതം നയിക്കുവാൻ എനിക്കു ദൈവം ശക്തി തരട്ടെ.

സത്യവതി:—പ്രജകൾ രാജാവിൽ വെയ്ക്കുന്ന ആശ ഭഞ്ജിക്കുന്നതു ഘോരമായ പാതകമാണ്. പ്രജാവഞ്ചനചെയ്യുന്ന രാജാവിന് ഇഹലോകത്തിലും പരലോകത്തിലും ഗതിയില്ല. മകനേ, രാജത്വം സ്വീകരിക്കുന്നതിൽ നിനക്കുള്ള ഭാരമെത്രയും വലുതാണ്.

സാകല്യൻ:—ദേവി എത്രമാത്രം ജ്ഞാനത്തോടുകൂടിയാണ് പറയുന്നതു്!

വിചിത്രവീര്യൻ:—ചുമതലയുടെ ഗൗരവവും എന്റെ അപ്രാപ്തിയും ഞാൻ നല്ലവണ്ണമറിയുന്നു. എന്നാൽ അമ്മയും ജ്യേഷ്ഠനും എനിക്കു സഹായമായി നില്ക്കുമ്പോൾ ഞാൻ ഭയപ്പെടേണ്ട കാര്യമില്ലല്ലോ.

(പ്രതിഹാരി പ്രവേശിക്കുന്നു.)

പ്രതി:—രാജ്യശാസനാരംഭത്തിൽ ദേവനെ അഭിവന്ദിക്കു

ന്നതിനായി വിവിധരാജാക്കന്മാർ അയച്ചിട്ടുള്ള ദൂത ന്മാർ വന്നു സമയം കാത്തുനില്ക്കുന്നു.

വിചിത്രവീര്യൻ:—(ആത്മഗതം) ജ്യേഷ്ഠനെക്കൂട്ടാതെ അവരെ എങ്ങനെയാണ് കാണുക? ജ്യേഷ്ഠൻ വരേണ്ട സമയവും അതിക്രമിക്കുന്നല്ലോ. (സത്യവതിയോടായിട്ട് അപവാര്യ) ജ്യേഷ്ഠൻ വന്നുചേർന്നില്ലല്ലോ. ഈ ശുഭാവസരത്തിൽ ജ്യേഷ്ഠൻെറ സാന്നിദ്ധ്യമില്ലാത്തതിനാൽ ഞാൻ കുണ്ഠിതപ്പെടുന്നു.

സത്യവതി:—(അപവാര്യ) മകനേ, നിൻെറ ജ്യേഷ്ഠൻ ഈ അവസരത്തിൽ ഇവിടെ ഇല്ലാതിരുന്നത്, ജനങ്ങളുടെ മനസ്സു നിന്നിൽ നന്നേ പതിയട്ടെ എന്നുള്ള വിചാരംകൊണ്ടുതന്നെ ആയിരിക്കണം. ഇന്നു മദ്ധ്യാഹ്നത്തോടുകൂടി വരുമെന്നാണ് പറഞ്ഞിട്ടുള്ളത്.

വിചിത്രവീര്യൻ:—ഉച്ചതിരിഞ്ഞുള്ള രാജസദസ്സിൽ ഞാൻ രാജദൂതന്മാരെ യഥാവിധി സല്ക്കരിച്ചുകൊള്ളാം. ആ വിവരം അവരോടു പറയുക.

സത്യവതി:—നില്ക്കൂ, ആരൊക്കെയാണ് ദൂതന്മാർ മുഖാന്തിരം മഹാരാജാവിനെ അഭിവന്ദിക്കുന്നത്?

പ്രതിഹാരി:—തിരുമേനി പ്രസാദിച്ചാലും! ജംബുദ്വീപം, ശാകദ്വീപം, പാരസികദ്വീപം മുതലായ സകലദ്വീപങ്ങളിലേയും മിക്ക രാജാക്കന്മാരും പ്രതിനിധികളെ അയച്ചിട്ടുണ്ട്. പേരുകൾ കല്പനയുണ്ടെങ്കിൽ അറിയിക്കാം.

വിചിത്രവീര്യൻ:—ആരാണ് വന്നിട്ടില്ലാത്തതെന്നു പറയൂ.

സാകല്യൻ:—മഹാരാജാവു് ഊൎജ്ജസ്വലൻതന്നെ.

പ്രതിഹാരി:—(സ്വല്പം ആലോചിച്ചിട്ടു്) കാശിരാജാവിൻേറയും സാല്വരാജാവിൻേറയും ദൂതന്മാർ ഹാജരില്ല. (പോകുന്നു.)

വിചിത്രവീൎയ്യൻ:—സാല്വൻ ദൂതനെ അയയ്ക്കാഞ്ഞതിൽ ഞാൻ ആശ്ചൎയ്യപ്പെടുന്നില്ല. പൂരുവംശത്തോടു സൗഭപതിക്കു പണ്ടേ ദ്വേഷം ഉള്ളതാണല്ലോ. കാശിരാജാവു് എന്തുമൂലമായിരിക്കാം ആളയയ്ക്കാഞ്ഞതു്?

സത്യവതി:—രണ്ടുനാൾക്കു മുമ്പു കാശിരാജാവായ കോസലൻെറ മക്കളുടെ സ്വയംവരമായിരുന്നല്ലോ. അതുസംബന്ധിച്ചുള്ള ജോലിത്തിരക്കുകൊണ്ടായിരിക്കാം. സ്വയംവരം അറിയിച്ചിട്ടു നമ്മൾ പോകാതിരുന്നതുകൊണ്ടും ദ്വേഷമുണ്ടാവാം.

വിചിത്രവീൎയ്യൻ:—ജ്യേഷ്ഠൻതന്നെ പോയിട്ടുള്ള സ്ഥിതിക്കു് ആ വഴി ഈൎഷ്യക്കു കാരണമില്ലല്ലോ.

സത്യവതി:—മകനേ, നിൻെറ ജ്യേഷ്ഠൻ നിത്യബ്രഹ്മചൎയ്യവ്രതം ധരിച്ചിട്ടില്ലേ? ആ സ്ഥിതിക്കു സ്വയംവരത്തിൽ ഭീഷ്മൎക്കു സ്ഥാനമില്ലെന്നായിരിക്കാം അവരുടെ അഭിപ്രായം.

വിചിത്രവീൎയ്യൻ:—ജ്യേഷ്ഠൻ വന്നില്ലല്ലോ. വഴിക്കു വല്ല തരക്കേടും പറ്റിയിരിക്കുമോ? വല്ല വിരോധികളും അദ്ദേഹത്തെ വധിച്ചുവെന്നു വരാമോ?

സാകല്യൻ:—കൊള്ളാം. ദേവവ്രതസ്വാമിയെയോ?

വിൺഗംഗാനദി പെററ പുത്രനമലൻ,
ദുദ്ധർഷദോർവിക്രമൻ
ശത്രുക്കൾക്കപമാനകാരി,യഖിലാ-
സ്ത്രാബ്ധിക്കു കുംഭോത്ഭവൻ
വിജ്ഞൻ ധാർമ്മികമൗലി, സംഗരഹിതൻ
ദേവാംശഭൃതൻ മഹാൻ
സത്യത്തിൽ സ്ഥിരനിഷ്ഠനാ പ്രഭുവിനോ-
ടാക്കാണെതിർക്കാവതും? 13

സത്യവതി:—സാകല്യൻ പറഞ്ഞതു വാസ്തവമത്രേ. കുമാര ദേവവ്രതൻ സമയത്തിനു വന്നെത്തും.

വിചിത്രവീര്യൻ:—എന്താണ് ആർപ്പുവിളികൾ കേൾക്കുന്നതു്? (എല്ലാവരും ശ്രദ്ധിക്കുന്നു)

പ്രതിഹാരി:—(വീണ്ടും വേഗത്തിൽ പ്രവേശിച്ചു്) ദേവൻ ജയിക്കുന്നു. ജ്യേഷ്ഠൻതിരുമേനി ബന്ധനസ്ഥനായ സാല്വരാജാവിനോടുകൂടി നഗരദ്വാരത്തിൽ എത്തിയിരിക്കുന്നു. താമസിയാതെ ഇവിടെ എത്തുന്നതാണ്.

സത്യവതി:—പ്രതിയോഗികളെ ജയിച്ചെത്തുന്ന കുമാരനെ മന്ത്രിമുഖ്യന്മാരും പൗരപ്രധാനികളും കൊട്ടാരത്തിന്റെ പുറത്തെ ഗോപുരനടയിൽ ചെന്നു സ്വീകരിക്കേണ്ടതാണ്.

വിചിത്രവീര്യൻ:—അതുതന്നെയാണ് എന്റെയും അഭിപ്രായം.

സാകല്യൻ:—കല്പിക്കുംപോലെ.

(പൗരപ്രധാനികൾ മുതലായവർ പോകുന്നു.)

സത്യവതി:—മകനേ, ഒരു കാര്യംകൂടി പറയാനുണ്ടു്.

വിചിത്രവീര്യൻ:—(ആത്മഗതം) എന്തായിരിക്കുമോ, അമ്മ പറയാൻ ഭാവിക്കുന്നതു്! (പ്രത്യക്ഷം) ഞാൻ കേൾക്കുന്നതിനു് ഉൽക്കണ്ഠയോടെ ഇരിക്കുന്നു.

സത്യവതി:—കേൾക്കുക. നിന്റെ ജ്യേഷ്ഠൻ കാശിരാജാവായ കോസലന്റെ രാജധാനിയിൽ പോയിരുന്നതു സ്വയംവരമഹോത്സവത്തിൽ പൗരവകുലത്തെ പ്രതിനിധീകരിക്കുന്നതിനു മാത്രമല്ല. വിവാഹത്തിനു നിന്റെ സ്വന്തമായ ആളായിട്ടാണു് ഞാൻ പറഞ്ഞയച്ചതു്.

വിചിത്രവീര്യൻ:—ഏതുവിധത്തിൽ എവിടെച്ചെന്നാലും ജ്യേഷ്ഠൻ എന്റെ സ്വന്തം ആളുതന്നെ ആയിരിക്കുമല്ലോ. ഇതിലെന്താണു് ഒരു വിശേഷം?

സത്യവതി:—കാശിരാജാവിന്റെ പുത്രികളെ സാല്വനു കൊടുക്കാൻ തീർച്ചയാക്കിയിട്ടുണ്ടെന്നു ശ്രുതിയുണ്ടായിരുന്നു. അങ്ങനെയാണെങ്കിൽ ശത്രുപക്ഷം വർദ്ധിക്കാനിടയുണ്ടല്ലോ. നിന്റെ ജ്യേഷ്ഠന്റെ അഭിപ്രായത്തിൽ കോസലകുമാരിമാർ എല്ലാംകൊണ്ടും ഇവിടെ പാർക്കേണ്ടവരാണു്.

വിചിത്രവീര്യൻ:—(ലജ്ജയോടെ) സൗഭരാജാവിനു കൊടുക്കാൻ കോസലൻ തീർച്ചയാക്കി എങ്കിൽ ജ്യേഷ്ഠൻ അവിടെ പോയിട്ടെന്താണു് ഫലം?

സത്യവതി:—കന്യാപഹരണം ക്ഷത്രിയന്മാർക്കു വിധിച്ചിട്ടുള്ള ഒരു വിവാഹസമ്പ്രദായമാണു്. ഇതാ, നിന്റെ ജ്യേഷ്ഠൻ വന്നുവെന്നു തോന്നുന്നു. ജ്യേഷ്ഠനെ വാതുക്കൽ ചെന്നു് ആലിംഗനം ചെയ്തു സ്വീകരിക്കേണ്ടതാണു്.

(കൈയിൽ വില്ലും അമ്പും ധരിച്ചു ഭീഷ്മർ പ്രവേശിക്കുന്നു. ചെന്നെതിരേററു വിചിത്രവീൎയ്യനെ ആശ്ലേഷിച്ചു മൂൎദ്ധാവിൽ ചുംബിച്ച ശേഷം)

ഭീഷ്മർ:—ഉണ്ണി,—അല്ല മഹാരാജാവേ, ഞാൻ അഭിവാദ്യം ചെയ്യുന്നു. അമ്മേ, ഞാൻ നമസ്കരിക്കുന്നു.

സത്യവതി:—കുമാരാ, ആയുഷ്മാനായി ഭവിക്ക.

വിചിത്രവീൎയ്യൻ:—ജ്യേഷ്ഠാ, ഉണ്ണി എന്നു വിളിച്ചതു മാററി എന്താണു് എന്നെ മഹാരാജാവേ എന്നു സംബോധനചെയ്തതു്? അതിൽ എനിക്കു സങ്കടമുണ്ടു്.

ഭീഷ്മർ:—പറയാം.

ജനികൊണ്ടു നീ മമ കനിഷ്ഠനെങ്കിലും
വിനയാൽ പറഞ്ഞതതിയോഗ്യമെങ്കിലും
അഭിഷിക്തനായ നൃപനാണു നീ;-യിവൻ
പ്രജമാത്ര,മിന്നുമുതൽ ഞാൻ വിധേയനാം. 14



വിചിത്രവീൎയ്യൻ:—അങ്ങനെ വിചാരിക്കരുതെന്നു ഞാൻ വിനയപൂൎവ്വം അപേക്ഷിക്കുന്നു. ആൎയ്യന്റെ ആജ്ഞാനുസാരിയായി വൎത്തിക്കുന്നതിനേ എനിക്കാഗ്രഹമുള്ളു. രാജഭോഗങ്ങളെ ആൎയ്യൻ സന്ത്യജിച്ചതുകൊണ്ടു്, ആ സത്യരക്ഷണത്തിനായിമാത്രം ഞാൻ മഹാരാജാവെന്ന പേരിനെ കൈക്കൊള്ളുവാൻ നിൎബ്ബന്ധിതനായി എങ്കിലും അവിടത്തെ തണലിൽ വാഴണമെന്നേ എനിക്കു് ആഗ്രഹമുള്ളു.

സത്യവതി:—മകനേ, നീ പറഞ്ഞതു പൗരവന്മാൎക്കു യോജിച്ചതാണു്. എന്റെ ആഗ്രഹവും അങ്ങനെതന്നെ. മഹാഗംഗാദത്താ, നിന്റെ ഈ അനുജനിൽ നിനക്കു

കനിവുണ്ടാകണം. അവനെ വേണ്ട വഴിക്കു കൊണ്ടു പോയി ധൎമ്മനിഷ്ഠ വരുത്തി ഉത്തമനായ രാജാവെന്ന കീൎത്തിയെ സമ്പാദിപ്പിക്കണം.

ഭീഷ്മർ:—അമ്മേ, അവിടുത്തെ ആഗ്രഹങ്ങൾ എനിക്ക് ആജ്ഞകൾതന്നെയാണല്ലോ. പോരെങ്കിൽ ഉണ്ണിയിൽ എനിക്കുള്ള വാത്സല്യവും അവിടേയ്ക്ക് അറിയാവുന്നതാണ്. അതുകൊണ്ട് എല്ലാം അവിടുത്തെ ഇഷ്ടം പോലെ നടക്കും.

സത്യവതി:—(ആത്മഗതം) കുമാരൻെറ അനൗദ്ധത്യം ആശ്ചൎയ്യകരംതന്നെ. സാല്വനെ ബന്ധനസ്ഥനാക്കി ഈ നഗരത്തിൽത്തന്നെ കൊണ്ടുവന്നിട്ടും അതിനെപ്പററി ഒന്നുംതന്നെ പറയുന്നില്ലല്ലോ. ആകട്ടെ ചോദിക്കാം. (പ്രത്യക്ഷം) ബന്ധനത്തിലാക്കപ്പെട്ട സാല്വനെവിടെയാണ്?

ഭീഷ്മർ:—ഉണ്ണിയുടെ കല്പന കാത്തു വാതുക്കൽ നില്ക്കുന്നു.

വിചിത്രവീൎയ്യൻ:—ഞാൻതന്നെ ചെന്നു ബന്ധമോചനം ചെയ്ത് എതിരേററു കൊണ്ടുവരാം. വിരോധികളായാലും രാജാക്കന്മാർ ഗൃഹത്തിൽ വരുമ്പോൾ പൂജിക്കപ്പെടേണ്ടവരാണല്ലോ.

ഭീഷ്മർ:—രാജധൎമ്മമാണ് ഉണ്ണി പറഞ്ഞത്. വിരോധികളെ ഒരുകാലത്തും അനാദരിച്ചുകൂടാ. രാജാക്കന്മാരായാൽ ബന്ധനസ്ഥരായാലും ബഹുമാനിക്കതന്നെ വേണം. അവരുടെ രാജത്വം പോകുന്നതല്ലല്ലോ. പ്രത്യു കിച്ചു സാല്വനെ.

അതിരഥനുലകൊക്കെക്കീൎത്തി ചേൎത്തുള്ള വീരൻ
ക്ഷിതിപതി, കുലബന്ധംകൊണ്ടു കാശീന്ദ്രനിഷ്ടൻ
ജിതനടരിലിതെല്ലാമോൎത്തു സമ്മാന്യനാണീ-
യതിഥി, നൃപവരന്മാൎക്കില്ലപോൽ നിത്യവൈരം. 15

സത്യവതി:—അങ്ങിനെതന്നെ ചെയ്യുക.

(വിചിത്രവീൎയ്യൻ പോകുന്നു)

സത്യവതി:—കുമാരഗംഗാദത്ത, പോയ കാൎയ്യങ്ങൾ നിൎവ്വിഘ്നം സാധിച്ചുവോ എന്നു ഞാൻ പ്രത്യേകം ചോദിക്കേണ്ടതില്ലല്ലോ.

ഭീഷ്മർ:—അവിടുത്തെ അനുഗ്രഹംകൊണ്ടു് ഒന്നിനും വൈഷമ്യമുണ്ടായില്ല. കന്യകകൾ സ്വയംവരസദസ്സിൽ നിന്നുതന്നെ ഹരിക്കപ്പെട്ടു. സാല്വൻ കോപിച്ചെതിൎത്തതുകൊണ്ടാണു് ബന്ധിപ്പാൻ ഇടയായതു്.

സത്യവതി:—എന്നാൽ ആ രാജകുമാരിമാർ എവിടെ?

ഭീഷ്മർ:—ദാസികളോടൊന്നിച്ചു ദേവീക്ഷേത്രത്തിൽ ആരാധനയ്ക്കായിറങ്ങി. വിവാഹശേഷം കൂട്ടിക്കൊണ്ടുവരുന്നതാണല്ലോ ഉത്തമം.

സത്യവതി:—എന്നാൽ ഞാൻ അവരുടെ കാൎയ്യം പോയി അന്വേഷിക്കട്ടെ. സാധുക്കുട്ടികൾക്കു സങ്കടത്തിനിട കൊടുക്കരുതല്ലോ. കുമാരനും പോയി സാല്വനെ സൽക്കാരം ചെയ്യുന്നതിനു് ഉണ്ണിയെ സഹായിക്കുക.

ഭീഷ്മർ:—അങ്ങിനെതന്നെ.

(എന്നു രണ്ടുപേരും പോയി)

ഒന്നാമങ്കം കഴിഞ്ഞു.

# രണ്ടാമങ്കം

[രണ്ടു വഴിപോക്കന്മാർ പ്രവേശിക്കുന്നു]

ഒന്നാമൻ:—എന്താണെടോ ഈ ക്ഷേത്രത്തിൽ ഇത്ര വലിയ സദ്യയ്ക്കു കാരണം?

രണ്ടാമൻ:—താൻ എവിടുന്നു വരുന്നു? നാട്ടുവൎത്തമാനം ഇത്രയ്ക്കറിഞ്ഞുകൂടയോ?

ഒന്നാമൻ:—ഞാൻ മാഗധരാജ്യക്കാരനാണ്. ഇന്നു വന്നെത്തിയതേ ഉള്ളു. അതുകൊണ്ടു ചോദിച്ചതാണ്. രഹസ്യമാണെങ്കിൽ ചോദിച്ചതു ക്ഷമിക്കുക.

രണ്ടാമൻ:— ഇതിൽ രഹസ്യമൊന്നുമില്ല. മഹാറാണി കൗസല്യാദേവി ഗൎഭം ധരിച്ചിട്ടുണ്ടെന്നുള്ള സന്തോഷവാൎത്തയാണ് ഇത്ര വലിയ ആഘോഷങ്ങൾക്കു കാരണമായിട്ടുള്ളതു്.

ഒന്നാമൻ:— ദൈവമേ, പൌരവവംശം നിലനിന്നുവല്ലോ. അതു മഹാഭാഗ്യംതന്നെ. പക്ഷേ, ഞാൻ ഒന്നു ചോദിക്കുന്നു: വിചിത്രവീൎയ്യമഹാരാജാവു നാടുനീങ്ങിയപ്പോൾ ദേവി ഗൎഭം ധരിച്ചിരുന്നതാണോ?

രണ്ടാമൻ:—അല്ല. നിയോഗവിധി അനുസരിച്ചുണ്ടായതാണ്.

ഒന്നാമൻ:—വേദശാസ്ത്രാദികളിൽ വിധിച്ചിട്ടുള്ളതാണല്ലോ, യാതൊരു ദോഷവുമില്ല. സഹോദരക്ഷേത്രത്തിൽ സന്താനലാഭത്തിനായി ഗൎഭാധാനം ചെയ്യാമെന്നുള്ളതു പുരാതനവും ശാശ്വതവുമായ മതമാണ്. മാതാവിന്റെ ആജ്ഞയെ അനുസരിച്ചു കുമാരൻ ഗംഗാദത്തൻ അന്നു

നെ ചെയ്തു കുരുവംശാഭിവൃദ്ധിക്കു കാരണമാകും, സംശയമില്ല.

രണ്ടാമൻ:—താനെന്തു പറയുന്നു? ഗംഗാദത്തകുമാരൻ നിത്യബ്രഹ്മചാരിയാണെന്നു തനിക്കറിവില്ലേ? അദ്ദേഹം അച്ഛൻെറ ആഗ്രഹത്തെ നിവൃഹിക്കുന്നതിനായി ചെയ്ത മഹാവ്രതം അറിയാതെ ആരാണുള്ളതു്? അദ്ദേഹമല്ല ഈ നിയോഗം അനുഷ്ഠിച്ചതു്.

ഒന്നാമൻ:—ബ്രഹ്മഷിബീജമായാലും ദോഷമില്ലെന്നത്രേ വിധി. ആരാണു് പിന്നെ ഈ കമ്മം നിവൃഹിച്ചതു്?

രണ്ടാമൻ:—മററാരുമല്ല. കൃഷ്ണദ്വൈപായനമഹഷിതന്നെയാണു്. വേദങ്ങൾ വേർതിരിച്ച ആ ഭഗവാൻെറ ബീജമാണു് മഹാറാണിമാർ ധരിക്കുന്നതു്. അതിൽപ്പരമെന്തൊരു മാഹാത്മ്യമാണു് കുരുകുലത്തിനു വരാനുള്ളതു്?

ഒന്നാമൻ:—വൈരാഗ്യവാംശഭൂതനും ദിവ്യനുമായ ആ ഭഗവൽപാദർ ഈ നിയോഗം അനുഷ്ഠിക്കുന്നതിനു് എങ്ങനെ ഏററു? സവ്വസംഗവിയുക്തനായ അദ്ദേഹം ആരുടെ ആജ്ഞകൊണ്ടാണു് ഇങ്ങനെ ഒരു കൃത്യം നിറവേററിയതു്?

രണ്ടാമൻ:—അതിൻെറ സംഗതിയും തനിക്കറിഞ്ഞുകൂടേ? കൃഷ്ണദ്വൈപായനൻ പരാശരമഹഷിക്കു സത്യവതീദേവിയിലുണ്ടായ പുത്രനാണുപോലും. ജനിച്ചപ്പോഴേ മറഞ്ഞുകളഞ്ഞ ആ ദിവ്യപുരുഷൻ, തൻെറ മാതാവായ പുണ്യവതിക്കു് എപ്പോൾ ആവശ്യമുണ്ടോ അപ്പോൾ വന്നുകൊള്ളാമെന്നു വരവും കൊടുത്താണുപോലും തി

രോധാനം ചെയ്തത്. പുത്രൻ മരിച്ച കുലവിനാശം ഭയന്ന ആ മാതാവു ഗംഗാദത്തനോട സഹോദരക്ഷേത്രത്തിൽ വിധിപ്രകാരം പുത്രോൽപാദനംചെയ്യണമെന്നാജ്ഞാപിച്ചപ്പോൾ സത്യസന്ധനായ ദേവവ്രതൻ അച്ഛനുവേണ്ടി താൻ ചെയ്ത ഘോരശപഥം ദേവിയെ സ്മരിപ്പിച്ചു.

ഒന്നാമൻ:—എന്നിട്ടോ?

രണ്ടാമൻ:— ആ ശപഥം ദേവിയുടെ നിർബ്ബന്ധപ്രകാരമായിരുന്നതിനാൽ അതിൽനിന്ന് അവർതന്നെ അദ്ദേഹത്തെ മോചിപ്പിച്ചു. കുലത്തിൻെറ നിലനില്പിനായി വേണ്ടതു ചെയ്യണമെന്ന പിന്നെയും പിന്നെയും അപേക്ഷിച്ചു. എന്നിട്ടും അദ്ദേഹം അതിനു വഴിപ്പെട്ടില്ല.

ഒന്നാമൻ:—അങ്ങനെയാണ് മഹാത്മാക്കൾ. ജീവനെ ഉപേക്ഷിച്ചുപോലും സത്യത്തെ നിലനിൎത്തും.

രണ്ടാമൻ:—പിന്നീട ഗംഗാദത്തകുമാരൻെറ സമ്മതത്തോടുകൂടി ദേവി, തൻെറ ദിവ്യനായ പുത്രനെ ആവഹിച്ചു. വിചിത്രവീൎയ്യക്ഷേത്രത്തിൽ സന്താനോൽപാദനം ആവശ്യപ്പെട്ടു. അമ്മയുടെ സങ്കടനിവൃത്തിക്കായി അദ്ദേഹം അപ്രകാരം ചെയ്കയും ചെയ്തു. അങ്ങനെയാണ് ദേവികൾ ഗൎഭം ധരിച്ചത്.

ഒന്നാമൻ:— ആശ്ചൎയ്യംതന്നെ. അപ്പോൾ ബ്രഹ്മൎഷിബീജമാണ് ദേവിമാർ ധരിക്കുന്നത്. കൗരവവംശം ഒന്നുകൂടി ഉൽകൃഷ്ടമാകുമെന്നുള്ളതിനു തൎക്കമില്ല. ഏതായാലും കാലുകഴകിച്ചൂട്ട ബഹുകേമം. പായസവും മോദക

വും വിശേഷംതന്നെ. നിങ്ങൾക്കു മംഗളം ഭവിക്കട്ടെ. എനിക്കു പോകേണ്ടതുണ്ടു്.

**രണ്ടാമൻ:**—നിങ്ങൾക്കും നല്ലതു വരട്ടെ.

(എന്നു രണ്ടാളും പോകുന്നു)

**വിഷ്കംഭം കഴിഞ്ഞു**

[അനന്തരം സാകല്യനോടുകൂടി ഭീഷ്മർ പ്രവേശിക്കുന്നു.]

**ഭീഷ്മർ:**—കുരുകുലത്തിനുണ്ടായിക്കൊണ്ടിരിക്കുന്ന ഭാഗ്യദോഷം ചില്ലറയല്ല. എത്ര അടുപ്പിച്ചാണ് ആപത്തുകൾ ഉണ്ടായിക്കാണുന്നതു്. ചിത്രാംഗദൻ യുദ്ധത്തിൽ മരിച്ചു. ബാലനായ വിചിത്രവീര്യനും മൃതനായി. ഇപ്പോൾ ഉണ്ടായിരിക്കുന്ന കുട്ടികളോ, ഒരാൾ അന്ധൻ; ഒരാൾ പാണ്ഡൻ. ഈ രാജർഷിവംശത്തിന്റെ പുണ്യം നശിച്ചുപോയിരിക്കുമോ?

**സാകല്യൻ:**—സ്വാമി, അങ്ങനെ വരാൻ ഒരു കാലത്തും ഇടയില്ല. പൗരവന്മാർ ധർമ്മംവിട്ടു നടന്നിട്ടില്ല. ദേവബ്രാഹ്മണഭക്തിയോടെയാണ് രാജ്യം കാത്തിട്ടുള്ളതു്. പോരെങ്കിൽ സ്വാമിനിയായ സത്യവതീദേവിയുടേയും അവിടത്തേയും നിരന്തരവ്രതങ്ങളുടെ ഫലം ഈ വംശത്തിൽ അനുഭവിക്കാതിരിക്കുമോ?

**ഭീഷ്മർ:**—അമ്മയുടെ കാര്യം എനിക്കു വിചാരിക്കുതന്നെ വയ്യ; ആ സാധ്വി എത്രമാത്രം സങ്കടമാണനുഭവിച്ചിട്ടുള്ളതു്! ആ മനസ്വിനിയുടെ കണ്ണുനീർ മാത്രമാണ്

ഈ വംശത്തെ വിശുദ്ധമാക്കിട്ടുള്ളതു്. അവരുടെ തപശ്ചര്യ എത്ര തീവ്രമാണു്! കുട്ടികൾക്കു് അതുകൊണ്ടെങ്കിലും ഗുണമുണ്ടാകാതിരിക്കയില്ല.

സാകല്യൻ:—സ്വാമി, അതിന്റെ ഫലം കുട്ടികളിൽ കാണുന്നുണ്ടു്. ധൃതരാഷ്ട്രകുമാരൻ ദൈവഗത്യാ അന്ധനെങ്കിലും ബുദ്ധിമാനും ധർമ്മനിഷ്ഠനുമായിട്ടാണല്ലോ കാണപ്പെടുന്നതു്. പാണ്ഡുവിലും പൌരവരാജാക്കന്മാർക്കു വേണ്ടുന്ന പരാക്രമവും വിനയവും കാണുന്നു. അതുകൊണ്ടു് ഈ കുമാരന്മാരിൽനിന്നു പൌരവവംശം അഭിവൃദ്ധിപ്പെട്ടുവരുമെന്നുള്ളതിനു സംശയമില്ല.

ഭീഷ്മർ:—അതിനു ദൈവം സഹായിക്കട്ടെ. ബ്രാഹ്മണരുടെ അനുഗ്രഹവും ഉണ്ടാകട്ടേ. നാട്ടിലെന്താണു് വിശേഷമായി കേൾക്കുന്നതു്?

സാകല്യൻ:—ധർമ്മജ്ഞോത്തമനായ അങ്ങു രാജ്യകാര്യം ക്ലേശിക്കേ പ്രജകൾക്കു് എന്തഹിതമാണു് വരാനുള്ളതു്? ശത്രുഭൂപന്മാർ പേടിച്ചു് അടങ്ങിത്തന്നെ കിടക്കുന്നു. നാട്ടുകാർ യോഗക്ഷേമം വർദ്ധിച്ചുതന്നെ വരുന്നു. യാതൊന്നുകൊണ്ടും സങ്കടത്തിനിടയില്ല.

ശരിക്കു മഴപെയ്യിതേ, കൃതു ഭുജിച്ചൊരിന്ദ്രാജ്ഞയാ
പിതൃർഗൃഹമതിൽക്കണക്കിഹ വസിപ്പു മോദാൽ ജനം
അശുദ്ധവിഭവത്തൊടും ഭയമൊഴിഞ്ഞു സന്തുഷ്ടരായ്
ഹരിപ്രതിമനാം ഭവാൻ ധരണിയെപ്പൂരിച്ചീടവേ. 1

ഭീഷ്മർ:—എന്റെ ഗുണംകൊണ്ടല്ലാ, പവിത്രയായ ദേവി

യുടെ ഗുണംകൊണ്ടാണ് നാട്ടിൽ ജനങ്ങൾ സ്വൈരമായി കഴിയുന്നത്. ഞാൻ അമ്മയുടെ ആജ്ഞാകരൻ എന്നേ ഉള്ളൂ. കുട്ടികൾക്കു പ്രായമായാൽ അവരെ രാജ്യഭാരമേല്പിച്ചു തപസ്സുചെയ്തു എനിക്കും ഗതിവരുത്താം. ഓരോരുത്തരും അവനവനു വിധിച്ചിട്ടുള്ള കർമ്മം ആവുന്നപോൽ ചെയ്യണമെന്നേ എനിക്കുള്ളൂ.

(ഒരു ഹരിക്കാരൻ പ്രവേശിച്ച്)

ഹരി:—സ്വാമി മൂടുപടംധരിച്ച ഒരു സ്ത്രീ അവിടത്തെ ദർശനം ആഗ്രഹിക്കുന്നു.



ഭീഷ്മർ:—(ആശ്ചര്യത്തോടെ) ഒരു സ്ത്രീയോ!

ഹരിക്കാരൻ:—അതേ. ആൾക്കാരുമായി മേനാവിൽ വന്നു ഗൃഹദ്വാരത്തിൽ നില്ക്കുന്നു.

ഭീഷ്മർ:—എന്താണ് എന്റെ മനസ്സു ചലിക്കുന്നത്?

സാകല്യൻ:—അനിഷ്ടശങ്കയ്ക്ക് അവകാശമില്ലല്ലോ. വല്ല പരാതിയുംകൊണ്ടു വന്നതായിരിക്കണം. രാജ്യത്തിൽ അധികാരം ഭരിക്കുന്ന ആളുകൾക്ക് ഇങ്ങനെ ഉള്ള ജോലികൾ ഒഴിച്ചുകൂടാത്തതാണ്.

ഭീഷ്മർ:—പറഞ്ഞതു ശരിതന്നെ. പക്ഷേ ബ്രഹ്മചാരിയായ എനിക്കു സ്ത്രീദർശനം വിഹിതമല്ല. ഇവർ മൂടുപടം ധരിച്ചിരിക്കുന്നതുകൊണ്ടു് ആ വൈഷമ്യമില്ല. അതുകൊണ്ടു് അവരെ ഗൃഹാങ്കണത്തിൽവെച്ചു കണ്ടുകളയാം. എടോ, ഗൃഹാങ്കണത്തിലേയ്ക്കു വഴി കാണിക്കു.

ഹരിക്കാരൻ:—സ്വാമി ഇതിലേ എഴുന്നെള്ളണം.

(അനന്തരം മുൻപറഞ്ഞപ്രകാരം മൂടുപടം ധരിച്ച ഒരു സ്ത്രീ ഒരു പരിവ്രാജികയാൽ അനുഗതയായി, പരിചാരകന്മാരോടുകൂടി പ്രവേശിക്കുന്നു.)

ഭീഷ്മർ:—(അഭിവാദ്യം ചെയ്തിട്ട്) നിങ്ങൾക്ക് എന്നെക്കൊണ്ട് എന്താണ് ആവശ്യമുള്ളത്?

സ്ത്രീ:—ആവശ്യം വഴിപോലെ പറയാം. അങ്ങ് എന്നെ അറിയുന്നില്ലയോ?

ഭീഷ്മർ:—ഇല്ല. നിങ്ങളുടെ സ്വരം കേട്ടിട്ടു പരിചയം തോന്നുന്നില്ല.

സ്ത്രീ:—നല്ലവണ്ണം ഓർമ്മിച്ചുനോക്കുക.

പരിവ്രാജിക:—കുമാരി നേരേ പറഞ്ഞ് ഓർമ്മപ്പെടുത്തിനോക്കൂ.

ഭീഷ്മർ:—ഞാൻ നല്ലവണ്ണം ആലോചിച്ചിട്ടും ഓർമ്മയിൽ വരുന്നില്ല. ബ്രഹ്മചാരിയായ എനിക്കു സ്വകുടുംബാംഗങ്ങളായ സ്ത്രീകളുടെയല്ലാതെ മററുള്ളവരുടെ സ്വരം പരിചിതമല്ലല്ലോ.

പരിവ്രാജിക:—നല്ല ബ്രഹ്മചാരിതന്നെ അങ്ങ്. മററുള്ളവരുടെ സ്ത്രീജനങ്ങളെ ബലാൽക്കാരമായി അപഹരിക്കുന്ന അങ്ങുതന്നെ ഉത്തമബ്രഹ്മചാരി.

ഭീഷ്മർ:—(ഓർത്തിട്ട് ആത്മഗതം) അങ്ങനെ ആയിരിക്കുമോ? ഹേ! ആ സാല്വപത്നിയാവാൻ ഇടയില്ല. (പ്രത്യക്ഷം) ഭഗവതി അങ്ങനെ അരുളിച്ചെയ്യരുത്. ന്യായവിരുദ്ധമായി ഞാൻ പ്രവർത്തിച്ചിട്ടില്ല.

ഓരോ വിധത്തിലപരാധമഹോ മനുഷ്യ-
നോരാതെ ചെയ്തു പരസങ്കടഹേതുവാകാം;
നേരിൽ കഥിപ്പനിവനോർമ്മയിലില്ല തെല്ലും
നാരീജനങ്ങളൊടു ഞാൻ പിഴചെയ്തതായി. 2

സ്ത്രീ:—(കോപത്തോടെ) കൊള്ളാം. ഇത്ര വേഗം മറന്നു കഴിയുകയും ചെയ്തിരിക്കുന്നു. ഗാംഗാദത്തകുമാരന്റെ ധർമ്മനിഷ്ഠ!

ഭീഷ്മർ:—(സങ്കടഭാവത്തോടെ) ഞാൻ അറിയാതെ എന്തെങ്കിലും അപരാധം ചെയ്തുപോയിട്ടുണ്ടെങ്കിൽ ക്ഷമിക്കണം. ഭവതിയുടെ സ്വരവും വാക്ശുദ്ധിയുംകൊണ്ട്, കുലീനയായ ഒരു കന്യകയാണെന്നു ഞാൻ ഊഹിക്കുന്നു. അങ്ങനെ ഉള്ളവക്കു ഞാൻ അപരാധിയാകാൻ ഇടവന്നിട്ടുണ്ടെങ്കിൽ വലുതായ പാപംതന്നെയാണു ഞാൻ ചെയ്തിട്ടുള്ളത്. പക്ഷേ, ഇതിനിയും നിങ്ങളെപ്പററിയുള്ള ഓർമ്മ എന്റെ മനസ്സിൽ വരുന്നില്ല.

പരിവ്രാജിക:—അവിടുന്ന് ഇങ്ങനെ പറയുന്നതിൽ ഞാൻ അത്ഭുതപ്പെടുന്നില്ല.

നൂനം നിരാശ്രയകളാം കുലകന്യമാർതൻ
മാനം കളഞ്ഞവരിലാടൽ വളർത്തിയാലും
കാണുമ്പോഴൊട്ടുമറിയാത്തൊരുമട്ടതന്നെ-
യാണുങ്ങളിൽ സഹജമാകിയ സമ്പ്രദായം. 3

ഭീഷ്മർ:—ഭഗവതി അങ്ങനെ പറയരുത്. ഈ സ്ത്രീയോട് ഏതു വിധത്തിലാണ് അപരാധിയായി ഭവിച്ചതെന്ന് എനിക്കു വാസ്തവത്തിൽ ഒരു ഓർമ്മയും ഇല്ല.

സ്ത്രീ:—അവിടത്തെ ധൎമ്മത്തെ സഹായിക്കുന്നതിനു ഞാൻ മൂടുപടം മാററിയിടാം.

പരിവ്രാജിക:—കുഞ്ഞേ, അങ്ങനെ ചെയ്യരുതു്. ഇദ്ദേഹം ബ്രഹ്മചാരിയായിരിക്കുന്ന സ്ഥിതിക്കു മുഖത്തെ അനാച്ഛാദനംചെയ്യുന്നതു വിഹിതമല്ല.

ഭീഷ്മർ:—(ആശങ്കയോടെ) ഭവതി കോപിക്കരുതു്. എനിക്കു സ്ത്രീകളുടെ മുഖദൎശനം പാടുള്ളതല്ല.

സ്ത്രീ:—(ധൃതിയിൽ മൂടുപടം മാററിയിട്ടു്) അതു് എന്നോടു പറയേണ്ടതായിട്ടുണ്ടോ? അങ്ങു് എന്നെ നല്ലവണ്ണം കണ്ടിട്ടുള്ളതല്ലേ?

ഭീഷ്മർ:—(മുഖം മറച്ചു്) കോസലപുത്രിയായ അംബാകുമാരിയോ!

സ്ത്രീ:—ഇപ്പോഴം ബ്രഹ്മചാരിയായ ദേവവ്രതൻ അറിയും, ഇല്ലേ? അതേ, ജനസമക്ഷത്തിൽ അങ്ങയാൽ കൈക്കുപിടിച്ചു് അപഹരിക്കപ്പെട്ട ആ കോസലപുത്രിതന്നെ. അങ്ങനെ അപഹരിക്കപ്പെട്ട ഞാൻ അങ്ങയെത്തന്നെ പ്രാപിക്കുന്നു.

ഭീഷ്മർ:—കോസലപുത്രി, ആ അപരാധം ഞാൻ ഏല്ക്കുന്നു. മൃതനായ എന്റെ സഹോദരൻ വിചിത്രവീൎയ്യമഹാരാജാവിനുവേണ്ടിയാണല്ലോ ഞാൻ ഭവതിയെ രാജസദസ്സിൽവെച്ചു് അപഹരിച്ചതു്. അങ്ങനെ കണ്ടതിലും തൊട്ടതിലും എനിക്കു വ്രതഭംഗമില്ല. ജയിച്ചിട്ടു ഹരിക്കുന്നതു രാജാക്കന്മാൎക്കു വിധിച്ചിട്ടുള്ള വിവാഹസമ്പ്രദായമാണു്. സ്വന്തം സഹോദരിയെ എന്നപോലെയത്രേ അന്നു ഞാൻ ഭവതിയെ കണ്ടതു്. അ

തുകൊണ്ടു് എന്താണു് ദോഷമുള്ളതെന്നു ഭഗവതിതന്നെ പറയട്ടെ.

പരിവ്രാജിക:— അങ്ങനെ ചെയ്യുന്നതിൽ വ്രതഭംഗം ഇല്ല. ഒരു വിധത്തിലും അതു് അന്യായമെന്നു പറഞ്ഞുകൂടാ.

അംബ:— (തേങ്ങിക്കരഞ്ഞുകൊണ്ടു്) ഭഗവതിയും എന്നെ ഉപേക്ഷിക്കുന്നോ? അശരണയായ എനിക്കു് ആരും സഹായമില്ലേ?

ഭീഷ്മർ:— കോസലപുത്രി, ഭവതി ബുദ്ധിമതിയാണല്ലോ. ആലോചിക്കുക. സാല്വപത്നി എനിക്കു ദർശനീയയല്ല; അതുകൊണ്ടു മൂടുപടം ധരിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു.

അംബ:— (ധൈര്യത്തോടെ) ഞാൻ സൗഭരാജാവിന്റെ സ്ത്രീയല്ല.

ഭീഷ്മർ:— ശാന്തം പാപം! അങ്ങനെ അല്ലല്ലോ വിപ്രസദസ്സിൽ പറഞ്ഞതു്. അന്നു പറഞ്ഞ വാക്കുകൾ എനിക്കിപ്പോഴും ഓർമ്മയുണ്ടു്: "ഞാൻ സൗഭപതിയായ സാല്വന്റെ വധുവാണു്. ഞാൻ അദ്ദേഹത്തെ മനസ്സുകൊണ്ടു വരിച്ചതാണു്. അച്ഛനും അതുതന്നെയാണിഷ്ടം. പിന്നെ വിധിപോലെ" എന്നല്ലയോ അന്നു പറഞ്ഞതു്? ഇപ്പോൾ പിന്നെയെന്താണു്?

അംബ:— (ആത്മഗതം) അങ്ങനെ ഇരുന്ന തന്റേടം ഇപ്പോൾ ഈവിധം യാചനയിൽ അവസാനിച്ചുവല്ലോ. (സഗൽഗദം പ്രത്യക്ഷം) അതൊക്കെ എന്തിനിപ്പോൾ പറയുന്നു? മറ്റൊരാളാൽ അപഹൃതയായ ഞാൻ ആ

സൗഭപതിക്കു ത്യാജ്യയായിത്തീന്നു. അപവാദഭീതവും അഭിമാനിയുമായ അദ്ദേഹത്താൽ ഞാൻ അധിക്ഷേപിക്കപ്പെട്ടു. അദ്ദേഹം പറഞ്ഞു: "ആ ഗാംഗാദത്തൻ രാജസദസ്സിൽനിന്നു നിന്നെ അപഹരിച്ചപ്പോൾ അതോടുകൂടി എന്റെ പൗരുഷത്തെയും അപഹരിച്ചു. പരഗൃഹത്തിലേയ്ക്കു നയിക്കപ്പെട്ട നീ എനിക്കു സ്വീകാര്യയല്ല. സമസ്തരാജാക്കളും കാൺകെ, ആ കൗരവൻ നിന്റെ കരം ഗ്രഹിച്ചതാണ്. അവനെത്തന്നെ പ്രാപിച്ചുകൊള്ളുക."

ഭീഷ്മർ:—ബ്രഹ്മചാരിയായ എനിക്കു സ്വീകരിക്കാവുന്നതല്ലല്ലോ. പുരോഹിതസമക്ഷം സാല്വപതിയാണെന്നു ഭവതി ഘോഷിക്കുകയും ചെയ്തതാണ്. ഈ സ്ഥിതിക്ക് എന്താണ് കർത്തവ്യമെന്നു ധർമ്മജ്ഞയായ ഭവതിതന്നെ പറഞ്ഞാലും.

അംബ:—ധർമ്മശാസ്ത്രപാരംഗതനായ അവിടത്തോടു ഞാനാണോ ധർമ്മം പറയാൻ? രാജപുത്രിയും കന്യകയും അവിടത്തെ കരത്താൽ ഗൃഹീതയുമായ ഞാൻ ഉപേക്ഷണീയയല്ല.

പരിവ്രാജിക:— കുമാരി പറയുന്നതു ന്യായമാണ്. കുമാരൻ ഇവളുടെ സ്ഥിതിഗതികൾ ചിന്തിക്കുക. ദുർഭാഗ്യത്താൽ ആശ്രമവലംബമില്ലാതിരിക്കുന്ന ഇവളെ ഉപേക്ഷിക്കുന്നതു് അവിടത്തെ സദ്യശസ്സിനു മായാത്ത കളങ്കമായിത്തീരും.

ഭീഷ്മർ:—സ്വന്തമായ ആഗ്രഹങ്ങൾ സാധിക്കുന്നതിനുവേണ്ടി ധർമ്മശാസ്ത്രങ്ങൾപോലും പിടിച്ചു വളയ്ക്കുന്നതി

ററ സ്ത്രീകൾക്കു സാമർത്ഥ്യം കൂടും. കുഞ്ഞേ, ആരാലാണ് ഭവതി ഉപേക്ഷണീയയല്ലാത്തതു്? വിചിത്രവീര്യമഹാരാജാവിനുവേണ്ടി വരിക്കപ്പെട്ട ഭവതി അദ്ദേഹത്തിന്റെ മരണത്താൽ വിധവയായിത്തീൎന്നു. സാല്വപതി എന്നു സ്വയം പ്രഖ്യാപനംചെയ്ത ഭവതിയെ, ജീവിച്ചിരുന്നെങ്കിൽത്തന്നെയും ആ പൌരവൻ എങ്ങനെ സ്വീകരിക്കും? ഒന്നുകിൽ പരപതി; അല്ലെങ്കിൽ വിധവ. ഈ സ്ഥിതിയിൽ എന്താണ് ഞാൻ ചെയ്യേണ്ടതായുള്ളതു്?

അംബ:— അവിടത്തോടു വാദത്തിനു ഞാൻ ശക്തയല്ല. എങ്കിലും സാല്വനെ ഞാൻ മനസാ വരിച്ചിരുന്നിട്ടും എന്റെ പാണിഗ്രഹണം ചെയ്തതു് അവിടുന്നല്ലാതെ മററാരുമല്ലല്ലോ. അതുകൊണ്ടു് എന്നെ അവിടുന്നുതന്നെ സ്വീകരിക്കണം.

ഭീഷ്മർ:—(ചെവിപൊത്തിയിട്ടു്) അങ്ങനെ പറയരുതു്.

ബ്രഹ്മചര്യകൾ വരിച്ചവൻ സ്വയം
കർമ്മബന്ധമഖിലം ത്യജിച്ചവൻ
നിർദ്ധനൻ പരനെയാശ്രയിപ്പവൻ
വൃദ്ധനോ, കമനി, ചേർന്നതാം വരൻ. 4

എന്നുമാത്രമല്ല, ഓർക്കുക. സമയഭംഗംപോലെ ഘോരമായ എന്തു പാപമാണ് ഉള്ളതു്? നാം രണ്ടുപേരും വ്രതികളത്രേ. ഭവതി സാല്വനെ മനസ്സുകൊണ്ടു വരിച്ചപ്പോൾ മററു പുരുഷന്മാരെ സ്മരിക്കപോലും ഇല്ലെന്നുള്ള വ്രതം സ്വീകരിച്ചു. അതിനെ ബഹുമാനിച്ചാണല്ലോ

ഞാൻ ഇവിടെനിന്നു സോപചാരം തിരിച്ചയച്ചതു്. ഞാനും, അതുപോലെതന്നെ, വിഭാര്യനായി നിത്യബ്രഹ്മചാരിയായിരുന്നുകൊള്ളാമെന്നു സത്യംചെയ്തതാണു്. വ്രതഭംഗം ഒരുകാലത്തും അനുവദിക്കപ്പെട്ടിട്ടില്ല.

അംബ:—അവിടത്തെ ധർമ്മപ്രതിപാദനം ആശ്ചര്യകരമായിരിക്കുന്നു. ബ്രഹ്മചര്യം സ്വീകരിച്ചിട്ടുള്ളവർക്കു് ഒരു കാലത്തും സ്ത്രീകളെ സ്വീകരിച്ചുകൂടെങ്കിൽ, നിത്യബ്രഹ്മചാരികളായ മഹർഷിമാർപോലും എങ്ങനെയാണു് കുട്ടികളുണ്ടാകുന്നതു്? പരാശരമഹർഷി സത്യവതിയെത്തന്നെ പ്രാപിച്ച കഥ ആർക്കും അറിവില്ലെന്നാണോ? പരനെ മനസാ വരിച്ച സ്ത്രീയെ സ്വീകരിക്കുന്നതു ശരിയല്ലെങ്കിൽ അവിടത്തെ പൂർവ്വികനായ യയാതി ദേവയാനിയെ എങ്ങനെയാണു് പരിഗ്രഹിച്ചതു്?

പരിവ്രാജിക:— ഈ കുട്ടി പറയുന്നതിലെ ന്യായം അങ്ങു വിചാരിച്ചുനോക്കുക. അവളിൽ അവിടത്തേയ്ക്കു കരുണ തോന്നണമെന്നു ഞാനും പ്രാർത്ഥിക്കുന്നു.

ഭീഷ്മർ:—യോഗ്യന്മാർ ചെയ്തിട്ടുള്ള പാപങ്ങൾ പ്രമാണമായിത്തീരുന്നില്ല. അതുകൊണ്ടു് ഇങ്ങനെ ഒന്നും പറയണമെന്നില്ല. ഈ ദേവവ്രതൻ യാതൊരുവിധത്തിലും വ്രതഭംഗം ചെയ്യുന്നതല്ല.

അംബ:— ആകട്ടെ, അങ്ങു ധാർമ്മികനാണല്ലോ. സന്താനേച്ഛുവായി വന്നപേക്ഷിക്കുന്ന കുലസ്ത്രീയെ ഉപേക്ഷിക്കുകയോ, അച്ഛന്റെ കാമനിവൃത്തിക്കായി ചെയ്ത സത്യത്തെ ഭഞ്ജനംചെയ്കയോ, ഇതിലേതാണു് ഘോരതരമായ അധർമ്മം?

ഭീഷ്മർ:—(ആത്മഗതം) തൻകാൎയ്യവിചാരംകൊണ്ടന്ധയായ സ്ത്രീയോട ധൎമ്മം പറഞ്ഞിട്ടെന്താണ് ഫലം? (പ്രത്യക്ഷം, ഗൗരവത്തോടെ) വ്രതഭംഗം ഞാൻ ഒരുകാലത്തും ചെയ്യുന്നതല്ല. അതേപ്പററി പറയേണ്ട ആവശ്യവുമില്ല.

അംബ:—(കരഞ്ഞുംകൊണ്ട്) ഗൃഹത്തിൽനിന്നും ഇറക്കിവിട്ട ജ്ഞാതിജനങ്ങളാൽ പരിത്യക്തയായ എന്നെ ഉപേക്ഷിക്കരുതേ. ദൈവമേ! ഞാൻ എങ്ങോട്ട പോകുന്നു? പ്രതാപിയും അഭിമാനിയുമായ എന്റെ അച്ഛനു ഞാൻ ഗൎഹണിയായി. പരനാൽ അപഹൃതയായ എന്നെ അദ്ദേഹം ഉപേക്ഷിക്കുന്നു. "നിന്നെ ആരു കൊണ്ടുപോയോ അയാളുടെകൂടെയാണ് നീ താമസിക്കേണ്ടതെ"ന്ന് അച്ഛൻ കല്പിക്കുന്നു. നിഷ്ഠുരനായ സാല്വൻ പരഭാൎയ്യയെന്ന് എന്നെ തള്ളുന്നു. അഗതിയും അശരണയുമായ എന്നെ അങ്ങല്ലാതെ ആരാണ് രക്ഷിക്കുവാൻ? അവിടുന്നു വരുത്തിയ സങ്കടത്തിന് അവിടുന്നു തന്നെ നിവൃത്തിയുണ്ടാക്കണം.

ഭീഷ്മർ:—(വിചാരത്തോടെ) കുമാരി, കഷ്ടകാലം ആൎക്കു തടയാം? എന്തായാലും വിചിത്രവീൎയ്യന്റെ വിധവകളായ മഹാറാണിമാരോടുകൂടി രാജധാനിയിൽ പാൎത്താലും.

അംബ:—(കോപത്തോടെ) ഒരുകാലത്തുമില്ല. തെണ്ടിനടന്നാലും സന്യാസിനിയായാലും അനുജത്തിമാരുടെ പരിചൎയ്യചെയ്ത് അവരുടെ മുള്ളുവാക്കും ഈൎഷ്യയും സഹിച്ച് ഒരുകാലത്തും ഈ അംബ വസിക്കുന്നതല്ല.

ഭീഷ്മർ:—(ആത്മഗതം) അമ്പ! ഈ ക്ഷത്രിയയുടെ അഭിമാനം! (പ്രത്യക്ഷം) പിന്നെ എന്തു ചെയ്വാനാണ്?

**പരിവ്രാജിക**:—കുമാരി, അദ്ദേഹം പറയുന്നതു ശരിയാണു്. നിന്നെ വിചിത്രവീൎയ്യന്റെ ഭാൎയ്യയായി ആദ്യം കൊണ്ടുവന്ന സ്ഥിതിക്കു്, അന്തഃപുരത്തിൽ മഹാറാണിയായി താമസിക്കുന്നതുകൊണ്ടെന്താണു് ദോഷം?

**അംബ**:—(സരോഷം) ഭഗവതി, അവിടുന്നു സ്ത്രീഹൃദയം അറിയുന്നില്ല. എന്റെ സഹോദരികൾ കുട്ടികളോടുകൂടി പട്ടമഹിഷികളായും, ഞാൻ പേരിനുമാത്രം ഒരു കളത്രമായും അന്തഃപുരത്തിൽ താമസിക്കയെന്നുള്ളതു സാദ്ധ്യമാണോ? ആ കാൎയ്യം പറയേണ്ട. (ഭീഷ്മരോടു വണക്കത്തോടുകൂടി) എനിക്കു് അവിടുന്നു മാത്രമേ ഒരാശ്രയമുള്ളു. അവിടുത്തെ ദാസിയായെങ്കിലും എനിക്കു് ഇവിടെ താമസിപ്പാൻ അനുവാദമുണ്ടാകണം. ബ്രഹ്മചാരിയായ അവിടുത്തേക്കു് ഭാൎയ്യ പാടുള്ളതല്ലെങ്കിൽ ഞാൻ അവിടുത്തെ പരിചരിച്ചു താമസിച്ചുകൊള്ളാം.

**പരിവ്രാജിക**:—(ആത്മഗതം) എത്ര വിനയത്തോടും മധുരമായുമാണു് കുമാരി ഇപ്പോൾ സംസാരിക്കുന്നതു്! ഈ വാക്കുകൾ കേട്ടാൽ ഏതു നിഷ്ഠുരന്റെ ഹൃദയമാണു് ഇളകാത്തതു്!

**ഭീഷ്മർ**:—കോസലപുത്രി, അങ്ങനെ പറയരുതു്. നീ ഒന്നുകൊണ്ടും എനിക്കു ദാസ്യത്തിനു ചേൎന്നവളല്ല.

കാശീശ്വരന്റെ മകൾ, കന്യക, പൌരവന്റെ
ഭാൎയ്യാപദത്തിനു വരിച്ചൊരു ചാരുഗാത്രി,
ദാസ്യത്തിനെങ്ങനെ ശുഭേ, ബത, യോഗ്യയാം നീ:
യാഗത്തിനുള്ള ശമി ചൂലിനെടുത്തിടാമോ?

അംബ:—അയ്യോ, നിരാലംബയായ എന്നെ തള്ളരുതേ! ഞാൻ ഈ ഗൃഹത്തിന്റെ ഒരു കോണിലെങ്ങാനും വസിച്ചുകൊള്ളാം. അശരണയായ എന്നെ ത്യജിച്ചാലങ്ങേയ്ക്കു ഘോരമായ പാപമുണ്ടാകും.

ഭീഷ്മർ:—ഈ വർത്തമാനം നിർത്തണം. ഇവിടെ എന്നല്ല, കുരുരാജ്യത്തിൽ ഒരിടത്തും താമസിക്കുന്നതിനു ഞാൻ സമ്മതിക്കുന്നതല്ല.

അംബ:—(അടക്കാൻവയ്യാത്ത കോപത്തോടെ) അങ്ങനെയോ? കോസലപുത്രിയായ എന്നെ അത്ര നിസ്സാരയായി കരുതണ്ട. ധർമ്മിഷ്ഠനെന്നു സ്വയം ഭാവിക്കുന്ന ഗംഗാദത്ത, എനിക്കു ജീവനുണ്ടെങ്കിൽ ഞാൻ അങ്ങയുടെ നാശം വരുത്തുന്നുണ്ട്. ഞാൻ ക്ഷത്രിയസ്ത്രീയാണെങ്കിൽ, ഞാൻ കാശിരാജാവിന്റെ ബീജത്തിൽ ജനിച്ചവളാണെങ്കിൽ....

പരിവ്രാജിക:—(ആത്മഗതം) ഈ കന്യകയുടെ കോപം! ഇവൾ ചണ്ഡമുണ്ഡദണ്ഡകാരിണിയായ ദേവിയെപ്പോലെ കാണപ്പെടുന്നല്ലോ. എന്തായിരിക്കാം ഇവൾ പറയാൻപോകുന്നത്?

അംബ:—ഞാൻ അങ്ങയോടുകൂടി കൗരവകുലത്തെത്തന്നെ നശിപ്പിക്കുന്നുണ്ട്.

പരിവ്രാജിക:—കുമാരി, അടങ്ങണം. നിന്റെ കോപം ഈ നാട്ടിനെക്കൂടി സംഹരിച്ചേയ്ക്കും.

ഭീഷ്മർ:—(ആത്മഗതം) കോസലപുത്രി തന്റേടക്കാരിതന്നെ.

അടക്കിടാം ചീറക്കുന്നൊരു ഫണിയെ
 മന്ത്രംവഴിയഹോ;
മടക്കിടാം സിംഹപ്രവരനെയെതിർ-
 ത്തസ്ത്രാവിരയാൽ;
ഒരേട്ടത്തുള്ളോർ തള്ളിക്കളയുമൊരു
 തനിച്ചീമനമതിൽ
കിടക്കും കോപത്തെത്തടവതിനു-
 താനാക്കു കഴിയും? 6

അംബ:— ഈ നിഷ്ഠുരകാരം നിഷ്ഠുരനുമായ ഗംഗാദത്തൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം ഞാൻ അടങ്ങുന്നതല്ല.

ഭീഷ്മർ:— കോസലപുത്രി, ഞാൻ ഭവതിയോടു വളരെ കടപ്പെട്ടിരിക്കുന്നു. എന്റെ നാശത്തിനു ഭവതി കാപ്പുകെട്ടിയതിൽ എനിക്കു സന്തോഷംതന്നെ. പക്ഷേ, ആ ശാഭംഗത്തിൽനിന്നു ജനിച്ച ഭവതിയുടെ കോപം കുരുകുലത്തെ ബാധിക്കുമെന്നു് ഒരിക്കലും വിചാരിക്കേണ്ട.

അംബ:— ഭഗവതി, വരു. ഇനി ഒരു നിമിഷംപോലും ഇവിടെ നിന്നുകൂടാ.

(അവർ പോകുന്നു)

ഭീഷ്മർ:— അഹോ! ആ കോസലപുത്രിയുടെ കോപം എന്റെ മനസ്സിലും ആധിയുണ്ടാക്കുന്നു.

പിൽപോൽ ഭ്രൂകൊടി പൊക്കിയശ്രു നിറയും
        നേത്രങ്ങൾ രോഷാൽച്ചുവ-
ന്നൾപ്പൂ കത്തിയെരിഞ്ഞു തൊണ്ടയിടറി-
        ച്ചുടാം നെടുംവീർപ്പോടും
കോപം, സങ്കട,മീർഷ്യ, മാന,മിവയാൽ
        ഭാവങ്ങൾ മാറിപ്പുറം
ശാപത്തിന്നു തുനിഞ്ഞു നില്ക്കുമവളോ
        ഞെട്ടിച്ചിതെൻമാനസം. 7

(എല്ലാവരും പോകുന്നു)

രണ്ടാമങ്കം കഴിഞ്ഞു.



# മൂന്നാമങ്കം

രണ്ടുപേർ പ്രവേശിക്കുന്നു

ഒന്നാമൻ:—നോക്കു, രാജകുമാരന്മാരുടെ കളികൾ. ആയുധാഭ്യാസം അവക്കു വിനോദംപോലെതന്നെ.

രണ്ടാമൻ:—ശക്തിപോലെതന്നെ അവക്കു് അഭ്യാസവും ഉണ്ടായിവരുന്നുണ്ടു്. ഓരോരുത്തരും അവക്കു യോജിച്ച ആയുധങ്ങൾ എടുത്തഭ്യസിക്കുന്നു. അതാ, ദുര്യോധനകുമാരനും കുന്തീപുത്രനായ ഭീമസേനനും തമ്മിൽ ഗദാഭ്യാസപരീക്ഷ ചെയ്യുന്നു. കാണുന്നതിനു് എന്തു കൗതുകം!

ഒന്നാമൻ:—അവരുടെ സാമത്ഥ്യം ആശ്ചര്യകരംതന്നെ. ഭീമസേനൻെറ ശക്തി ദുര്യോധനകുമാരൻെറ സാമത്ഥ്യത്തോടു ഫലിക്കുന്നില്ല. ഇവരുടെ മത്സരം കാണേണ്ടതുതന്നെ.

രണ്ടാമൻ:—അതാ, നോക്കു, ഒരു കുമാരൻ കണ്ണുംവരെ വലിച്ചു് ഒരമ്പയക്കുന്നു. ആ ശരം, ഇതാ, ലക്ഷ്യത്തിൻെറ നടുവിൽത്തന്നെ കൊണ്ടു. ആ കുമാരൻ ആരായിരിക്കാം? ഇത്ര വളരെ കുമാരന്മാരുടെ ഇടയിൽ തിരിച്ചറിവാൻതന്നെ പ്രയാസം.

ഒന്നാമൻ:—അതു് അജ്ജുനകുമാരനാണു്. ആ കുട്ടിയെപ്പോലെ മെയ്യിലാസവും അഭ്യാസബലവും തികഞ്ഞവർ ഈ കൂട്ടത്തിൽ ആരുമില്ലെന്നു് എല്ലാവരും പറയാറുണ്ടു്. കണ്ടാലും ആ കുമാരനു തേജസ്സു കൂടുതലുണ്ടു്. ഇന്ദ്രപുത്രനായ ആ ഉണ്ണിയെ പ്രസവിച്ചപ്പോൾ ധനു

ധരന്മാരിൽ ഇവൻ ഒന്നാമനായിത്തീൎന്നു സൎവ്വശത്രുക്ക ളേയും ജയിച്ചു ലോകോത്തരമായ യശസ്സു സമ്പാദിക്കു മെന്നു് അശരീരിവാക്കു് ഉണ്ടായിപോലും.

രണ്ടാമൻ:—എന്നു ഞാനും കേൾക്കയുണ്ടായി. ആ കുമാ രനെ കണ്ടാൽ അതിതേജസ്വിതന്നെ. അങ്ങനെയാ ണെങ്കിൽ പാണ്ഡവന്മാൎക്കു വലുതായ മേന്മയുണ്ടാകു മല്ലോ.

ഒന്നാമൻ:—അതിനെന്താ സംശയം? അൎജ്ജുനാവലം ബനനായ യുധിഷ്ഠിരൻതന്നെ ചക്രവൎത്തിയായി വാഴും.

രണ്ടാമൻ:—ഹേയ്, ഒരു കാലത്തും അങ്ങനെ വരാൻ ന്യാ യമില്ല. മഹാരാജാവായി ധൃതരാഷ്ട്രദേവൻ വാഴ്കേ അ ദ്ദേഹത്തിന്റെ പുത്രനല്ലാതെ രാജ്യം പോകുമോ? അ നുജന്റെ മകൻ എങ്ങനെ രാജാവാകും? അതാ, നോ ക്കു, ദുൎയ്യോധനകുമാരൻ പാണ്ഡുപുത്രന്റെ ഗദയടിച്ചു ദൂരത്തിട്ടു്, മന്ദഹാസപൂൎവ്വം നിന്നരുളുന്നു. അയ്യോ, എ ന്തിനാണു് ഈ ഭീമസേനൻ ഒരുമ്പെടുന്നതു്! ഗദ പോ യി വിഷാദിച്ചുനില്ക്കുന്ന ഭീമസേനൻ അപമാനം സഹി ക്കവയ്യാതെ ഇടംകയ്യുകൊണ്ടു കുമാരനെ എടുത്തു മേ ല്പോട്ടു പൊക്കിച്ചുഴററുന്നു!

ഒന്നാമൻ:—നോക്കു, ഭീമസേനന്റെ ശക്തി.

രണ്ടാമൻ:—നല്ലതല്ല മാരുതപുത്രൻ ചെയ്തതു്. അഭിമാ നിയായ ദുൎയ്യോധനനു പാണ്ഡവരിലുള്ള ഈൎഷ്യ ഇതു കൊണ്ടു വൎദ്ധിക്കയേ ഉള്ളു. കുടുംബകലഹത്തിനുള്ള പുറപ്പാടാണു് ഇതു്.

ഒന്നാമൻ:—എന്താണു് എല്ലാവരും പൊട്ടുന്നതു്? വിഷ

ണ്ണരായി നില്ക്കുന്നത്? എന്തോ അബദ്ധം സംഭവിച്ചു എന്നാണ് തോന്നുന്നത്.

**രണ്ടാമൻ:**—എന്തോ ഒരു ചകടമുണ്ടായി, തക്കമില്ല. ഇതാ, എല്ലാവരുംകൂടി ആ കിണററിൻെറ കരയിലേയ്ക്കു പോകുന്നു.

**ഒന്നാമൻ:**—യുധിഷ്ഠിരനാണ് മുൻപിൽ നടക്കുന്നത്. ധാൎത്തരാഷ്ട്രന്മാരും ഉണ്ട്. അതാ, ഭീമസേനൻ കിണററിലിറങ്ങുവാൻ ഭാവിക്കുന്നു. കൊള്ളാം, വിശേഷംതന്നെ. മാരുതപുത്രൻ കിണററിലേയ്ക്കു് ഇറങ്ങുവാൻ കയ്യുന്നിയപ്പോൾ കെട്ടിയിരുന്ന കല്ലുകൾ ഇടിഞ്ഞു വീണുപോയി.

**രണ്ടാമൻ:**—ആ കുട്ടിയുടെ ശക്തി വലുതുതന്നെ. ഇപ്പോഴെന്താണ് ഇവർ ചെയ്യുവാൻ പോകുന്നത്? എന്തോ വിലയുള്ള സാധനമായിരിക്കണം കിണററിൽ വീണുപോയത്.

**ഒന്നാമൻ:**—തക്കമില്ല. യുധിഷ്ഠിരകുമാരൻെറ മുഖം തിരെ മ്ലാനമായിരിക്കുന്നു. അദ്ദേഹത്തിനു് അങ്ങനെ വരാറില്ല. എന്തോ തക്കതായ കാരണമുണ്ടായിരിക്കണം.

**രണ്ടാമൻ:**—അതാ, നോക്കു, കറുത്തു വികൃതവേഷനായ ഒരു മനുഷ്യൻ കുട്ടികളുടെ അടുക്കൽ ചെല്ലുന്നു. അയാൾ ആരായിരിക്കാം?

**ഒന്നാമൻ:**—എന്താണ് വികൃതവേഷനെന്നു പറഞ്ഞതു്? എനിക്ക് അദ്ദേഹത്തെ കണ്ടിട്ട് അസാമാന്യനായ ഒരു പുരുഷനെന്നാണ് തോന്നുന്നതു്.

കൈ മുട്ടോളമുമാന്ന തോളുകളുയ-
ന്നേററം ബലംചേൎന്നിടും
തന്നെയ്യിൽ ദശ തീരെ വിട്ടു തുലോം
ക്ഷീണിച്ചൊരുങ്ങിസ്സുഖം
കാണ്മൂ കാൎമ്മുകധാരിയെങ്കിലുമഹോ
ഗൎവ്വെന്നിയേ തന്മുഖം;
ബ്രഹ്മക്ഷത്രമതൊത്തുചേൎന്നതുവിധം
ശോഭിച്ചിടുന്നുണ്ടിവൻ. 1

അദ്ദേഹം എന്താണ് കുമാരനോടു പറയുന്നതെന്ന് ആലോചിക്കാൻ നമുക്കും അങ്ങോട്ടു പോകതന്നെ.

(രണ്ടുപേരും പോയി.)

**വിഷ്കംഭം കഴിഞ്ഞു**

[യുധിഷ്ഠിരനും ദുൎയ്യോധനനും പ്രവേശിക്കുന്നു.]

**ദുൎയ്യോധനൻ:**—ആൎയ്യ, പിതാമഹൻ ആസ്ഥാനമണ്ഡപത്തിൽ ഇരുന്നു രാജ്യകാൎയ്യങ്ങൾ നിൎവ്വഹിക്കയാണെന്നല്ലേ പ്രതിഹാരി പറഞ്ഞത്? ഇവിടെ കാണുന്നില്ലല്ലോ.

**യുധിഷ്ഠിരൻ:**—ഉണ്ണി, ഇപ്പോൾ പിതാമഹൻ വിശ്രമിക്കുന്ന സമയമായിരിക്കണം. അദ്ദേഹത്തെ നാം ഉപദ്രവിക്കുന്നതു ശരിയാണോ എന്ന് എനിക്കു സംശയം ഉണ്ട്. എങ്കിലും പ്രശസ്തനായ അതിഥിയെ സൽക്കരിക്കുന്നതിനു മുത്തശ്ശനു പ്രത്യേകം സന്തോഷം കാണുമല്ലോ.

ദുര്യോധനൻ:—പിതാമഹൻ വിശ്രമിക്കയല്ല. അതാ, ആരോടോ സംസാരിക്കുന്നതു കേൾക്കുന്നു (എന്നു ചെവിയോർക്കുന്നു).

അണിയറയിൽ:

എന്നാൽ ആചാര്യൻ ചെല്ലണം. കുട്ടികളുടെ അഭ്യാസത്തിൽ ഞാൻ ശ്രമിച്ചുകൊള്ളാം. പാണ്ഡുപുത്രരും ധാർത്തരാഷ്ട്രരുമായി മത്സരം ഉണ്ടെന്നു പറഞ്ഞതു് എന്നെ വ്യസനിപ്പിക്കുന്നു! അതു് ഇപ്പോൾത്തന്നെ ഉന്മൂലനാശംചെയ്യാൻ യത്നിക്കേണ്ടതാണു്. കുടുംബച്ഛിദ്രം ഒരുകാലത്തും നന്നല്ല.

ദുര്യോധനൻ:—ആര്യ, നമ്മുടെ കാര്യംതന്നെ പിതാമഹൻ കൃപാചാര്യരുമായി സംസാരിക്കുകയാണെന്നു തോന്നുന്നു. മുത്തശ്ശൻ ഇങ്ങോട്ടുതന്നെ വരികയാണു്.

(വിദുരരോടുകൂടി ഭീഷ്മർ പ്രവേശിക്കുന്നു. രണ്ടു കുട്ടികളും നമസ്കരിക്കുന്നു)

ഭീഷ്മർ:—ഉണ്ണി, യുധിഷ്ഠിര, നന്നായി വരിക. ഉണ്ണി, ദുര്യോധനാ, പ്രതാപവാനായിത്തീരുക.

വിദുരർ:—(ആത്മഗതം) എന്താണു് രണ്ടു വിധത്തിൽ അനുഗ്രഹിച്ചതു്? അഥവാ, മഹാത്മാവായ ഇദ്ദേഹം ഈ രാജകുമാരന്മാരുടെ വാസനയറിഞ്ഞായിരിക്കണം അനുഗ്രഹിച്ചതു്. (പ്രത്യക്ഷം) കുമാരന്മാരെ ഞാൻ അഭിവാദ്യംചെയ്യുന്നു.

ഭീഷ്മർ:—എന്താണു് നിങ്ങൾ രണ്ടാളുംകൂടി ഈ അദ്ധ്യയനസമയത്തു് ഇങ്ങോട്ടു പുറപ്പെട്ടതു്?

ദുര്യോധനൻ:—അത്യാവശ്യമായ ഒരു കാര്യംകൊണ്ടാണ്. വിശിഷ്ടനായ ഒരു ബ്രാഹ്മണൻ ഞങ്ങളുടെ പയററുകളരിക്കു സമീപം വന്ന് അസാധാരണമായ ഒരഭ്യാസം കാണിച്ചുതന്നു.

ഭീഷ്മർ:—ഉണ്ണി, എങ്ങനെയുള്ള ആളാണ്?

ദുര്യോധനൻ:—ആൾ കറുത്തും വേഷം പ്രാകൃതവുമാണ്.

ഭീഷ്മർ:—(ചിരിച്ചുംകൊണ്ട്) വത്സ, പുരുഷന്മാരെ അവരുടെ കർമ്മംകൊണ്ടും സ്ത്രീകളെ അവരുടെ വേഷംകൊണ്ടുമാണ് വർണ്ണിക്കേണ്ടത്. ആ ബ്രാഹ്മണൻ എന്താണ് ചെയ്തത്?

യുധിഷ്ഠിരൻ:—ഞാൻ വില്ലിൽ അഭ്യസിച്ചുകൊണ്ടിരിക്കവേ, എന്റെ കയ്യിൽ കിടന്നതും ധർമ്മദേവൻ അനുഗ്രഹപൂർവമായി എനിക്കു തന്നതുമായ മോതിരം അമ്പെയ്യുന്നതിനിടയിൽ തെറിച്ചു കിണററിൽ പതിച്ചുപോയി.

ഭീഷ്മർ:—(ഗൗരവത്തോടെ) ശാരദ്വതനായ കൃപാചാര്യനാൽ ശിക്ഷിതനായ നിനക്ക് ഇങ്ങനെ ഒരു തെററ് എപ്രകാരം സംഭവിച്ചു? കുരുരാജാക്കന്മാൎക്ക് അസ്ത്രാഭ്യാസത്തിൽ കുറവുവന്നാലുള്ള ചോരായ്മ എന്തുമാത്രമാണ്!

യുധിഷ്ഠിരൻ:—മുത്തശ്ശ, അനവധാനതകൊണ്ടു വന്നതല്ല. ഞാൻ അമ്പെയ്യുന്നതിനായി ഞാണിൽ ചേർത്തു വലിച്ചപ്പോൾ മത്സരബുദ്ധിയായ ഭീമസേനന്റെ ദുശ്ശീലത്തെ ശാസിപ്പാനായി തിരിഞ്ഞു നോക്കിയതുകൊണ്ടു വന്നതാണ്.

ദുര്യോധനൻ:— (മന്ദഹാസത്തോടെ) പററിയ തെററിന് എന്തെല്ലാം ഒഴികഴിവു പറയാൻ സാധിക്കും.

ഭീഷ്മർ:—ഉണ്ണി, എന്താണ് ഭീമസേനൻ വികൃതിത്തരം കാട്ടിയതു്?

(യുധിഷ്ഠിരൻ പറയാൻ മടി കാണിക്കുന്നു.)

വിദുരർ:—(ഭീഷ്മരോട്) പരദോഷപ്രസംഗത്തിൽ വൈമുഖ്യം കാണിക്കുന്ന ഈ കുമാരൻെറ സ്വഭാവഗുണം ആശ്ചര്യകരംതന്നെ.

ഭീഷ്മർ:—(വാത്സല്യത്തോടെ) മടിക്കാതെ പറയൂ.

യുധിഷ്ഠിരൻ:—ഭീമസേനൻ, ഉണ്ണി ദുര്യോധനനുമായി ഗദാഭ്യാസമത്സരം ചെയ്തുകൊണ്ടിരുന്നപ്പോൾ, പരാജിതനായ ഭീമസേനനു് ഈർഷ്യ തോന്നി ഉണ്ണിയെ ഒരു കയ്യുകൊണ്ടു പൊക്കി മററു കുമാരന്മാർക്കു പരിഹാസ്യനാക്കുന്നതു കണ്ടു ശാസിക്കുവാൻ ഞാൻ പിന്തിരിഞ്ഞപ്പോളാണ് ശരാസ്ത്രം കൈവിട്ടുപോയതു്.

ദുര്യോധനൻ:—(കോപത്തോടെ) അല്ലെങ്കിൽ ഭീമസേനൻ യുദ്ധമര്യാദ വിട്ടാണ് പ്രവർത്തിച്ചതു്.

ഭീഷ്മർ:—അക്കാര്യം പോകട്ടെ. പിന്നെ എന്താണുണ്ടായതു്?

യുധിഷ്ഠിരൻ:—ഭീമസേനൻ മോതിരം തപ്പി എടുക്കുന്നതിനു കിണററിലിറങ്ങുവാനായി കല്ലുടയിൽ കയ്യൂന്നിയപ്പോൾ അതെല്ലാം കൂടി ഇടിഞ്ഞുവീണു. എന്താണ് ചെയ്യേണ്ടതെന്നറിയാതെ ഞങ്ങൾ നില്ക്കേ, ഒരു ബ്രാഹ്മണൻ അവിടെ വന്നു. കാര്യം പറഞ്ഞപ്പോൾ "നിങ്ങളുടെ അസ്ത്രവിദ്യ മോശം, നിങ്ങളുടെ അഭ്യാസം സാ

രമില്ല'' എന്നൊക്കെ ഞങ്ങളെ പരിഹസിച്ചശേഷം കയ്യിലുണ്ടായിരുന്ന വില്ലു കുലച്ച് അസ്ത്രങ്ങൾകൊണ്ടു തന്നെ കിണററിൽനിന്നു കല്ലുകൾ പൊക്കി കരയ്ക്കാക്കിയശേഷം മോതിരവുമെടുത്തുതന്നു.

വിദുരർ:—വിസ്മയകരംതന്നെ. അദ്ദേഹം അമാനുഷനായിരിക്കണം. ദിവ്യാസ്ത്രരഹസ്യങ്ങൾ അറിയാത്ത കരാൾക്ക് അതു സാധിക്കുന്നതല്ലല്ലോ.

ഭീഷ്മർ:—അതിനുശേഷം എന്തുണ്ടായി?

ദുര്യോധനൻ:—ഏതുവിധത്തിലുള്ള സമ്മാനങ്ങളാണ് ഇഷ്ടമുള്ളതെന്നാൽ തരാമെന്നായി ഞങ്ങൾ പറഞ്ഞു. അതെല്ലാം അദ്ദേഹം പുച്ഛിച്ചു നിരസിച്ചതേയുള്ളു. അദ്ദേഹത്തിന്റെ പേരും കുലവും ചോദിച്ചിട്ടുപോലും പറഞ്ഞില്ല.

ഭീഷ്മർ:—വത്സ, യുധിഷ്ഠിര, നിങ്ങളുടെ ചോദ്യങ്ങൾക്ക് അദ്ദേഹം പറഞ്ഞ മറുപടി എന്താണ്?

യുധിഷ്ഠിരൻ:—ഞങ്ങൾ നിർബ്ബന്ധിച്ചപ്പോൾ ഇത്രമാത്രം പറഞ്ഞു:

ചോദിക്ക നിങ്ങളറിവാനൊരു ഭീഷ്മരോടോ
ഖ്യാതിപ്പെട്ടും വിദുരനാകുമഭിജ്ഞനോടോ
നാമം കുലം മുതൽ പറഞ്ഞറിയേണ്ടതല്ല-
ഭൃഹം ക്രിയാമുഖമവക്ക ലഭിച്ചുകൊള്ളും. 2

വിദുരൻ:—എന്തായിരിക്കാമോ അവിടുത്തേയ്ക്കു തോന്നുന്നതു്? ആലോചിച്ചിട്ട് എന്റെ മനസ്സിലുള്ള ഊഹം ഞാൻ പറയുന്നു. ഇതു് ആ കുംഭസംഭവനായ ഭരദ്വാജപുത്രൻ തന്നെ ആയിരിക്കണം.

ഭീഷ്മർ:—സംശയത്തിന്നവകാശമില്ല. ആ ബ്രാഹ്മണനെപ്പോലെ ദിവ്യാസ്ത്രജ്ഞാനമുള്ളവരായി ഇപ്പോൾ ആരുമില്ല. ഇദ്ദേഹത്തിനു്—

സവ്വദിവ്യാസ്ത്രജാലത്തിൻ
പ്രയോഗസംഹരണക്രമം
മററു സവ്വമുപേക്ഷിച്ച
രാമൻ ദാനംകൊടുത്തുപോൽ. 3

ആ ധനുവ്വേദാചാൎയ്യൻ വന്നുചേൎന്നതു തേടിനടന്ന വല്ലി കാലിൽ തടഞ്ഞതുപോലെയായി. ഉണ്ണികളേ, നിങ്ങൾ രണ്ടുപേരുംകൂടി തിരികേ പോയി നഗരദ്വാരത്തിൽ അൎഘ്യപാദ്യാദിപൂജ ചെയ്തു ബഹുമാനപുരസ്സരം അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരിക. ഇതിൽവലിയ ഒരു ഭാഗ്യം നമുക്കു് ഈ കാലത്തു കിട്ടുവാനില്ല.

(ഉണ്ണികൾ പോയി)

വിദുരർ:—ദ്രോണരാണു് വന്നിട്ടുള്ളതെങ്കിൽ ഉത്തമമായി. നമ്മുടെ ഉണ്ണികൾക്കു് ഇതിൽമികച്ച ഒരാചാൎയ്യനെ ലഭിക്കുന്നതല്ലല്ലോ.

ഭീഷ്മർ:—കൃപാചാൎയ്യരുടെ ശിക്ഷ മതിയാകുന്നില്ലെന്നു് എനിക്കു കുറച്ചു നാളായി തോന്നുന്നുണ്ടു്. അദ്ദേഹത്തിനു പഠിപ്പും ശീലഗുണവും ബുദ്ധിവിലാസവും ഉണ്ടെങ്കിലും കുട്ടികളെ പറഞ്ഞു മനസ്സിലാക്കുന്നതിനുള്ള സാമൎത്ഥ്യം കുറയുമെന്നാണു് എനിക്കു തോന്നീട്ടുള്ളതു്—

ഉത്തമനാം ഗുരുവിനഹോ
ബുദ്ധിവിലാസം പഠിപ്പുമിവ പോരാ,
താനറിയുന്നതു ശിഷ്യരി-
ലോത്തു പകൎത്താൻ പടുത്വമതു വേണം. 4

ദൈവംതന്നെ ഇപ്പോഠം വഴി കാണിച്ചുതന്നു. ദ്രോണക്കു തുല്യനായ ഒരു ധനുൎദ്ധരൻ ഇന്നു ലോകത്തിലില്ല. അദ്ദേഹം നമ്മുടെ അപേക്ഷ സ്വീകരിക്കുമെങ്കിൽ നമുക്കു ഭാഗ്യമായി.

(ദ്രോണർ പ്രവേശിക്കുന്നു.)

ഭീഷ്മർ:—(എഴുന്നേററഭിവാദ്യം ചെയ്തിട്ടു്) ആചാൎയ്യൻ ഭദ്രാസനത്തിൽ ഇവിടെ ഇരുന്നാലും. അവിടുത്തെ ദൎശനം ഇതുവരെ ലഭിക്കുന്നതിനു ഭാഗ്യമുണ്ടായില്ലെങ്കിലും, വിദ്വാന്മാർ പറഞ്ഞുകേട്ടു നല്ലതുപോലെ അറിവുണ്ടു്.

ദ്രോണർ:—(ആത്മഗതം) ഇദ്ദേഹംതന്നെയോ ആ ദിവ്യനായ ഗംഗാദത്തൻ? എന്തു വിനയം!

ആശ്ചൎയ്യമീക്കുരുവരന്റെ മുഖം നിതാന്ത-
തേജസ്സുചേൎന്നിടുകിലും ബഹുശാന്തമത്രേ:
രത്നത്തിൽനിന്നു വിതറുന്നൊരു രശ്മി ദീപ്തി
ചിന്തുമ്പൊഴും ഖരതവിട്ടു ലസിച്ചിടുംപോൽ. 5

(പ്രത്യക്ഷം) ഇവിടെ വന്നു കാണുവാനിടയായതുകൊണ്ടു് എനിക്കും വളരെ സന്തോഷമുണ്ടു്.

ഭീഷ്മർ:—എന്തു കാരണവശാലാണു് ഇപ്പോഠം ഈ ദൎശനസുഖമുണ്ടായതെന്നറിവാൻ ഞാൻ ആഗ്രഹിക്കുന്നു.

ദ്രോണർ:— പറയാം: ദാരിദ്ര്യംകൊണ്ടും തേജോഭംഗം കൊണ്ടും മനസ്സിൽ ദ്വേഷം വർദ്ധിക്കയാൽത്തന്നെ.

വിദുരർ:—(ഭീഷ്മരോടപവാര്യ) ബ്രാഹ്മണൻ ശാന്തനല്ല, പക്ഷെ ക്ഷത്രിയവൃത്തി കൈക്കൊണ്ടിരിക്കുന്ന ഇദ്ദേഹത്തിന് ആതൊരു ദോഷമെന്നു പറഞ്ഞുകൂടാ.

ഭീഷ്മർ:—വിദ്യയും ദാരിദ്ര്യവും മാറാസ്സഖികളെന്നുള്ള സ്ഥിതിക്ക് അങ്ങു ദാരിദ്ര്യപീഡ അനുഭവിച്ചു എന്നറിയുന്നതിൽ ഞാൻ വിസ്മയിക്കുന്നില്ല. എന്നാൽ, ആ ദുഃഖം നീങ്ങിയതായി തീർച്ചപ്പെടുത്തിക്കൊള്ളുക. പക്ഷേ ജാമദഗ്ന്യശിഷ്യനായ അങ്ങേയ്ക്കു തേജോഭംഗം ഉണ്ടാവാൻ വഴി കാണുന്നില്ലല്ലോ.

ദ്രോണർ:—അതു പറയാം: ചെറുപ്പകാലത്തു ഞാൻ അഗ്നിവേശമുനിയുടെ അടുക്കൽ ഗുരുകുലവാസം ചെയ്തിരുന്നപ്പോൾ അവിടെ സോമകപുത്രനായ യജ്ഞസേനനും സഹപാഠിയായുണ്ടായിരുന്നു.

ഭീഷ്മർ:—ആര്, പാഞ്ചാലനോ?

ദ്രോണർ:—അദ്ദേഹംതന്നെ. സൽസ്വഭാവിയും വിനീതനും പ്രിയഭാഷകനുമായി കാണപ്പെട്ട ആ രാജകുമാരനും ഞാനുമായി സ്നേഹിതന്മാരായിത്തീർന്നു.

വിദുരർ:—സഹാദ്ധ്യായികൾ തമ്മിൽ അങ്ങനെ വരുന്നതു് അസാധാരണമല്ലല്ലോ. എന്നു മാത്രമല്ല—

ബാല്യത്തിലില്ല,യിളതെന്നുമുയർന്നതെന്നും
സമ്പന്നനെന്നുമതിയായ ദരിദ്രനെന്നും;
സ്നേഹം മനുഷ്യനു നിസർഗ്ഗജം; ആയതുണ്ടു
സ്വാർത്ഥം കലങ്ങിമറിയുന്നു വളർന്നിടുമ്പോൾ. 5

ദ്രോണർ:—അങ്ങനെയിരിക്കെ. അദ്ദേഹം എന്നോടൊരിക്കൽ ശപഥംചെയ്തു, "ഞാൻ ദ്രുപദരാജാവിൻെറ ഏകസന്താനമാണ്, എനിക്കു താമസിയാതെ രാജ്യം കിട്ടും; അന്നു സർവ്വരാജഭോഗങ്ങളും എൻെറ പ്രിയസ്നേഹിതനായ അവിടത്തേയ്ക്കുന്നു കരുതിക്കൊൾക" എന്ന്.

ഭീഷ്മർ:—ദ്രുപദൻ ഉചിതമാണ് കാണിച്ചത്. എന്നിട്ടോ?

ദ്രോണർ:—പിന്നീട ഭഗവാൻ ജാമദഗ്ന്യമഹർഷിയോട് ശസ്ത്രങ്ങൾ വരിച്ചശേഷം ഉത്തമയായ ഒരു വിപ്രാംഗനയെ വിവാഹംചെയ്തു ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു. അപ്പോഴാണ് ദാരിദ്ര്യദുഃഖത്തിൽനിന്നുണ്ടാകുന്ന അഭിമാനഭംഗം എനിക്ക് അനുഭവിക്കുവാൻ ഇടവന്നത്.

വിദുരർ:—ബ്രാഹ്മണോത്തമനായ അങ്ങേയ്ക്കും അങ്ങനെ സംഭവിച്ചത് ആശ്ചര്യകരംതന്നെ. അഥവാ, മനുഷ്യനായി പിറന്നാൽ ആർക്കുതന്നെ മാനക്കേടും ആപത്തും സംഭവിക്കയില്ല!

മുന്നം സൂര്യകുലോത്ഭവൻ രഘുവരൻ
ഭാര്യാപഹാരത്തിനാൽ,
മാന്യൻ ഭാർഗ്ഗവനുഗ്രവീര്യചരിതൻ
തൻചാപഹാരത്തിനാൽ,
ഇന്ദ്രൻ മേഘനിനാദബന്ധനവശാൽ—
ഇത്ഥം നിനച്ചീടിലാർ-
ക്കിന്നീ മൂവുലകിൽ ചിലപ്പൊഴുളവാ-
കാതുള്ളു മാനക്ഷയം? 7

ഭീഷ്മർ:—എങ്ങനെയാണ് ആചാര്യനു സങ്കടം വരത്തക്കവിധമുള്ള മാനക്കേടുണ്ടായത്?

ദ്രോണർ:—എൻെറ മകൻ അശ്വത്ഥാമാവ് ഒരിക്കൽ ധനികന്മാരായ അയൽവാസികളുടെ കുട്ടികളുമൊന്നിച്ചു കളിക്കുകയായിരുന്നു. അവർ പാലു കുടിക്കുന്നതു കണ്ട് അവനും കൊതിതോന്നി. പാലെന്നു പറഞ്ഞ് എൻെറ ഉണ്ണിക്ക് അരിമാവു കലക്കിക്കൊടുത്തു. ലഹരി പിടിച്ച് അവൻ ചാടിത്തുടങ്ങിയപ്പോൾ അവർ കൊട്ടിയാർത്ത് അധിക്ഷേപിച്ചതു കണ്ടു സങ്കടംവന്ന എൻെറ ബ്രാഹ്മണി ഇനി നമുക്കും വേണ്ടതുപോലെ ധനമുണ്ടാകാതെ താമസിക്കുന്നതു പ്രയാസമാണെന്നു ശഠിച്ചുതുടങ്ങി.

വിദുരർ:—സ്ത്രീജനങ്ങൾക്ക് അങ്ങനെ തോന്നുന്നതു സർവ്വസാധാരണമാണ്.

ദ്രോണർ:—അപ്പോഴാണ് ഞാൻ യജ്ഞസേനൻെറ വാക്കിനെ ഓർത്തത്. അത്രയ്ക്കു മിത്രമായ അദ്ദേഹം മഹാരാജാധിരാജനായി വസിക്കെ നമുക്ക് ഒരുവിധത്തിലും ബുദ്ധിമുട്ടിന് അവകാശമില്ലല്ലോ എന്നു ഞാൻ സമാധാനപ്പെട്ടു. സോമകപുത്രൻെറ നന്മയിൽ വിശ്വസിച്ചുംകൊണ്ടു സകുടുംബം ഞാൻ ദ്രുപദരാജധാനിയിൽ ചെന്നു. ആ യജ്ഞസേനൻ എന്നെ അറിയുന്നതായിപ്പോലും ഭാവിച്ചില്ലെന്നു മാത്രമല്ല, പലവിധത്തിലുള്ള ധിക്കാരവാക്കുകൾകൊണ്ടു് അധിക്ഷേപിക്കയും ചെയ്തു.

ഭീഷ്മർ:—ദ്രുപദൻ ഇത്രമാത്രം ഉദ്ധതനോ,

സത്യവാക്കിനെ ലംഘിച്ചു;
സ്നേഹത്തെത്തള്ളി പുല്ലുപോൽ;
വിപ്രോത്തമനെ നിന്ദിച്ചു—
പാപമെന്തുള്ളിതിൽപ്പരം? 8

ദ്രോണർ:—ഞാൻ അവനോടു സമനല്ലെന്നും സമന്മാരോടുമാത്രമേ സഖ്യം പാടുള്ളുവെന്നും വേണമെങ്കിൽ ഒരു നേരം ഊട്ടിലുണ്ടു പോയ്ക്കൊള്ളണമെന്നും എന്നോടു സകലരും കേൾക്കെപ്പറഞ്ഞു.

ഭീഷ്മർ:—ദ്രുപദൻ പറഞ്ഞതു ശരിയാണ്. അങ്ങ് ആ ക്ഷത്രിയാധമനോട് എങ്ങനെ തുല്യനാകും?

വിപ്രൻ ഭവാൻ, ക്ഷത്രിയനാണവൻ; ഭവാ-
നായോനിജൻ, മാനുഷി പെററതാണവൻ;
വിപ്രർഷിയാം രാമനു ശിഷ്യനങ്ങു പി-
ന്നവൻ ഭവാനെങ്ങനെ തുല്യനായിടും? 9

വിദുരർ:—സംശയമില്ല. ഈ ബ്രാഹ്മണനിന്ദയുടെ ഫലം ദ്രുപദൻ അനുഭവിക്കും.

ദ്രോണർ:—(സന്തോഷത്തോടെ)എൻെറ കാര്യം പറഞ്ഞു. ഇനി അഭിജ്ഞനായ അങ്ങു നിശ്ചയിക്കുംപോലെ.

ഭീഷ്മർ:—എന്താണ് നിശ്ചയിക്കാനുള്ളത്? ഈ കുരുരാജ്യം അവിടുത്തേയ്ക്ക് എല്ലാവിധത്തിലും അധീനമെന്നു കരുതിക്കൊള്ളുക.

ആന തേർ പശു ഗൃഹങ്ങളെന്നതു-
ന്ദ്രനമററു വഴിപോൽ വരിക്കുക;
കേവലം പുരുകുലത്തിനിന്നു ഭൂ-
ദേവസേവയതുമാത്രമേ ധനം. 10

വിദുരർ:—പൗരവക്ക് ചേരുന്നവിധത്തിലാണ് ഇപ്പോൾ അരുളിച്ചെയ്തതു്.

ദ്രോണർ:—ബ്രാഹ്മണനായ എനിക്ക് അതിയായ ധനം കൊണ്ടു് എന്താണ് പ്രയോജനം? കുടുംബബന്ധങ്ങൾക്ക് ആവശ്യമുള്ള ധനം ഞാൻ സസന്തോഷം സ്വീകരിക്കുന്നു, എന്നാൽ വിദ്യ പഠിച്ചവൻ ആഗ്രഹിക്കുന്നതു ശിഷ്യസമ്പത്താണ്. ഞാൻ ശിഷ്യസമ്പത്തിനെമാത്രം ദാനമായി വരിക്കുന്നു.

ഭീഷ്മർ:—ആചാര്യ, പാണ്ഡവധാർത്തരാഷ്ട്രന്മാരായ ഉണ്ണികൾ നൂററിഅഞ്ചുപേരേയും ഞാൻ അവിടത്തെ കയ്യിൽ സമർപ്പിക്കുന്നു. ഇന്നുതൊട്ടു കൗരവവംശത്തിനു ധനുർവേദത്തിൽ ഗുരു അവിടുന്നുതന്നെ. ഇങ്ങനെ ഒരാചാര്യനെ ലഭിച്ചതു് ഈ വംശത്തിൻെറ ഭാഗ്യമെന്നു ഞാനും കരുതുന്നു.

ദ്രോണർ:—കൗരവകുമാരന്മാരെ അഭ്യസിപ്പിക്കുന്ന ചുമതല ഞാനും കയ്യേല്ക്കുന്നു. ആ ചുമതല എത്രമാത്രം ഗൗരവമുള്ളതെന്നു് എനിക്കു നല്ലവണ്ണം അറിയാം. എന്നാൽ ഒരു നിർബ്ബന്ധം മാത്രമുണ്ടു്; അതും നേരത്തേ പറയാം. എൻെറ ശിഷ്യത്വം സ്വീകരിക്കുന്നവർ ഒരു പ്രതിജ്ഞ ചെയ്യേണ്ടതായുണ്ടു്.

വിദുരർ:—(ആത്മഗതം) എന്താണോ ഈ ബ്രാഹ്മണൻ പറയാൻ പോകുന്നതു്?

ഭീഷ്മർ:—ഞാൻ കേൾക്കുവാൻ ഉൽക്കണ്ഠിതനായിരിക്കുന്നു.

ദ്രോണർ:—ഞാൻ പഠിപ്പിക്കുന്നതിനു് ഒരു ഗുരുദക്ഷിണ

യുണ്ട്. ദ്രുപദമഹാരാജാവിനെ ബന്ധിച്ച് എൻെറ കാല്ക്കൽ കൊണ്ടുവെയ്ക്കണമെന്നുള്ളതാണ്.

ഭീഷ്മർ:—(ചിരിച്ചുകൊണ്ട്) അതിന് എന്താണ് വൈഷമ്യം? യജ്ഞസേനൻ പണ്ടുതന്നെ എനിക്ക വിരോധിയാണ്. പോരാത്തതിനു കോസലപുത്രി കാർത്തികേയനിൽനിന്നു വരിച്ച മാല ശിഖണ്ഡിയെ ധരിപ്പിക്കയുംചെയ്തിരിക്കുന്നു. അതുകൊണ്ട് അവൻ വദ്ധ്യൻതന്നെ. ഇപ്പോൾ ആചാര്യൻ ആവശ്യപ്പെടുകയുംചെയ്യുന്നു. അങ്ങയുടെ ആഗ്രഹം താമസിയാതെ ഞാൻതന്നെ സാധിച്ചുകളയാം.

ദ്രോണർ:—അങ്ങേയ്ക്ക് അതിൽ വൈഷമ്യമുണ്ടാകുന്നതല്ല.

ആരാണജ്ഞ നമ്പാഹുവായിരമരി-
ഞ്ഞിട്ടുള്ളൊരാ ഭാർഗ്ഗവ-
സ്വാമിക്കും യുധി മാൽപെടുത്തി സുരർതാ-
നാരെപ്പറിപ്പിച്ചുപോൽ
നേരററുള്ള മഹാസ്ത്രജാലമഖിലം
ജന്മത്തിലേ ചേർന്താ-
ക്കാ ഗംഗാസുതനെന്തുതന്നെയുലകിൽ
സാധിച്ചിടാതുള്ളതായ്? 11

പക്ഷേ, എൻെറ ശിഷ്യന്മാരിൽ ഒരാൾതന്നെ അവനെ ബന്ധനംചെയ്തു ഗുരുദക്ഷിണചെയ്തെങ്കിൽമാത്രമേ, അവൻ എന്നോടു ചെയ്ത അപരാധത്തിനു പ്രതിക്രിയ ആകയുള്ളൂ. അങ്ങനെ ഒരു പ്രതിജ്ഞ ഉണ്ടായിരിക്കണം.

വിദുരൻ:—(ആവേശത്തോടെ) ഇതെന്തു നിർബ്ബന്ധമാണ്!

സാഹസമത്രേ പറവതു
സോമകനൃപനെപ്പിടിപ്പതിന്നാമോ,
ആയോധനവിദ്യകളിൽ
പരിചയമില്ലാത്ത ബാലകന്മാരാൽ? 12

ദ്രോണർ:—അതു് ഒരു നാളും സാദ്ധ്യമല്ല. പാഞ്ചാലനെ ബന്ധിച്ചുകണ്ടശേഷമേ എന്റെ കോപം ശമിക്കയുള്ളൂ.

ഭീഷ്മർ:—(ആലോചിച്ചിട്ടു്) അപ്രകാരം ഗുരുദക്ഷിണ നടത്തിക്കാമെന്നു ഞാൻ പ്രതിജ്ഞചെയ്യുന്നു.

ദ്രോണർ:—ഞാൻ സന്തുഷ്ടനായി. യജ്ഞസേനൻ ബന്ധിക്കപ്പെട്ടതായിത്തന്നെ ഞാൻ ഗണിക്കുന്നു. സ്വാമി, ഗംഗാദത്ത, ഞാൻ അങ്ങേയ്ക്കു വിധേയനെന്നു കരുതിക്കൊള്ളുക.

ഭീഷ്മർ:—ആചാര്യ, അവിടത്തെ അനുഗ്രഹം കുട്ടികളിൽ ഉണ്ടാവണം.

(എല്ലാവരും പോയി)

മൂന്നാമങ്കം കഴിഞ്ഞു

# നാലാമങ്കം

[കർണ്ണൻ പ്രവേശിക്കുന്നു]

കർണ്ണൻ: യുദ്ധമടുത്തുവരുന്നതു ധനുർദ്ധരന്മാർക്ക് ഏററവും സന്തോഷമുള്ള ഒരു കാർയ്യംതന്നെ. മുൻപുണ്ടായിട്ടില്ലാത്തതുപോലുള്ള ഒരു ഘോരസമരമാണല്ലോ ഇപ്പോൾ ഉണ്ടാവാൻപോകുന്നത്. പതിനൊന്നക്ഷൗഹിണിയുടേയും ഭാരതത്തിലെ സകലരാജാക്കന്മാരുടേയും സഹായമുള്ള സാർവ്വഭൗമൻ ദുർയ്യോധനമഹാരാജാവും ദ്രുപദമാത്സ്യന്മാരുടെ സഹായമുള്ള പാണ്ഡവന്മാരും തമ്മിൽ യുദ്ധക്കളത്തിൽത്തന്നെ രാജ്യാവകാശവാദം തീർച്ചയാക്കാൻ നിശ്ചയിച്ചു.

ഹാ! യുദ്ധം വില്ലാളികൾക്ക് എത്ര മഹത്തായ ഒരു കാർയ്യമാണ്!

ഗുണത്തിന്നു വൻപരീക്ഷ, രഥികൾ-
ക്കൊന്നാമതാമുത്സവം,
വീരത്വത്തിനു ദർപ്പണം, സമരവേ-
ദോക്തം പ്രശസ്താദ്ധ്വരം
ധർമ്മാധർമ്മവിനിശ്ചയത്തിനു സദർ-
കോ,ട്ടൂഴിഭാരത്തിനെ-
പ്പോക്കാനീശ്വരനുററമാർഗ്ഗ,മടരി-
ന്നിന്നൊപ്പമെന്തുള്ളതും. 1

വില്ലിന്റെ ഞാൺ വലിക്കുന്നതിന് എന്റെ കയ്യു ചൊടിക്കുന്നു. ഇത്രനാളും പ്രാർത്ഥിച്ചിരുന്ന അവസരം

ഇതുതന്നെ. ഒന്നുകിൽ പൊരുതു വീരസ്വർഗ്ഗം നേടാം. അല്ലെങ്കിൽ ശത്രുജയം ചെയ്തു സാർവ്വഭൌമനായ നമ്മുടെ മഹാരാജാവിനു പ്രിയനായി വാഴാം. ഒന്നുകൊണ്ടേ എനിക്കു സങ്കടമുള്ളു: മഹാഭാഗയായ അമ്മ കുന്തീദേവിയുടെ സങ്കടം കണ്ടിട്ടു സമാധാനമുണ്ടാകുന്നില്ല. പക്ഷേ യുധിഷ്ഠിരാദികളോടു ചേരണമെന്നുള്ള കൃഷ്ണൻെറ ഉപദേശം ഒരിക്കലും സ്വീകാര്യമല്ല. എനിക്കു ദുര്യോധനമഹാരാജാവല്ലാതെ അച്ഛനാരു്, അമ്മയാരു്? രാധാസുതനെന്നു് അറിയപ്പെട്ട ജനങ്ങൾക്കു് അപഹാസ്യനായിരുന്ന എന്നെ അംഗരാജാവായി വാഴിച്ചു് ഈ സ്ഥിതിയിൽ ആക്കിയതാരു്? അദ്ദേഹത്തിനോ, ഞാൻ ദുശ്ശാസനനെക്കാൾ പ്രിയൻ. എന്നാൽ ആവുന്നതുപോലെ ഞാൻ അദ്ദേഹത്തെയും തുണച്ചു. ശാക-മ്ലേച്ഛദ്വീപങ്ങൾ ഉൾപ്പെടെ ഉള്ള രാജ്യങ്ങളെല്ലാം ഞാൻ ജയിച്ചു് അദ്ദേഹത്തിനു് അധീനമാക്കിക്കൊടുത്തു. അദ്ദേഹത്തിന്നു് ആവശ്യമുള്ള കാലത്തു് ഒഴിഞ്ഞുമാറുകയോ? മഹാരാജാവിൻെറ ആജ്ഞ എന്തായാലും നടത്താൻ ഞാൻ സദാ സന്നദ്ധനെന്നു സ്വമേധയാ സത്യം ചെയ്തതല്ലേ? എൻെറ മേൽ എന്തു ദോഷം വേണമെങ്കിൽ ജനങ്ങൾ ആരോപിക്കട്ടെ. സത്യസന്ധനെന്നുള്ള കീർത്തി പരിപാലിക്കതന്നെ വേണം. അമ്മയോടു ഞാൻ അനുജന്മാരെ കൊല്ലുകയില്ലെന്നുമാത്രമേ സത്യംചെയ്തിട്ടുള്ളു. പെററമ്മയുടെ ആജ്ഞ ഞാൻ എങ്ങനെ നിഷേധിക്കും? എത്രമാത്രം ദുഃഖം ആ സാധ്വി അനുഭവിച്ചു. ആദ്യത്തെ പുത്ര

ൻെറ ആശ്ലേഷമേ അറിവാൻ ഇടയായിട്ടില്ല. മററുള്ള വരെക്കൊണ്ടുണ്ടായിട്ടുള്ള സങ്കടം എത്രമാത്രം! അക്കാര്യത്തിലാണ് ദുര്യോധനമഹാരാജാവിൻെറ മാഹാത്മ്യം തെളിഞ്ഞുകാണുന്നത്. മക്കൾ വിരോധികളായിത്തീന്നെങ്കിലും മഹാരാജാവു കുന്തീദേവിയെ എത്ര ഭക്തിയോടുകൂടിയാണ് പരിപാലിച്ചുപോന്നിട്ടുള്ളത്. ഗാന്ധാരീദേവിയും അവരും തമ്മിൽ ഒരു വ്യത്യാസവും മഹാരാജാവു കാട്ടിയിട്ടില്ല. അദ്ദേഹംതന്നെ സാക്ഷാൽ ധമ്മിഷ്ഠനായ മഹാരാജാവു്. എൻെറ ഈ കാളപൃഷ്ഠം അദ്ദേഹത്തെമാത്രം സേവിക്കും. (വില്ലിനെ തൊട്ടു തലയിൽ വെച്ചിട്ട്) മഹാത്മാവായ ജാമദഗ്ന്യനാൽ ഏതൊരു ദിവ്യമായ കാമ്മുകംകൊണ്ടു ക്ഷത്രിയരാജാക്കന്മാർ പല വട്ടം ഹനിക്കപ്പെട്ടുവോ, ഏതൊന്നു സന്തുഷ്ടനായ അദ്ദേഹം എനിക്ക് അനുഗ്രഹപൂവ്വം നല്കിയോ, ഏതൊന്ന് എൻെറ ജീവനിലും വലുതായി ഞാൻ കരുതിപ്പോരുന്നുവോ, ആ വില്ലു തൊട്ടു ഞാൻ, ഇതാ, സത്യം ചെയ്യുന്നു: ധമ്മിഷ്ഠനായ ദുര്യോധനമഹാരാജാവിനുവേണ്ടി ഞാൻ അടക്കളത്തിൽ മുൻവെച്ച കാലു പിൻവലിക്കാതെ യുദ്ധംചെയ്യും. ഒന്നുകിൽ യുദ്ധത്തിൽ വധിക്കപ്പെട്ടു വീരസ്വഗ്ഗം നേടും. അല്ലെങ്കിൽ മഹാരാജാവിനുവേണ്ടി ശത്രുസംഹാരം ചെയ്യും. ദുര്യോധനനെ ഉപേക്ഷിച്ചുള്ള സിംഹാസനം നമുക്കു വേണ്ടാ. ഓതാ, സൈന്യസജ്ജീകരണത്തിൻെറ ഘോഷം കേൾക്കുന്നു.

ജ്യാഝംകാരം ശ്രവിച്ചെൻകരതലമിതു തേ-
ടുന്നിതേ കാളപൃഷ്ഠം;
ശംഖിൻ നാദം പെരുക്കുന്നിതു കരളിടിമേ
പോരിലുള്ളാഗ്രഹത്താൽ;
എൻതേർ പൂട്ടുന്നൊരശ്വപ്രവരരിതമുദാ
ചീററിടുന്നേറെയിപ്പോൾ:
യുദ്ധാഹ്വാനങ്ങൾ വീരപ്രകൃതികളിൽ വള-
ർത്തും സ്വയംവീരഭാവം. 2

മഹാരാജാവു് ഇപ്പോൾ യുദ്ധകാര്യങ്ങൾ തീച്ചപ്പെടുത്തുന്നതിനു് ആസ്ഥാനമണ്ഡപത്തിൽ എഴുന്നെള്ളുവാനുള്ള സമയമായി. എന്നെ പ്രതീക്ഷിക്കയായിരിക്കണം. അങ്ങോട്ടു പോകുകതന്നെ!

(എന്നു പോകുന്നു)

**വിഷ്കംഭം കഴിഞ്ഞു**

[ദുര്യോധനൻ, ദുശ്ശാസനൻ, ശകുനി, ഭീഷ്മർ, ദ്രോണർ, കർണ്ണൻ, ജയദ്രഥൻ ഇവർ പ്രവേശിക്കുന്നു. എല്ലാവരും യഥാസ്ഥാനം ഇരിക്കുന്നു]

ദുര്യോധനൻ:—യുദ്ധമായിട്ടേ അവസാനിക്കു എന്നായി. അതുതന്നെയാണു് എനിക്കും സമ്മതം. അവരുടെ അവകാശവാദങ്ങൾ മേലാൽ ഉപദ്രവത്തിനു് ഇടയാകയില്ലല്ലോ.

ശകുനി:—അന്നു ചൂതിൽ തോററു ദാസ്യം സ്വീകരിച്ചു

പ്പോഠം തീൎന്നതല്ലേ? മററു ചിലരുടെ സഹായംകൊണ്ടല്ലേ ഇത്രതന്നെ മൂതിൎന്നതു്? അവരുടെ ഭാഗം പറയാൻ നമ്മുടെ കൂട്ടത്തിൽ എപ്പോഴും ആളുകളുണ്ടാകും. അതുകൊണ്ടു് ഇപ്പോഠം ഉന്മൂലനാശം വരുത്താതിരുന്നാൽ മേൽ അപകടത്തിന്നിടയുണ്ടു്. യുദ്ധത്തിൽ ജയിക്കുമെന്നു് അവൎക്കുതന്നെ വിശ്വാസമില്ലാത്തതിനാലല്ലേ കൃഷ്ണനെ ദൂതിനയച്ചതു്?

ദ്രോണർ:—ഗാന്ധാരരാജാവിനു ചൂതിലായാൽ എന്തും സാധിക്കും. യുദ്ധത്തിൽ അവരെ ജയിക്കുന്നതു് അത്ര എളുപ്പമാണെന്നു വിചാരിക്കേണ്ട.

കൎണ്ണൻ:—അവർ അത്ര അജയ്യന്മാരാണെന്നു് ആചാൎയ്യനു വിചാരമുണ്ടോ? എന്താണു് ഭീരുക്കളെപ്പോലെ സംസാരിക്കുന്നതു്? വില്ലെടുക്കാൻ ഈ കൂട്ടത്തിലും ആളുകളില്ലേ?

(ദ്രോണർ കോപത്തോടെ എന്തോ പറവാൻ ഭാവിക്കുന്നു)

ദുൎയ്യോധനൻ:—ഭീഷ്മദ്രോണകൎണ്ണസംരക്ഷിതമായ നമ്മുടെ സൈന്യത്തെ ജയിക്കുന്നതിനു് അവൎക്കു സാദ്ധ്യമാണോ?

ഭീഷ്മർ:—ഉണ്ണി, അങ്ങനെ പറയരുതു്. വീൎയ്യംകൊണ്ടും പാടവംകൊണ്ടും കുറെ ഒക്കെ സാധിക്കും; എങ്കിലും ധൎമ്മാധൎമ്മംപോലെ മാത്രമേ ജയം വരികയുള്ളു. എത്ര മഹാവീരനും ധൎമ്മം ക്ഷയിച്ചാൽ പരാജിതനാകും. അതുകൊണ്ടു ധൎമ്മം മാത്രമേ ജയിക്കയുള്ളു.

ദ്രോണർ:—മഹാരാജാവേ, ഭീഷ്മർ പറഞ്ഞതു ശരിയാണു്. വെറും ശക്തികൊണ്ടോ വീൎയ്യംകൊണ്ടോ യുദ്ധ

ത്തിൽ ജയം ലഭിച്ചു എന്നു വരുന്നതല്ല. ദശകണ്ഠനെ രാമചന്ദ്രൻ തോല്പിച്ചതു ലങ്കാപതിക്കു ശക്തി കുറഞ്ഞതുകൊണ്ടാണോ? ധർമ്മം ക്ഷയിച്ചതുകൊണ്ടല്ലേ?

**കർണ്ണൻ:**—എന്താണ് ആചാര്യൻ ഉപന്യസിക്കുന്നത്? സുയോധനമഹാരാജാവിനു ധർമ്മക്ഷയം സംഭവിച്ചിട്ടുണ്ടെന്നാണോ? കൊള്ളാം!

വേണ്ടുംവിധം വലിയ സത്രഗണം നടത്തീ,
ദാനങ്ങൾ ചെയ്തു പശുഭൂമികളാവതോളം,
നീതിപ്രകാരമിഹ കാത്തു, ജയങ്ങൾ നേടീ,
ഭൂപങ്ക്തിയിൽക്കവിയെ മറെറാരു ധർമ്മമുണ്ടോ? 3

**ശകുനി:**—സഖേ, കർണ്ണ, ആചാര്യൻ സൂചിപ്പിക്കുന്ന ധർമ്മം യുധിഷ്ഠിരനു സർവ്വസ്വദാനം കൊടുക്കയാണ്. മറെറന്തു ചെയ്താലും അദ്ദേഹം അതു കണക്കാക്കുന്നില്ല. അതിന്ന് ഇവിടെ സമ്മതമല്ലതാനും.

**ഭീഷ്മർ:**—ധാർത്തരാഷ്ട്രർക്കു ധർമ്മം കുറവുണ്ടെന്ന് ആചാര്യൻ പറയുന്നില്ല. ദുര്യോധനൻ ധർമ്മം അനുസരിച്ചു പ്രജാപാലനംചെയ്യുന്ന രാജാവല്ലെന്ന് ആരും പറകയില്ല. പക്ഷേ രാജാവിന്റെ പേരു പറഞ്ഞു സേവകന്മാർ കാട്ടിക്കൂട്ടിയിട്ടുള്ള അപനയങ്ങൾ വിചാരിക്കൂ. ഉണ്ണി ദുര്യോധന, ഓർക്കുക:

കുട്ടിക്കാലത്തു ലാക്ഷാഗൃഹമതിലറിയാ-
തിട്ടടച്ചഗ്നിവെച്ചു;
കെട്ടിബ്ഭീമന്റെ ദേഹം നദിയിലരിശമാ-
ർന്നിട്ടു കാപട്യമോടെ;

ഇഷ്ടത്താൽ ചൂതുവെച്ചും യമതനയനെ വ-
ഞ്ചിച്ചു രാജ്യം ഹരിച്ചു;
കഷ്ടം, നിൻകൂട്ടുകാർ ചെയ്തൊരു പിഴ കുലധ-
ർമ്മത്തെ വേരോടറുത്തു. 4

എന്നിക്ക നിങ്ങൾ രണ്ടുകൂട്ടക്കാരും ഒരുപോലെ: നിങ്ങൾ ധൃതരാഷ്ട്രന്റെ മക്കൾ; അവർ പാണ്ഡുവിന്റെ. എന്നിക്ക നിങ്ങൾതമ്മിൽ യാതൊരു ഭേദത്തിനും അവകാശമില്ല. തമ്മിൽ ഇണങ്ങിയിരിക്കണമെന്നൊരാശയേ ഉള്ളു. യുദ്ധത്തിനിറങ്ങുമ്പോൾ ഈ വൃദ്ധനും മുൻപിലുണ്ടാവും. വയസ്സു് അധികമായി എങ്കിലും ഈ കൈകൾക്ക തളൎച്ച വന്നിട്ടില്ല. പക്ഷേ, ഒരിക്കൽകൂടെ പറഞ്ഞുകൊള്ളട്ടെ. അവരോട നിരക്കയാണു് നിനക്ക നന്മ. അതാണു് വേണ്ടതും. അല്ലാതെ അംഗരാജാവിന്റേയും ഗാന്ധാരന്റേയും വാക്ക കേട്ട വഴക്കിനു് ഒരുങ്ങരുതു്. ജയിച്ചാൽത്തന്നെയും എന്തു നാശമാണു് നാട്ടിനും ബന്ധുക്കൾക്കും ഉണ്ടാകുന്നതു്! തോററാലോ? രണ്ടായാലും കൗരവകുലത്തിനല്ലേ നാശം? കുടുംബച്ഛിദ്രംപോലെ ദുഃഖകരമായിട്ടെന്തുള്ളു?

വേണ്ടപ്പെട്ടോൎക്ക ദുഃഖത്തിനു നെടിയ നട-
ക്കാവു; നല്ലപൂൎവ്വികന്മാർ
നേടിസ്സൂക്ഷിച്ച സമ്പത്തഖിലമഥ നശി-
ച്ചിടുവാനുള്ളുപായം;
വെന്നാലും തോല്ക്കിലും രണ്ടിലുമകമൊരുപോൽ
നീറിടേണ്ടുന്ന കാൎയ്യം:
വംശച്ഛിദ്രം ജഗത്തിൽപ്പരമൊരു നരകം-
കൊള്ളുകെന്നുള്ളതത്രേ! 5

അതുകൊണ്ടു ഞാൻ പറയുന്നതു്, വത്സ ദുര്യോധന, വാസുദേവനായ കൃഷ്ണൻ പറഞ്ഞതനുസരിക്കുക. നിന്റെ അച്ഛൻ ധൃതരാഷ്ട്രന്റെ ആജ്ഞയെ നിവ്വഹിക്കുക. ഗാന്ധാരപുത്രി പറയുന്നതിനെ കൈക്കൊള്ളുക. വൃദ്ധനായ എന്റെ അഭിമതവും അതുതന്നെ. അല്ലാതെ രാജസേവകന്മാരുടെ ഈർഷ്യാകലുഷിതമായ ഏഷണി കേട്ടു നാട്ടിനും കുലത്തിനും നാശമുണ്ടാക്കാതിരിക്കുക. രാജസേവകന്മാരുടെ സ്വഭാവം നീതിജ്ഞനായ നിന്നോടു ഞാൻ പറയേണ്ടതില്ല.

സത്യം മറച്ചു ഹിതമോതിടു,മേതിലീശ-
നത്യന്തമിഷ്ടമതുതാൻ നൃപധർമ്മമാകും,
സ്വാത്ഥത്തിനേഷണി പരത്തുമുരത്ത വാക്കിൽ
വ്യത്യാസമേററുമിവ സേവകനീതിയല്ലോ. 6

ഏഷണിക്കാരും കരളുക്കാരുമായ സേവകജനങ്ങളുടെ വാക്കു കേൾക്കാതെ നിന്റെ ഗുണത്തെ കാംക്ഷിക്കുന്ന ഗുരുജനങ്ങളുടെ വാക്കിനെ അനുസരിക്കു. പാണ്ഡവന്മാരുമായി ചേരുകയാണു് ഉത്തമം. പ്രജകൾക്കും അതാണു് നല്ലതു്. പൗരവകുലത്തിൽ സുപ്രതിഷ്ഠിതമായ രാജധർമ്മം നീ വിചാരിക്കുക. പ്രജാപാലനമാത്രരാജപദപ്രയോജനന്മാരാണു് പൗരവന്മാർ. പ്രജാഹിതമൊന്നുമാത്രമാണു അവക്കും ഹിതമായുള്ളതു്.

പ്രജകളുടെ ഹിതംതാൻ ഭൂമിപാലക്കു ധർമ്മം;
നിജഹിതമവന്നുന്നാക്കു നിസ്സാരമത്രേ:
പ്രിയമൊടുമുദരത്തിൽ ചേന്നിടും കുട്ടിയെഗ്ഗ-
ർഭിണി നിജഹിതമേററം തള്ളിയും കാത്തിടുംപോൽ.

അതുകൊണ്ടു പ്രജകളുടെ ഹിതവും അന്വേഷിക്കുക. പാണ്ഡുപുത്രന്മാരോടു നിരക്കണമെന്നാണ് ജനങ്ങളുടെ അഭിമതം. ആ സ്ഥിതിക്കു വത്സ, ഈ നിലയെങ്കിലും മത്സരം ഉപേക്ഷിക്കുക. അർദ്ധരാജ്യം യുധിഷ്ഠിരനു കൊടുത്തു സ്നേഹത്തിൽ വാഴുക. ഒന്നിച്ചിരുന്നാൽ രണ്ടുകൂട്ടർക്കും ബലമത്രേ. ഭിന്നിച്ചാൽ രണ്ടുകൂട്ടർക്കും ക്ഷയം. ഞാൻ പറഞ്ഞതിൽ അഹിതം തോന്നേണ്ട. യുദ്ധമാണ് എല്ലാവരുംകൂടി ആലോചിച്ചു തീർച്ചയാക്കുന്നതെങ്കിൽ മുന്നണിയിൽ ഞാനുമുണ്ടു്. എന്റെ വില്ല് എല്ലാസമയവും കൗരവരാജ്യത്തിന്റെ രക്ഷയ്ക്കു തയ്യാറാണെന്നു വിശ്വസിച്ചുകൊള്ളുക.

കർണ്ണൻ:—(ശകുനിയോടപവാര്യ) മഹാരാജാവു് എന്തായിരിക്കാം മറുപടിയായി പറവാൻപോകുന്നതു്? പിതാമഹൻ പറയുന്നതു കാര്യമാണ്. അതിനു മറുത്തു മഹാരാജാവു പറയുമോ എന്നു ഞാൻ സംശയിക്കുന്നു.

ശകുനി:—(കർണ്ണനോട്) അങ്ങനെ ശങ്കിക്കേണ്ട. മഹാരാജാവു സ്ഥിരപ്രതിജ്ഞനാണ്. യുദ്ധംതന്നെ ഉണ്ടാവും. അതാ, മഹാരാജാവു് അരുളിച്ചെയ്യുവാൻ തുടങ്ങുന്നു.

ദുര്യോധനൻ:—വന്ദ്യനായ പിതാമഹ, അവിടുന്ന് സ്നേഹപുരസ്സരം അരുളിച്ചെയ്തതു ഞാനും ആലോചിക്കാതില്ല. പാണ്ഡവന്മാരോടു യുദ്ധംചെയ്യുന്നതിന് എനിക്ക് ഒട്ടുംതന്നെ സന്തോഷമുണ്ടെന്ന് അവിടുന്നു വിചാരിക്കരുതു്. അവർ സന്ധിക്കാലോചിച്ചതു ശരിതന്നെയാണ്. പക്ഷേ, സൈന്യങ്ങൾ ശേഖരിച്ച് ബന്ധുബലം വളർത്തി, നാട്ടതിർത്തിയിൽ എത്തിയശേഷം മറു

ളളവരെ ബോധിപ്പിക്കാനായി പറഞ്ഞയച്ച ദൂതല്ലേ അതു്? അപ്പോൾ നാം അനുസരിച്ചിരുന്നു എങ്കിൽ അവരുടെ പരാക്രമത്തെ ഭയന്നാണു് അങ്ങനെ ചെയ്തതെന്നു് അപവാദം ഉണ്ടാകയില്ലായിരുന്നുവോ? കുടുംബച്ഛിദ്രം ലോകത്തിൽ ദോഷകരംതന്നെ. പക്ഷേ, അവരും നാമുമായുള്ള പിണക്കം ഇപ്പോൾ തുടങ്ങിയതല്ലല്ലോ. നമ്മോടെതിർത്തുനില്ക്കുന്ന ദ്രുപദവിരാടന്മാരോടു് അവർ സ്നേഹം ഭാവിക്കുന്നു. നമ്മുടെ രാജ്യത്തിന്റെ അതിർത്തിയിൽ സൈന്യശേഖരംചെയ്തു പാളയമടിച്ചു കിടക്കുന്നു. അതു നമ്മുടെ പൗരുഷത്തെ ധർഷണംചെയ്യുന്നു എന്നല്ലേ വിചാരിക്കേണ്ടതു്? പിന്നെ അവരോടെങ്ങനെ നിരക്കും?

മൂലമൊന്നിൽ മുളച്ചാലും
രണ്ടിടത്തായ് പടർന്നിടിൽ
ഒന്നിച്ചു കെട്ടിയാൽ മൂല-
ച്ഛേദം വൃക്ഷത്തിനും വരും. 8

അതുകൊണ്ടു രണ്ടിലൊരുകൂട്ടർ ഒടുങ്ങി കൗരവവംശം നിലനില്ക്കട്ടെ. ഞങ്ങൾ അവരോടും അവർ ഞങ്ങളോടും ക്ഷന്തവ്യമല്ലാത്ത അപരാധങ്ങൾ ചെയ്തുപോയി. യുദ്ധമൊന്നു മാത്രമേ ഈ വഴക്കു തീരാൻ നിവൃത്തിയായി കാണുന്നുള്ളു. അതിനു പിതാമഹൻ അനുഗ്രഹിക്കണം. എന്റെ പതിനൊന്നക്ഷൗഹിണികളുടെ ഏകനായകനാകയും വേണം.

കർണ്ണൻ:—(ശകുനിയോടപവാര്യ) എത്ര അനുനയമായിട്ടാണു് മഹാരാജാവിപ്പോൾ അരുളിച്ചെയ്തതു്!

ശകുനി:—മഹാരാജാവിന്റെ അരുളപ്പാടിലുള്ള ന്യായവാദം ആൎക്കു മറുത്തുപറയാൻ സാധിക്കും? പിതാമഹ, അവിടുന്ന് ഇപ്പോഴെങ്കിലും കൗരവപക്ഷം അന്യായത്തെ അടിസ്ഥാനപ്പെടുത്തിയല്ലെന്നു സമ്മതിക്കയില്ലേ?

ദ്രോണർ:—ഗാന്ധാരരാജാവു് ആഗ്രഹിച്ചതുപോലെ സംഭവിക്കുന്നു. കഷ്ടംതന്നെ.

ഭീഷ്മർ:—വത്സ, സുബലപുത്ര, കൗരവപക്ഷം ഒരു കാലത്തും അന്യായത്തെ അടിസ്ഥാനപ്പെടുത്തിയാകുമെന്നു വിചാരിക്കേണ്ട. ധൎമ്മശക്തിയുടെ താരതമ്യം മാത്രമേ ഞാൻ ചെയ്തുള്ളു. ഉണ്ണി ദുൎയ്യോധന, നിന്റെ നിശ്ചയത്തെ ഞാൻ സ്വീകരിക്കുന്നു. പക്ഷേ പരശുരാമശിഷ്യനും ഭരദ്വാജപുത്രനും നിന്റെ ഗുരുവുമായ ദ്രോണാചാൎയ്യർ ഇരിക്കെ ഞാൻ സേനാപതി ആകുന്നതു ശരിയല്ല. ബ്രാഹ്മണോത്തമനായ അദ്ദേഹത്തിനെ ആ സ്ഥാനത്തേയ്ക്കു ക്ഷണിക്കുക.

ദുൎയ്യോധനൻ:—മഹാത്മാവായ ആചാൎയ്യ, പിതാമഹന്റെ അഭിപ്രായം അനുസരിച്ചു് അവിടുന്ന് എന്റെ സേനകൾക്കു നായകനായാലും.

ദ്രോണർ:—മഹാരാജാവേ, ഇവിടെ ധന്യവാദം ആവശ്യമില്ല. കൗരവസേന നയിക്കുന്നതിനു ഭീഷ്മരെക്കാഴിച്ചു വേറെ ആൎക്കാണ് അധികാരം?

ദുൎയ്യോധനൻ:—കൎണ്ണ, എന്താണ് നിങ്ങളുടെ അഭിപ്രായം?

കൎണ്ണൻ:—ആചാൎയ്യൻ പറഞ്ഞതു ശരിയാണ്. പിതാമ

ഹൻ ഇരിക്കെ മററാക്കും നായകത്വത്തിന് അവകാശമില്ല.

ദുര്യോധനൻ:—പിതാമഹ, കൗരവകുലത്തിന് അഭിമാനസ്തംഭമായ അവിടുന്നുതന്നെ ഈ സ്ഥാനം കയ്യേല്ക്കണമെന്നു ഞാൻ താഴ്മയോടെ അപേക്ഷിക്കുന്നു.

ഭീഷ്മർ:—എല്ലാവരുടേയും അഭിപ്രായം അങ്ങനെ എങ്കിൽ എനിക്കും അതു സമ്മതംതന്നെ.

ശകുനി:—ഇപ്പോൾ കൗരവപക്ഷം ജയിച്ചതായിത്തന്നെ വിചാരിക്കാം.

ദ്രോണരും കർണ്ണനും:—പിതാമഹൻ നയിക്കുന്നിടത്തോളം കാലം തോൽവി ഉണ്ടാകയില്ലെന്നുള്ളതു തീച്ചതന്നെ.

ദുര്യോധനൻ:—പിതാമഹ!

> മുത്തശ്ശനെ പ്രിയമൊടങ്ങു വളത്തെടുത്തു,
> മത്താതനേയുമതുപോലെ സുഖാൽ ഭരിച്ചു,
> പെററുള്ളതമ്മ;-യതുവിട്ടഖിലം ഭവാൻ മേ
> സംരക്ഷശിക്ഷയതിനീശതയങ്ങിൽ മാത്രം. 9

ഭീഷ്മർ:—വത്സ, ഞാൻ ആവുന്നപോലെ ചെയ്യാം.

ദുര്യോധനൻ:—ആവു, ഇനി യാതൊരാശങ്കയ്ക്കും അവകാശമില്ല. പിതാമഹ, യുദ്ധത്തിൽ ആദ്യമായി അന്വേഷിക്കേണ്ടതു പ്രതിയോഗികളുടെ ബലമാണെന്ന് അവിടുന്നു പലപ്പോഴും ഉപദേശിച്ചിട്ടുണ്ടല്ലോ. പാണ്ഡവപക്ഷത്തിൽ എന്തു ബലമാണുള്ളതെന്ന് അരുളിച്ചെയ്തു കേൾക്കാൻ ആഗ്രഹമുണ്ട്.

ശകുനി:—അതേ, അവരുടെ പക്ഷത്തിൽ മഹാരഥന്മാരാ

രെല്ലാം? അവരുടെ സേനാശക്തി എന്തു്? അവക്കു് എത്രമാത്രം ആക്രമിക്കാൻ സാധിക്കും?

ഭീഷ്മർ:—വത്സ, അതു പറയാം: ദ്രുപദൻ, വിരാടൻ, സാത്യകി ഇവരാണു് പാണ്ഡവക്കു പ്രധാനമായി യുദ്ധക്കളത്തിലുള്ള ബന്ധുബലം. അവർ മൂന്നുപേരും പേർകേട്ട മഹാരഥന്മാരാണു്. വിശേഷിച്ചും സാത്യകി. പക്ഷേ പാണ്ഡവന്മാരുടെ ശക്തി ബന്ധുക്കളെക്കൊണ്ടല്ല.

കണ്ണൻ:—പിന്നെന്തുകൊണ്ടാണു്?

ഭീഷ്മർ:—അവർ അഞ്ചുപേരുടേയും സാമത്ഥ്യംകൊണ്ടു തന്നെ.

കണ്ണൻ:—അവർ ആയുധവിദ്യയിൽ ഇത്ര മിടുക്കരോ! പിതാമഹൻ പറയുന്നതു കേട്ടാൽ മററാരും ആയുധാഭ്യാസം ചെയ്തിട്ടില്ലെന്നു തോന്നുമല്ലോ.

ഭീഷ്മർ:—(കൂട്ടാക്കാതെ) പ്രത്യേകിച്ചു കുന്തിപുത്രന്മാർ മൂന്നുപേരും നിസ്തുലവിക്രമന്മാരാണു്.

ധമ്മാത്മജൻ രഥരണത്തിലതിപ്രസിദ്ധൻ;
നിമ്മായമിന്നനിലസൂനു ഗദയ്ക്കധീശൻ;
സമ്മാന്യനാം വിജയനൊത്തവനില്ല വില്ലിൽ—
ഇമ്മന്നിലാരുമവരോടെതിർ നില്ക്കുകില്ല. 10

ദ്രോണർ:—ഗാണ്ഡീവധന്വാവായ അജ്ജുനന്റെ പരാക്രമം ലോകപ്രസിദ്ധമാണു്.

കണ്ണൻ:—കേട്ടോ, ആചാൎയ്യന്റെ വൈരിവിക്രമപ്രശംസ! എന്താണു് അജ്ജുനനു് ഇത്ര മെച്ചം? അയാളുടെ പരാക്രമം ലോകപ്രസിദ്ധമാണുപോലും! ഇത്ര കേമമായിട്ടു് എന്താണു് അയാൾ ചെയ്തിട്ടുള്ളതു്?

ദ്രോണർ:—അംഗരാജാവേ, അങ്ങേയ്ക്കു് അർജ്ജുനന്റെ പരാക്രമം അറിഞ്ഞുകൂടയോ? ആശ്ചര്യംതന്നെ.

കോട്ടയ്ക്കുള്ളിലിരുന്നിടും ദ്രുപദനെ-
ത്തോല്പിച്ചു ബന്ധിച്ചതും
പുഷ്ടപ്രീതിയൊടീശനോടു പടചെ-
യ്തസ്ത്രം ലഭിച്ചെന്നതും
ദുഷ്ടാഗ്രേസരരാം നിവാതകവച-
ന്മാരെ വധിച്ചെന്നതും
കേട്ടിട്ടില്ല ഭവാനതെങ്കിലറിയും
പിന്നീടടർക്ഷോണിയിൽ. 11

അത്രയുമല്ല,

ഊററംചേന്ന യദുക്കളെസ്സുഖതരം
താനേ ജയിച്ചെന്നതും
തെറെറന്നിന്ദ്രനെ വെന്നു ഖാണ്ഡവമട-
ച്ചഗ്നിക്കു ഹോമിച്ചതും
ഏററിട്ടന്നെതിരിട്ടു നമ്മൊടു ജയി-
ച്ചഗ്ഗോക്കളെ വീണ്ടതും
കേട്ടിട്ടില്ല ഭവാനതെങ്കിലറിയും
പിന്നീടടർക്ഷോണിയിൽ. 12

കർണ്ണൻ:—ഹാഹോ, ശിഷ്യനിത്ര യോഗ്യനാണെങ്കിൽ അങ്ങോട്ടുതന്നെ ചേരാമല്ലോ.

ഭീഷ്മർ:—വത്സ കർണ്ണ, ദുര്യോധനൻ ആവശ്യപ്പെട്ടപ്രകാരം പ്രതിയോഗികളുടെ ബലം മനസ്സിലാക്കമാത്രമാ

ണ് നാമിപ്പോൾ ചെയ്യുന്നത്. നമ്മുടെ പക്ഷത്തിലും പേരുകേട്ട ധനുർദ്ധരന്മാരില്ലെന്നു പറഞ്ഞിട്ടില്ലല്ലോ.

ദുര്യോധനൻ:—പിതാമഹാ, നമ്മുടെ പക്ഷത്തിലുള്ള പോരാളികളുടെ ബലം പറഞ്ഞു മനസ്സിലാക്കിയാലും.

ഭീഷ്മർ:—അതു പറയാം: ഭാരതവർഷത്തിലെ മത്സ്യപാഞ്ചാലദേശങ്ങൾ കഴികെയുള്ള സകലരാജ്യങ്ങളിൽനിന്നും വന്നുചേർന്നിരിക്കുന്ന പതിനൊന്നക്ഷൗഹിണിപ്പട എത്ര ബലമുള്ളത്! അതിനു നായകൻ നീയും നിൻെറ അനുജന്മാരുംതന്നെ.

കാളിന്ദീനദി തൻകലപ്പയതിനാ-
ലുക്കോടു ചാലാക്കിയോ-
രാ നീലാംബരനാം ബലൻെറയരുമ-
പ്പെട്ടുള്ള ശിഷ്യൻ ഭവാൻ
വീരത്വം പെരുകും കനിഷ്ഠരുമഹോ
വില്ലാളിമാർ; പിന്നെയി-
ബ്ഭൂമീപാലകർ വിക്രമാംബുധികളു-
ണ്ടെത്രയ്ക്കു സാഹായ്യമായ്. 13

വിശേഷിച്ചും ധനുർവ്വേദം മൂർത്തീകരിച്ച ആചാര്യൻെറ പ്രതാപം ഞാൻ പറയേണ്ടതായിട്ടില്ല.

ഉഗ്രൻെറ ശിഷ്യനുടെ ശിഷ്യനനന്തധീമാൻ
ഉഗ്രപ്രതാപിയഭിവന്ദ്യനഭിജ്ഞമൗലി
അഗ്ര്യൻ ധനുർദ്ധരിലത്ഭുതവീര്യവാനീ-
യഗ്രേഭവൻ ഗുരുവിനോടെതിരാരുമില്ല. 14

കൂടാതെയുമുണ്ടല്ലോ നാരായണാസ്ത്രം വഹിച്ച സർവ്വഭൂമി

പന്മാക്കും ഭീതിദനായ ഭഗദത്തൻ, പരമേശ്വരന്റെ വരപ്രസാദംകൊണ്ടു് ഉദ്ധതനായ ജയദ്രഥൻ, നാരായണന്മാരെന്നറിയുന്ന വൃഷ്ണ്യന്ധകഭോജസേനയുടെ നായകനും ശസ്ത്രവിദ്യാവിശാരദനുമായ കൃതവൎമ്മാവു്, മഹാരഥന്മാൎക്കു നടുനായകവും ഉഗ്രപ്രതാപിയുമായ ഭൂരിശ്രവാവു്, യോഗജ്ഞനും രഥവിദ്യയിൽ പ്രധാനിയുമായ മാദ്രരാജാവു ശല്യൻ, ബ്രഹ്മാസ്ത്രജ്ഞാനമുള്ള അശ്വത്ഥാമാവു്, കൎണ്ണൻ—

ദുൎയ്യോധനൻ:— അതേ, കൎണ്ണൻ—

ഭീഷ്മർ:—അംഗരാജാവു വില്ലാളികളിൽ മുഖ്യനെങ്കിലും അർദ്ധരഥനാണു്.

കൎണ്ണൻ:—(കോപത്തോടെ) ഞാൻ അർദ്ധരഥനോ! എന്നാൽ ആരാണു് ഇന്നു മഹാരഥൻ എന്ന പേരിനെ അർഹിക്കുന്നതു്?

കെല്പേറും കുരുരാജസേനയിതല-
ങ്കാരത്തിനാക്കി സ്വയം
കല്പാന്താനലശക്തിയോടരികുല-
പ്രോന്മൎദ്ദിയെൻകാൎമ്മുകം
ശില്പം ഞാൻ കരതാരിലേറ്റിടുകിലി-
ന്നാരാണു തജ്ജീവനിൽ
സ്വല്പംപോൽ കൊതിയെങ്കിലർദ്ധരഥനെ-
ന്നെന്നെപ്പറഞ്ഞീടുവാൻ? 15

ദുൎയ്യോധനൻ:—പിതാമഹ, അംഗരാജാവിന്റെ കരബലം പ്രസിദ്ധമായിരിക്കേ ഇങ്ങനെ അരുളിച്ചെയ്യുന്നതു ന്യായമാണോ?

ന്യായംപോൽ ചതുരന്തയാം ധര ജയി-
ച്ചീടാനെനിക്കാരുത-
നായം ചേന്ന കരങ്ങൾ മാത്രമെതിരി-
ല്ലാതുള്ള സാഹായ്യമായ്;
പേയായ് ഭൂമിപരോടിയാരുടെ വെറും
ജ്യാഘോഷമാത്രത്തിനാൽ
ആയക്കാതമജനെന്തുകൊണ്ടതിരഥ-
നാക്കഗ്ര്യനല്ലാത്തതും? 16

കർണ്ണൻ:—(കോപത്തോടെ) അങ്ങനെയാണ് പിതാമഹ
ൻെറ അഭിപ്രായമെങ്കിൽ അങ്ങയുടെ കീഴിൽ ഞാൻ
യുദ്ധം ചെയ്യയില്ല, അതു തീച്ചതന്നെ.

ദുര്യോധനൻ:—സ്നേഹിത, അങ്ങനെ സത്യംചെയ്യരുത്.

ഭീഷ്മർ:—വത്സ, അംഗരാജാവേ, കോപിക്കേണ്ട.

അറിവുണ്ടെനിക്ക തവ സൂക്ഷ്മതപവും
കറയററ വിജ്ഞത ധനുസ്സിലുള്ളതും
പുരുവിക്രമം പടയിലുള്ളതും സഖേ,
സുരനാഥശക്തിയതു നീ വഹിപ്പതും. 17

പക്ഷേ, മഹാരാജാവേ, മഹാരഥനാക്ക യുദ്ധസാമത്ഥ്യം
മാത്രമല്ല വേണ്ടതു്.

ശമം, ദമം, നീതിയിളക്കമററ
ചിത്തം, വിവേകം, സമബുദ്ധി, ധൈര്യം,
വില്ലാളിമാക്കീ ഗുണമൊക്കെയില്ലാ-
തുണ്ടാകുമോ ഭൂപ, മഹാരഥത്വം? 18

അംഗരാജാവു് അപ്രതിമപ്രതാപനെങ്കിലും അനല്പഗു

ണവാനെങ്കിലും അവിവേകം മത്സരബുദ്ധി ഇവകൊണ്ടു് അയാളുടെ പരാക്രമത്തിനു കുറവു ഭവിക്കുന്നു. അതാണു് ഞാൻ അർദ്ധരഥനെന്നു പറഞ്ഞതു്. പോരെങ്കിൽ—

രാമൻെറ ശാപമതിനാൽ വിഫലാസ്ത്രനത്രേ;
പോർമന്നിലുണ്ടിവനു തേരുരുൾകൊണ്ടു ദോഷം;
തൻചട്ട കുണ്ഡലവുമിന്ദ്രനു നല്കമൂലം
വധ്യൻ രിപുപ്രവരനാലിവനെന്നുമായി. 19

ശകുനി:—(ദുര്യോധനനോടു് അപവാര്യ) പിതാമഹൻെറ സ്വജനനിന്ദ അതിരുകവിയുന്നു. അഭിമാനിയായ അംഗരാജാവു് എന്തു പറയുമോ?

കർണ്ണൻ:—(കോപം അടക്കി) വൃദ്ധനായ ഗാംഗേയ, അങ്ങു മഹാരാജാവിൻെറ പിതാമഹസ്ഥാനം വഹിക്കുന്നുവല്ലോ എന്നുവെച്ചു ഞാൻ ഈ ആക്ഷേപവാക്കുകൾ ഇതുവരെ സഹിച്ചു. ഇനിയും ഇങ്ങനെയുള്ള 'വാക്കുകൾ കേട്ടുകൊണ്ടിരിക്കുവാൻ ഞാൻ തയ്യാറില്ല. ഉദ്ധതനായ അങ്ങു പട നടത്തുന്നിടത്തോളംകാലം ഞാൻ വില്ലെടുക്കുന്നതല്ല. അങ്ങയുടെ മരണശേഷം എന്നാൽ ആവുന്നതുപോലെ ഞാൻ ചെയ്തുകൊള്ളാം. (എന്നു പോകുന്നു)

ദ്രോണർ:—(ആത്മഗതം) ആദ്യമേ ദുശ്ശകുനംതന്നെയാണു്. കക്ഷിയിൽ കലഹംകൊണ്ടാണല്ലോ തുടങ്ങുന്നതു്.

ദുര്യോധനൻ:—അതു പോവട്ടെ. ഈ പറഞ്ഞ കണക്കിനും നമുക്കാണല്ലോ വിരോധികളെക്കാൾ ശക്തി. സൈ

ന്യബലം നമുക്കാണ് കൂടുതലുള്ളത്. മഹാരഥന്മാർ അധികം നമ്മുടെ പക്ഷത്തിലാണ്. പാണ്ഡവന്മാരെ തോല്പിച്ചോടിക്കുവാൻ എന്താണ് പ്രയാസം? ഒന്നു കൊണ്ടും ഇതിൽ വൈഷമ്യം ഞാൻ കാണുന്നില്ല.

ശകുനി :— അതല്ലേ ഞാനും പറയുന്നത്. ഞാൻ നോക്കിയിട്ട് അവരുടെ പക്ഷത്തിൽ ഒരു ബലവും കാണുന്നില്ല. എന്താണ് സൈന്ധവരാജാവേ, നിങ്ങളുടെ അഭിപ്രായം?

ജയദ്രഥൻ:— ആകപ്പാടെ പറഞ്ഞുവന്നപ്പോൾ അവരുടെ കൂട്ടത്തിൽ യുദ്ധംചെയ്യാൻ അർജ്ജുനനും സാത്യകിയും ഉണ്ട്. അവരെക്കൊണ്ട് എന്തു സാധിക്കും?

ദുര്യോധനൻ:— പൂജ്യനായ ആചാര്യ, അവിടേക്കെന്താണ് അഭിപ്രായം?

ദ്രോണർ:— മഹാരാജാവേ, ഭീഷ്മരോടുതന്നെ ചോദിക്കു.

ദുര്യോധനൻ:— (ഭീഷ്മരോട്) പിതാമഹൻെറ അഭിപ്രായമെന്തെന്നറിവാൻ ഞങ്ങൾക്ക് ആഗ്രഹമുണ്ട്.

ഭീഷ്മർ:— ഉണ്ണീ, ഗാന്ധാരരാജാവിൻെറ അഭിപ്രായം ശരിയാണ്. അവക്കു നമ്മോളം സൈന്യബലം ഇല്ല. അവരുടെ വില്ലാളികളും നമ്മുടെ വശത്തുള്ളവരോടു തുല്യരല്ല. പക്ഷെ—

ശകുനി:— എന്താണ് പിന്നെ ആക്ഷേപം?

ഭീഷ്മർ:— അവക്ക് എല്ലാററിലും മികച്ച ഒരു ശക്തിയുണ്ട്.

ശകുനിയും ജയദ്രഥനും:— അതെന്താണ്?

ഭീഷ്മർ:— അതു ഞാൻ പറയണമോ?

കാരുണ്യാംബുധി ദുഷ്ടനാശനപരൻ
സത്യസ്വരൂപൻ പരൻ
നേരിൽ ഭക്തരെയെന്നു ചെയ്തുമനിശം
കാക്കുന്ന നാരായണൻ
പാരിൽ ധർമ്മമുയർത്തുവാനുടലെടു-
ത്തുള്ളോരു കൃഷ്ണൻ സ്വയം
പോരിൽ തേരു തെളിക്കവേ വിജയനെ-
ത്തോല്പിക്കുവാനൊക്കുമോ? 20



ശകുനി:—നിരായുധനായ കൃഷ്ണനെക്കൊണ്ടെന്തു സാധിക്കും?

ദ്രോണർ:—കൃഷ്ണനെക്കൊണ്ടെന്തു സാധിക്കുമെന്നോ! കൊള്ളാം, ഭഗവാന്റെയും ഗുണം പറഞ്ഞു വേണമോ അറിവാൻ? അഥവാ, താമസബുദ്ധികളായ ഇവൎക്കു പറഞ്ഞാലും മനസ്സിലാകയില്ലല്ലോ.

അണിയറയിൽ:

കൂടീ സേനാസമൂഹം കരകവിയുമൊരം-
ഭോധിപോൽ വീതഭംഗം;
മൂടീ ദിക്കൊക്കെയശ്വപ്രവരഗണഖുരോ-
ദ്ധൂതമാം ധൂളിജാലം;
കൂടീടുന്നാർപ്പിനാൽ ദിഗ്ഗജവരചെവിപൊ-
ട്ടുന്നു ഞാണൊച്ചയാലും;
സാടോപം ഭൂ കുലുക്കും പടയിതു ധരണീ-
നാഥനെക്കാത്തുനില്പൂ. 21

ദുര്യോധനൻ:—സേനാപതിക്കുസൈന്യപരിശോധന ചെയ്യാനുള്ള സമയമായിരിക്കുന്നു. നിങ്ങളെല്ലാവരും ചെല്ലുവിൻ. (മറ്റെല്ലാവരും പോകുന്നു)

(കുറച്ചുനേരം ആലോചിച്ചിട്ട്)

എതായാലും യുദ്ധംതന്നെ. ഫലം കണ്ടുതന്നെ അറിയണം. വീരന്മാരായ ക്ഷത്രിയന്മാൎക്കു യുദ്ധംപോലെ മറെറന്താണുള്ളതു്? അതു ഞാൻ വരിച്ചുകഴിഞ്ഞു.

നാലാമങ്കം കഴിഞ്ഞു.

# അഞ്ചാമങ്കം

[ശ്രീകൃഷ്ണനും പാണ്ഡവന്മാരും പ്രവേശിക്കുന്നു.]

ശ്രീകൃഷ്ണൻ:— യുധിഷ്ഠിരമഹാരാജാവേ, അങ്ങയ്ക്കു പൈതൃകമായ രാജ്യം കൈവന്നു. ധർമ്മം പുലർത്തുന്നതിനായി രാജ്യഭാരം കയ്യേല്ക്കുകയാണ് ഇനി കർത്തവ്യമായുള്ളത്.

അരാതിവൃന്ദത്തെ ഹനിച്ചു, ധർമ്മം
സനാതനം നാട്ടിൽ നടത്തി മേലിൽ
പ്രജാഹിതം ചെയ്തു ഭവാനജാത-
ശത്രുതപനാമം, നൃപ, സാർത്ഥമാക്കു. 1

യുധിഷ്ഠിരൻ:— ഭഗവാനേ, എനിക്കു രാജ്യഭോഗങ്ങളിൽ സന്തുഷ്ടിയുണ്ടാകുന്നില്ല. ബന്ധുമിത്രാദികളുടെ മരണം കൊണ്ടുള്ള ദുഃഖം എന്റെ മനസ്സിനെ വല്ലാതെ തപിപ്പിക്കുന്നു. എത്ര പ്രബലന്മാരും മഹാനുഭാവന്മാരുമായ രാജാക്കന്മാരാണ് എന്റെ രാജ്യലോഭംകൊണ്ടു മരിച്ചത്. എത്രമാത്രം ജനങ്ങളാണ് മുറിവും പരുക്കുകളും ഏറ്റു സങ്കടമനുഭവിക്കുന്നത്. എന്തു നാശങ്ങളാണ് നാട്ടിനു സംഭവിച്ചിട്ടുള്ളത്! ഇതെല്ലാം വിചാരിക്കുമ്പോൾ രാജ്യത്തിൽ എനിക്കു കൊതി തോന്നുന്നില്ല. കൗരവവംശമെല്ലാം മരിച്ചു വൃദ്ധനായ ധൃതരാഷ്ട്രരും ഞങ്ങൾ അഞ്ചുപേരും മാത്രമായി. പ്രത്യേകിച്ചും ജ്യേഷ്ഠനായ കർണ്ണനും മൃതിയടഞ്ഞല്ലോ. ദിവ്യനായ ആ അംഗരാജാവു് എന്റെ ജ്യേഷ്ഠനാണെന്നു് അറിഞ്ഞിരുന്നെങ്കിൽ— ഞാനൊരാളുടെ ദോഷംകൊണ്ടല്ലേ ഇ

ങ്ങനെയെല്ലാം സംഭവിച്ചതു്? അതുകൊണ്ടു് ഇത്രയെല്ലാം സങ്കടത്തിനു് ഇടയാക്കിയ ഈ രാജ്യത്തെ ഉപേക്ഷിച്ച തപസ്സു ചെയ്തു ശിഷ്ടമുള്ള ജീവിതമെങ്കിലും കഴിക്കട്ടെ.

ഭീമൻ:—(ആത്മഗതം) ഇതെന്തു ഭ്രാന്താണു്? (പ്രത്യക്ഷം) ആര്യ,

വസിച്ചു പന്തീരാണ്ടധികമഴലാൎന്നടവിയിൽ;
സഹിച്ചു നാം ദാസ്യസ്ഥിതികളഭിമാനക്ഷയമൊടും;
നശിച്ചു ബന്ധുക്കാർ സുതരുമടരിൽ; പിന്നൊരുവിധം
ജയിച്ചപ്പോൾ പിന്നെയും വിപിനമണവാനോ കൊതിയഹോ!

എന്താണു് ഇങ്ങനെ അരുളിച്ചെയ്യുന്നതു്? കാട്ടിൽ താമസിച്ചപ്പോൾ —

അൎജ്ജുനൻ:—ആര്യ, വളരെനാൾ സങ്കടം അനുഭവിച്ചു സ്വല്പമൊരാശ്വാസത്തിനിടവരുമെന്നു വിചാരിച്ചിരുന്നപ്പോൾ, പുത്രന്മാരുടേയും സഹോദരന്റേയും മരണംകൊണ്ടു പിന്നേയും വ്യസനസാഗരത്തിൽ മുങ്ങിയിരിക്കുന്ന ധൎമ്മപത്നിയുടെ കഥ വിചാരിക്കുക.

ശ്രീകൃഷ്ണൻ:—മഹാരാജാവേ, അവിടേക്കു തോന്നുന്ന വിരക്തി എനിക്കു് ആശ്ചൎയ്യമുണ്ടാക്കുന്നില്ല. ബന്ധുമിത്രാദികളുടെ മരണം സംസാരികൾക്കു ദുഃഖകരമാണു്. എന്നാൽ മഹാരാജാവായ അങ്ങു് അപ്രകാരമുള്ള വികാരങ്ങൾക്കു കീഴടങ്ങുന്നതു വിഹിതമല്ല. എന്നുതന്നെയല്ല, ധൎമ്മരക്ഷണത്തിനായി ബന്ധുക്കളെപ്പോലും ഹനിക്കുന്നതു ധൎമ്മമാണല്ലോ. അതുകൊണ്ടു ദുഃഖത്തെ കളഞ്ഞാലും. ശത്രുസംഹാരം രാജാക്കന്മാൎക്കു പ്രാരംഭ

ക്രിയമാത്രമാണ്. അതിനെക്കാൾ പ്രാധാന്യമേറിയ തത്രേ പ്രജാപരിപാലനം. അതിനുംപുറമെ രാജസൂയം കഴിച്ച വിധിപ്രകാരം രാജ്യം പാലിച്ചുകൊള്ളുന്നതിനു ദീക്ഷ ചെയ്തിട്ടുള്ളുമാണ്. അതുകൊണ്ടു് ആ നിശ്ചയത്തെ പാലിക്കാതെ തപസ്സു ചെയ്വാൻ പോകുന്നതു ധമ്മവിരുദ്ധവുമായിത്തീരും.

യുധിഷ്ഠിരൻ:—ഭഗവാനേ, അവിടുന്നു് അരുളിച്ചെയ്തതനുസരിക്കുന്നതിനു ഞാൻ സദാ സന്നദ്ധനാണ്. എങ്കിലും,

ദിവ്യൻ ശന്തനുജൻ പിതാമഹനെനി-
ക്കാചാര്യനാം ദ്രോണരും
ശാന്തൻ ശല്യരുമന്വെഴും ദ്രുപദജേഷ്ഠ-
ന്മാരും പൊൻമക്കളും
സൗഭദ്രൻ: പറയാവതെങ്ങനെയഹോ!
പെററമ്മതൻ മക്കളിൽ
ജ്യേഷ്ഠൻ കർണ്ണനുമെൻെറ ലോഭതി-
നാൽ കഷ്ടം, നശിച്ചില്ലയോ? 3

കനുകൊണ്ടും എനിക്കു സഹിക്കവയ്യാത്തതു് അക്കപുത്രനായ ആ അംഗരാജാവിൻെറ മരണമാണ്. ജീവിതത്തിൽ അദ്ദേഹത്തിൻെറ സ്നേഹവും വാത്സല്യവും അറിയുന്നതിന് എനിക്കു ഭാഗ്യമുണ്ടായില്ല. ഞാൻമൂലം അദ്ദേഹം ഇപ്പോൾ മരിക്കയും ചെയ്തല്ലോ. എന്തു പാപമാണ് നാം അതുകൊണ്ടു നേടിവെച്ചതു്! ജ്യേഷ്ഠനായ അദ്ദേഹത്തിൻെറ മരണത്തിനു കാരണഭൂതനാ



യ ഞാൻ മനസ്സമാധാനത്തോടെ [illegible] എങ്ങനെ [illegible] രിക്കും?

നകുലസഹദേവന്മാർ:— മഹാരാജാവേ [illegible] ന്യായം ഇല്ലാതില്ല. എങ്കിലും ഇപ്പോൾ [illegible] ക്ഷിക്കുന്നതു നന്നല്ലെന്നു ഞങ്ങൾക്കു തോന്നുന്നു.

ശ്രീകൃഷ്ണൻ:—കുന്തീപുത്ര, അങ്ങയുടെ സങ്കടത്തിന് അവകാശം ഞാൻ കാണുന്നില്ല. കർണ്ണൻ ഒന്നുകൊണ്ടും ശോച്യനല്ല. ഏതുവിധത്തിലാണ് അദ്ദേഹം ജീവിച്ചതും മരിച്ചതും എന്നു വിചാരിക്കൂ.

പാരം ധർമ്മമയത്തിമേന്മയിൽ വസി-
ച്ചൗദാര്യശീലത്തിനാൽ
പാരിരേഴിലുമുററ കീർത്തി വിതറി-
പ്പുണ്യങ്ങൾ ചെയ്തേറെയായ്
പോരിൽ പിൻവലിയാതെതിത്തരികളോ-
ടസ്തംഗമിച്ചപ്പൊഴേ
വീരസ്സ്വർഗ്ഗമണഞ്ഞൊരർക്കതനയൻ
തേ ശോച്യനല്ലേതുമേ. 4

മഹാത്മാവായ ആ അംഗരാജാവിനെ തോല്പിച്ച വിജയം നേടിയ കിരീടിയെ അഭിനന്ദിക്കുക.

അർജ്ജുനൻ:—ഭഗവൻ, ഞാനാണോ കർണ്ണനെ തോല്പിച്ചതു്? എൻെറ അസ്ത്രംകൊണ്ടാണ് ആ പുണ്യാത്മാവു ഗതി അടഞ്ഞതെങ്കിലും എൻെറ സാമർത്ഥ്യംകൊണ്ടാണ് അങ്ങനെ സംഭവിച്ചതെന്ന് എനിക്ക് അഭിമാനമില്ല.

ഞാനോ യാചനചെയ്തു തൽക്കവചവും
തൽക്കുണ്ഡലദ്വന്ദ്വവും?
ഞാനോ വേൽ കളയിച്ചു ഭീമസുതനെ-
ക്കൊല്ലിച്ചു യുദ്ധാങ്കണേ?
ഞാനോ നാഗശരം വരുന്നളവില
ത്തേർ താഴ്ത്തും? കൃഷ്ണ, നി-
ന്നോരോ മായകളോർക്കിലക്കുരുവധം
ത്വൽക്രീഡതാൻ നിർണ്ണയം. 5

കൃഷ്ണൻ:—ശരിയാണ്. ആ അംഗരാജാവു മരണം സ്വയമായി വരിക്കയായിരുന്നു. അല്ലാതെ കൊല്ലപ്പെട്ടതല്ല. ഏതായാലും (കൃഷ്ണൻ പൊടുന്നനവെ യോഗസമാധിയിൽ ഇരിക്കുന്നു. എല്ലാവരും വിസ്മയത്തോടെ നോക്കി നിശ്ചേഷ്ടരായി നില്ക്കുന്നു. സമാധിയിൽനിന്നുണർന്നപ്പോൾ)—

യുധിഷ്ഠിരൻ:—ഭഗവാനേ, ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെ: അവിടത്തെ ഭക്തന്മാർ അവിടത്തെപ്പററി വിചാരിച്ചു യോഗസമാധിയിൽ ഇരിക്കുംപോലെ, ഭഗവാൻതന്നെ ആരൊരാളെ വിചാരിച്ചാണ് ഇപ്പോൾ ഇങ്ങനെ ഇരുന്നതു്? സർവ്വയോഗികളുടേയും മനസ്സിൽ സ്ഥിതിചെയ്യുന്ന അങ്ങുതന്നെ ആരെപ്പററി ഇങ്ങനെ വിചാരിക്കുവാൻ ഇടയാകുന്നു?

കൃഷ്ണൻ:—(പുഞ്ചിരിയോടുകൂടി) മഹാരാജാവേ, അതു പറയാം: നിങ്ങളുടെ പിതാമഹനും പുണ്യാത്മാവുമായ ഗംഗാദത്തൻ, സർവ്വരാഗങ്ങളും ഉപേക്ഷിച്ചു്, ഏകാഗ്രചിത്തനായി, തന്റെ കുണ്ഡലിനീശക്തിയെ മൂലാധാ

രത്തിൽനിന്നിളക്കി ഷഡ്ചക്രതരണംചെയ്യിച്ച സഹസ്രാരാംബുജത്തിൽ പ്രവേശിപ്പിച്ച്, ഞാനും എൻെറ പ്രകൃതിയും കൂടെയുണ്ടാകുന്ന സംയോഗത്തിൽനിന്നു പ്രവഹിക്കുന്ന സുധാസാരാഭിവഷം സുഷുമ്നാനാഡിവഴി കീഴ്പ്പോട്ടിറക്കി, ബ്രഹ്മാനന്ദമഗ്നനായി പ്രകൃതിയോടുകൂടിയ എന്നെത്തന്നെ സാക്ഷാംഗധ്യാനംകൊണ്ടു മനസ്സിൽ ഇരുത്തി ഇളകാതെ ഇരുന്നതുകൊണ്ടു ഞാനും ഇളകാതെ ഇരുന്നുപോയതാണ്. നിഷ്കളരൂപനായ എന്നെ സകളസ്വരൂപനായി സച്ചിദാനന്ദരൂപനായിക്കണ്ടു്, മനസ്സുകൊണ്ടു് എന്നോടുതന്നെ ലയിച്ച് അദ്ദേഹം സ്ഥിതിചെയ്യുന്നു. നിങ്ങൾ അദ്ദേഹത്തെപ്പോയിക്കണ്ടു് ഈ അവസരത്തിൽ അദ്ദേഹത്തിൻെറ അനുഗ്രഹം വാങ്ങിക്കേണ്ടതാണ്. അതിനാൽ നമുക്കെല്ലാവക്കുംകൂടി അങ്ങോട്ടുതന്നെ പോകാം.

എല്ലാവരും:—അങ്ങനെതന്നെ.

[എല്ലാവരും പോകുന്നു.]

**വിഷ്കംഭം കഴിഞ്ഞു**

[ശ്രീകൃഷ്ണൻ, പാണ്ഡവന്മാർ, പാഞ്ചാലി ഇവർ പ്രവേശിക്കുന്നു.]

**യുധിഷ്ഠിരൻ:—ഈ യുദ്ധക്കളത്തിൻെറ ഭയാനകത!**

അഴിഞ്ഞൊരു രഥങ്ങളും തലകൊഴി-
ഞ്ഞൊരശ്വങ്ങളും
ചിളുന്നുവി ചാടിടും മലകൾപോൽ
ദ്വിപപ്രൌഢരും

കരങ്ങൾ തല പാദമെന്നിവ വെടി-
ഞ്ഞ കാലാൾകളും
നീരന്നിടകലന്ന പോക്കുമിതെ-
ത്ര ഭീതിപ്രദം! 6

കൃഷ്ണൻ:—അതേ, ഈ കുരുക്ഷേത്രം വളരെ ഭയങ്കരമായി ത്തന്നെ കാണപ്പെടുന്നു.

പാഞ്ചാലി:—ചോരയൊഴുകിക്കുഴഞ്ഞ ഈ നിലത്തുകൂടി നടക്കുന്നതുതന്നെ സങ്കടം. കഴുകു, ചെന്നായ് മുതലായ ദുഷ്ടജന്തുക്കൾ പാതി തിന്നു കിടക്കുന്ന ഈ പോരാളികളുടെ മൃതശരീരങ്ങൾ എനിക്കു പേടിയുണ്ടാക്കുന്നു. പിതാമഹൻ കിടക്കുന്നിടത്തേക്കു് ഇവിടുന്നു് എത്ര മാത്രമുണ്ടു്?

അർജ്ജുനൻ:—അതാ, ഒരു വിളിപ്പാടുതന്നെയില്ല. ധൈര്യമവലംബിക്കുക. ശവങ്ങൾകൊണ്ടു നിറഞ്ഞ ഈ യുദ്ധഭൂമിയിൽ അവിടവിടെയായിക്കാണുന്ന തേരുകളിൽ രണ്ടുവശത്തുമുള്ള പ്രശസ്തന്മാരായ രാജാക്കന്മാർ മൃതരായിട്ടും ജീവൽപ്രൌഢിയോടെ കിടക്കുന്നതു നോക്കുക.

യുഗാന്തമതിൽ മൃത്യുപൂണ്ടവശരായ
ദിക്പാലർപോൽ
കിരീടകടകാംഗദാദികൾ ധരിച്ച
ഭൂപാലകർ
രഥങ്ങളിൽ മലച്ചിതാ, പെരുമയിൽ കി-
ടക്കുന്നതേ;
വരിഷ്ഠരവരിപ്പൊഴും പദവി കൈവി-
ട്ടന്നില്ലഹോ. 7

പാഞ്ചാലി:—എനിക്കിവിടം കാണേണമെന്നേ ഇല്ല.

(കണ്ണുപൊത്തുന്നു.)

കൃഷ്ണൻ:—ഇതാ, നാം വന്നുകഴിഞ്ഞല്ലോ.

(ശരശയ്യയിൽ കിടക്കുന്ന ഭീഷ്മർ പ്രത്യക്ഷമാകുന്നു)

ഭീഷ്മർ:—ഞാൻ അതിഭാഗ്യവാൻതന്നെ. അന്ത്യകാലത്തിൽ എനിക്കു ഭഗവദ്ദർശനംകൂടി സാദ്ധ്യമായല്ലോ. ഭഗവൻ, അങ്ങയെ, ശരശയ്യയിൽ കിടക്കുന്ന ഈ ഗംഗാദത്തൻ മനസ്സുകൊണ്ടു നമസ്കരിക്കുന്നു. വരൂ, ഉണ്ണികളേ, അടുത്തു വരുവിൻ! (പാണ്ഡവന്മാരും പാഞ്ചാലിയും അടുത്തുചെന്നു വന്ദിക്കുന്നു.)

ശ്രീകൃഷ്ണൻ:—ദേവവ്രത! എന്നെ കാണുന്നതിന് അങ്ങയ്ക്കുള്ള ആഗ്രഹംപോലെ അങ്ങയുടെ അടുക്കൽ വരുന്നത് എനിക്കും പ്രിയമാണെന്ന് അറിവുള്ളതാണല്ലോ. അതുകൊണ്ടുതന്നെയാണ് ഞാനും ഇവരുടെ കൂടെ പോന്നത്. പിതാമഹനെ കണ്ടു വന്ദിച്ച് അനുഗ്രഹം സമ്പാദിക്കണമെന്ന് അവർക്ക് ആഗ്രഹമുണ്ട്.

യുധിഷ്ഠിരൻ:—(ഭീഷ്മരോട്) അവിടത്തെ അനുഗ്രഹമുണ്ടാകണം. ഞാൻ കുലനാശംകൊണ്ടും ബന്ധുക്കളുടെ മരണംകൊണ്ടും ഇതികർത്തവ്യതാമൂഢനായിത്തീർന്നിരിക്കുന്നു. എന്റെ അനുജന്മാരും അങ്ങനെതന്നെ.

ഭീഷ്മർ:— ഉണ്ണീ,

മുന്നേ നീ വിജയിച്ചു വത്സ, മദമാ-
ത്സര്യാദിശത്രുക്കളെ;-
പ്പിന്നിപ്പോൾ വിമതാവനീപതികളെ
വീര്യാലടക്കീ ദ്രുതം;

മന്നിരേഴിനുമീശനായ് ബഹുവിധം
ധർമ്മം പുലർത്തിപ്പരം
ധന്യശ്രീയൊടു വാഴ്ക നീ സുചിരമി-
ക്ഷോണിക്കലങ്കാരമായ്! 8

യുധിഷ്ഠിരൻ:—ഞാൻ അനുഗൃഹീതനായി. ഒന്നുകൊണ്ടാണ് എനിക്കു സങ്കടമുള്ളതു്: ബന്ധുക്കളും ഗുരുക്കളും മരിച്ചിട്ടു രാജ്യഭോഗം അനുഭവിക്കുന്നതിന് എനിക്കു മനസ്സു വരുന്നില്ല.

ഭീഷ്മർ:—അങ്ങനെ നീ ശങ്കിക്കേണ്ടതില്ല. എതിരാളികൾ ബന്ധുക്കളായാലും ഗുരുക്കളായാലും ധർമ്മയുദ്ധത്തിൽ മരിച്ചാൽ വ്യസനിക്കേണ്ടതായിട്ടില്ല. പൗരവധർമ്മം അനുസരിച്ചു നീ നാടു വാഴുക! ഉണ്ണികളേ, നിങ്ങളും മഹാരാജാവിനു സഹായമായി ആയുഷ്മാന്മാരായിവസിക്ക!

പാഞ്ചാലി:—പിതാമഹ, പുത്രവധാർത്തയായ ഈ ദ്രൗപദി വന്ദിക്കുന്നു.

ഭീഷ്മർ:—കുഞ്ഞേ, ദ്രുപദപുത്രി, നീ സൗഭാഗ്യവതിയായിത്തീരുക!

നിൻകോപാഗ്നിയിൽ വെന്തുപോയ് പ്രബലമാം
സൈന്യത്തൊടും നൂററുപേർ;
നിൻചാരിത്രമതൊന്നുതാൻ ദ്രുപദജേ,-
യീയഞ്ചുപേർക്കാശ്രയം;
പഞ്ചബ്രഹ്മരൊടൊത്തെഴുന്നൊരു പരാ-
ശക്തിക്കു തുല്യം പ്രിയാ-
ലഞ്ചാൾക്കും സതി, ശക്തിയായ് വിലസുകീ-
ക്ഷോണീതലേ നീ ചിരം! 9

കുലസന്തതിയററുപോകുമെന്ന നീ ഖേദിക്കേണ്ട. നിന്റെ പാതിവ്രത്യമാഹാത്മ്യംകൊണ്ടു പൗരവവംശം നിലനില്ക്കും. സർവ്വരാജഭോഗങ്ങളും ഭുജിച്ചു ദീർഘായുസ്സായിട്ടിരിക്ക!

കൃഷ്ണൻ:—ഈ പാണ്ഡവക്ക് ഇതിനുപരിയായി എന്തു ശ്രേയസ്സാണ് അങ്ങിൽനിന്നു ലഭിക്കുവാനുള്ളത്?

ഭീഷ്മർ:—ഭഗവൻ, അവരെ സർവ്വദോഷങ്ങളും അകററി രക്ഷിക്കുവാൻ അങ്ങുതന്നെ ഇരിക്കുമ്പോൾ എന്നാലെന്താണ് സാദ്ധ്യമായിട്ടുള്ളത്?

യുധിഷ്ഠിരൻ:—പിതാമഹ, ഞാൻ ഒന്നു ചോദിച്ചുകൊള്ളുന്നു: സ്വച്ഛന്ദമൃത്യുവായ അവിടത്തേയ്ക്കു സഹായമായി ഞങ്ങൾ വിചാരിച്ചാൽ ഒന്നുംതന്നെ ചെയ്വാൻ സാധിക്കുന്നതല്ലെങ്കിലും, എന്തെങ്കിലും ഞങ്ങളാൽ അനുഷ്ഠേയമായിട്ടുണ്ടെങ്കിൽ ആജ്ഞാപിക്കണമെന്നു ഞാൻ സവിനയം അപേക്ഷിക്കുന്നു.

ഭീമസേനൻ:—ഞങ്ങളുടെ എല്ലാവരുടേയും അഭിപ്രായമാണ് ജ്യേഷ്ഠൻ പറഞ്ഞതു്.

ഭീഷ്മർ:—(ചിരിച്ചുകൊണ്ടു്) ഉണ്ണികളേ, നിങ്ങളുടെ വിനയത്തിൽ ഞാൻ സന്തോഷിക്കുന്നു. മിക്കവാറും മൃതനായ എനിക്ക് എന്താണ് ആഗ്രഹമെന്നു പറയുവാനുള്ളതു്?

ശ്രീകൃഷ്ണൻ:—അതേ.

കൊട്ടാരങ്ങളിൽ വാഴ്കിലും സുദൃഢമാ-
യുഗ്രവ്രതം കൊണ്ടവൻ
മുട്ടാതീയുലകം ജയിക്കിലുമഹോ,
രാജ്യം ത്യജിച്ചുള്ളവൻ
മട്ടോലുംമൊഴിമാർ ചുഴന്നിടുകിലും
സംഗം വെടിഞ്ഞുള്ളവൻ
പട്ടാങ്ങാൽ വസുവാമിവൻ, നൃപമണേ,-
യെന്താഗ്രഹിപ്പൂ ഭുവി?

ഭീഷ്മർ:—അങ്ങനെ അരുളിച്ചെയ്യരുതു്. മനുഷ്യബന്ധങ്ങൾ തീരുന്നതുവരെ ആർക്കാണ് ആഗ്രഹങ്ങൾ ഇല്ലാത്തതു്? എനിക്ക് ഒരാഗ്രഹം മനസ്സിൽ തോന്നുന്നുണ്ടു്.

ശ്രീകൃഷ്ണൻ:—അഷ്ടാംഗയോഗത്തിൽ സദാ സർവ്വേശ്വരനെ കണ്ടുകൊണ്ടിരിക്കുന്ന അങ്ങയ്ക്കു് അതെങ്ങനെ സംഭവിക്കുന്നു?

ഭീഷ്മർ:—അസ്ത്രങ്ങൾ ദേഹത്തിലേറ്റു പഴുത്തിട്ടുള്ള വേദന അസഹ്യമായിരിക്കുന്നു. അതെന്റെ ധ്യാനത്തിനു തടസ്സം വരുത്തുന്നു.

അർജ്ജുനൻ:—അയ്യോ! എന്റെ വില്ലിൽനിന്നുള്ള അസ്ത്രങ്ങളായിരിക്കുമോ പിതാമഹനെ പീഡിപ്പിക്കുന്നതു്? പിതാമഹ, എന്റെ ഘോരാപരാധത്തെ പൊറുക്കണേ! അവിടത്തെ പാവനമായ ദേഹത്തിൽ ഞാൻ മുറിവേല്പിച്ചല്ലോ.

യുധിഷ്ഠിരൻ:—ഞങ്ങൾ ചെയ്തുപോയ അപരാധങ്ങൾ അങ്ങു ക്ഷമിക്കണം. രാജ്യലോഭംകൊണ്ടു ബന്ധുക്കൾക്ക്

ഈയുള്ളവർ അപരാധികളായി. ഹാ, എന്തു പാപമാണ് ചെയ്തത്!

ഭീഷ്മർ:—വത്സ, വിജയ! നീ സങ്കടപ്പെടേണ്ടാ. ഗാണ്ഡീവത്തിൽനിന്നു വന്നിട്ടുള്ള ശസ്ത്രങ്ങളല്ല എനിക്കു മുറിവു പെടുത്തിയിട്ടുള്ളത്. അവയെ ഞാൻ എന്നാൽ കഴിയുന്നതുപോലെ തടഞ്ഞു. നപുംസകമായ ആ ശിഖണ്ഡിയുടെ ശരങ്ങളാണ് എന്നെ വേദനപ്പെടുത്തുന്നത്.

ഭീമൻ:—രാജ്യകാര്യങ്ങളിൽ അറിവുകുറയുന്ന ഒരു വെറും പൊട്ടനാണ് ഞാൻ. അതുകൊണ്ടു ചോദിക്കുന്നതാണ്. ഭാർഗ്ഗവസ്വാമിയോടുതന്നെ എതിർത്തു ജയിച്ച അവിടത്തോട് എങ്ങനെയാണ് ആണും പെണ്ണും കെട്ട ഒരു നപുംസകം എതിർത്തു യുദ്ധംചെയ്തത്?

ഭീഷ്മർ:—(ചിരിച്ചുംകൊണ്ട്) ദൈവവിധി!

ശ്രീകൃഷ്ണൻ:—(ആത്മഗതം) കോസലപുത്രിയുടെ അപരാധത്തെപ്പോലും മറക്കുന്നതിന് ഇദ്ദേഹം ശ്രമിക്കുന്നു. (പ്രത്യക്ഷം) ഭീമസേന, അതു ഞാൻ പറയാം. ഇദ്ദേഹം കോസലപുത്രിയായ അംബയെ തിരസ്കരിച്ചതു നിങ്ങൾക്കറിയാവുന്നതാണല്ലോ.

ഭീമസേനൻ:—അതേ, മുത്തശ്ശിയുടെ സഹോദരി തിരികെ വന്ന കഥ കേട്ടിട്ടുണ്ട്.

ശ്രീകൃഷ്ണൻ:—ബ്രഹ്മചാരിയായ ഇദ്ദേഹത്തിനാൽ തിരസ്കൃതയായ ആ കന്യക, കാർത്തികേയനെ ഉഗ്രമായ തപസ്സുചെയ്തു പ്രത്യക്ഷപ്പെടുത്തി. ഭീഷ്മരാൽ താൻ അധിക്ഷിപ്തയായെന്നും, അതുകൊണ്ട് ഒദ്ദേഹത്തെ കൊല്ലുന്നതിനു തക്കതായ വരം വേണമെന്നും പ്രാർത്ഥിച്ചു.

ഷണ്മുഖൻ ദിവ്യമായ ഒരു മാല്യം അവൾക്കു കൊടുത്തു. ഏതു ക്ഷത്രിയൻ ആ മാല ധരിക്കുന്നുവോ അവനു ഭീഷ്മരെ കൊല്ലാറാകും എന്നു വരവും നല്കി. അംബ ആ മാലയുംകൊണ്ടു് എല്ലാ രാജ്യത്തും നടന്നുവെങ്കിലും ഭീഷ്മദ്വേഷത്തെ പേടിച്ചു് ആരും അതു കൈക്കൊണ്ടില്ല. ഒടുവിൽ ആശാഭംഗംകൊണ്ടു് ആകുലയായ ആ കന്യക പാഞ്ചാലനഗരത്തിലെ ഗോപുരദ്വാരത്തിൽ മാലയും ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞു. യജ്ഞസേനന്റെ പുത്രിയായ ശിഖണ്ഡിനി ആ മാലയെ അറിയാതെ എടുത്തു തലയിൽ ചൂടി. ദ്രുപദൻ ഭീതികൊണ്ടു് അവളെ ഉപേക്ഷിച്ചു എങ്കിലും കാർത്തികേയവരത്തിനാൽ അവളുടെ സ്ത്രീസ്വഭാവം മാറി ദിവ്യാസ്ത്രജ്ഞാനം സിദ്ധിച്ചപ്പോൾ തിരികെ ഗൃഹത്തിൽത്തന്നെ സ്വീകരിച്ചു. അങ്ങനെ ഷൺമുഖപ്രസാദംകൊണ്ടു് കോസലപുത്രിയുടെ പ്രതികാരശപഥം സഫലമായി.

യുധിഷ്ഠിരൻ:— ഇപ്പോൾ എന്റെ മനസ്സിലെ വലുതായ ഒരു വേദനയൊഴിഞ്ഞു. പിതാമഹന്റെ ഈ സങ്കടത്തിനു ഞങ്ങളാണു് കാരണഭൂതരെന്നുള്ള അപഖ്യാതിയുണ്ടാകില്ലല്ലോ. അവിടത്തെ അസ്ത്രംങ്ങളാൽ വീഴ്ത്തിയെന്നുള്ള പാപവും ഞങ്ങളിൽ ഇല്ലാതായി.

ഭീഷ്മർ:— ഉണ്ണികളേ, നിങ്ങൾ ഏതായാലും സന്താപപ്പെടേണ്ടതായിട്ടില്ല, മനുഷ്യനായി ജനിച്ചാൽ മരണവുമുണ്ടു്. നിങ്ങളുടെ നന്മ കണ്ടശേഷം മരിക്കാനിടവരുന്നതിനാൽ ഞാൻ സന്തുഷ്ടനാകുന്നു. ഭഗവാൻ ശ്രീകൃ

ഷ്ണന്റെ കരുണകൊണ്ടു് എന്റെ വേദനയും മാറിയിട്ടുണ്ടു്.

ശ്രീകൃഷ്ണൻ:—സാനുജനായി ധർമ്മപത്നിയോടൊന്നിച്ച യുധിഷ്ഠിരമഹാരാജാവു് ഇവിടെ വന്നിരിക്കുന്നതിനു വേറെ ഒരു കാരണംകൂടിയുണ്ടു്. സർവ്വധർമ്മജ്ഞാനമുള്ള അങ്ങയിൽനിന്നു രാജധർമ്മം മനസ്സിലാക്കണമെന്നു് അദ്ദേഹത്തിനു് ആഗ്രഹമുണ്ടു്. അതുകൊണ്ടു് അപ്രകാരം ചെയ്യേണമെന്നു ഞാനും അപേക്ഷിക്കുന്നു.

ഭീഷ്മർ:—ഭഗവാനേ, അവിടുന്നു് എന്തിനാണു് എന്നെ ഇങ്ങനെ കളിയാക്കുന്നതു്?

പൊരുൾ നാല്പവേദമതിനും ഭവാൻ ഭവൽ-
ക്കരുണാമൃതം സകലലോകകാരണം;
അറിയാവതോ മനുജബുദ്ധികൊണ്ടു നിൻ-
മറിമായമായ ഗുണധർമ്മലേശവും? 11

അജ്ഞനായ ഞാൻ എന്തു ധർമ്മം പറവാനാണു്? കര കാണാത്ത മഹാസമുദ്രം കയ്യുംകാലുമില്ലാത്ത ഒരാൾ നീന്തിക്കടന്നു കേറാൻ ശ്രമിക്കുന്നതുപോലെ ഒരു സാഹസമാകുമല്ലോ ഞാൻ ധർമ്മം ഉപദേശിക്കുവാൻ തുടങ്ങിയാൽ

ശ്രീകൃഷ്ണൻ:—അങ്ങനെ വിചാരിക്കരുതു്; മദമാത്സര്യങ്ങൾ അകന്നു വിവേകബുദ്ധി തെളിഞ്ഞ സജ്ജനങ്ങൾ ദൈവവിശ്വാസത്തോടുകൂടി വിധിക്കുന്ന നടപടിക്രമം മാത്രമാണു് ധർമ്മം. അതാണു് ദൈവത്തിനും സമ്മതം. പോരെങ്കിൽ ജ്ഞാനംകൊണ്ടും, ഏകാഗ്രമായ അഷ്ടാംഗധ്യാനംകൊണ്ടും ജീവന്മുക്തനായ അങ്ങു

പറയുന്നതിൽ അധമ്മലേശം ഒരു കാലത്തും ഉണ്ടാകുന്നതല്ല. അതുകൊണ്ടു മടിക്കൂടാതെ പറഞ്ഞാലും.

പാഞ്ചാലി:—എൻേറയും അപേക്ഷയാണ് ഭഗവാൻ അരുളിച്ചെയ്യേണ്ടത്. സ്ത്രീധമ്മം പറഞ്ഞു കേൾപ്പിക്കണം.

യുധിഷ്ഠിരൻ:—പിതാമഹ,

രാജധമ്മമതുപോലെ ദാനവും
മാനവക്കുചിതമായ വൃത്തിയും
ജാതിഭേദമൊടു കമ്മഭേദവും
വേർതിരിച്ചു കൃപയാലുരയ്ക്കണം. 12

ഭീഷ്മർ:—(ആലോചിച്ചിട്ട്) വത്സേ! യാജ്ഞസേനി, ചാരിത്രത്തിനും സകല സ്ത്രീധമ്മത്തിനും മാതൃകയായി പരിലസിക്കുന്ന നിന്നോടു സ്ത്രീധമ്മം ഞാൻ എന്താണ് പറവാനുള്ളത്?

ശുശ്രൂഷിച്ചു കൊടുംവനസ്ഥലിയിലും
ഭർത്താക്കളെ നീ സുഖാൽ;
നിശ്ശേഷം മദമററു ദാസ്യപദവും
നീതാൻ സഹിച്ചു ചിരം
ദുശ്ശ്രാവ്യം മൊഴി ചൊന്ന രാജസഭയിൽ
ദുശ്ശാസനൻ ചെയ്തൊരാ
വസ്ത്രാക്ഷേപവുമിന്നു നിൻഗുണഗണം
വാഴ്ത്തുന്നവല്ലോ ശുഭേ! 13

പാഞ്ചാലി:—ആ പേരു കേൾക്കുമ്പോൾ എനിക്കിപ്പോഴും അമർഷം ഉണ്ടാകുന്നു. എന്നെപ്പോലെ ആരു സങ്കടം അനുഭവിച്ചിട്ടുണ്ട്:

ദുഷ്ടൻ ദുശ്ശാസനൻ കൗരവസദസി മദാ-
ലെൻെറ കേശം പിടിച്ചു;
കഷ്ടം, കാട്ടിൽ കിടക്കുംപൊഴുതു തനുവിനെ-
ത്തീണ്ടിയാസ്സിന്ധുഭൂപൻ;
തൊട്ടല്ലോ കീചകൻ ദുർമ്മതി മമ കരതാർ
മത്സ്യരാജ്യത്തി;-ലേവം
കഷ്ടപ്പാടേററതോക്കുമ്പൊഴുതു മനസി മേ
പ്രോജ്ജ്വലിക്കുന്നു കോപം. 14

ഭീമൻ:—(കണ്ണു ചുവത്തിയിട്ട്) എന്തിനതേപ്പററി പറയുന്നു?



പുരണ്ട നിണമോടു ഞാൻ കുടില-
കേശി, ബന്ധിച്ചു നിൻ-
വളർമ്മുടി; മരിച്ചിതജ്ജുനശ-
രങ്ങളാൽ സൈന്ധവൻ;
ഞെരിച്ചു നിഹനിച്ചു കീചകനെ
ഞാൻ; നിരാക്കാഗ്രഹം
സമസ്തമതു ചെയ്യുവാൻ സുമുഖി,
കൈകൾ പത്തില്ലയോ? 15

യുധിഷ്ഠിരൻ:—കൃഷ്ണേ, നിൻെറ കോപത്തെയടക്കുക.

മരിച്ചല്ലോ ദുശ്ശാസനനവര-
ജൻ സിന്ധുപതിയും;
പതിച്ചല്ലോ നിന്നിൽ പിഴ പലതു-
ചെയ്തോർ സകലരും;

അടക്കു കോപം; നീ പല സുഗുണ-
മാണ്ടുള്ളൊരവരിൽ
ക്ഷമിക്കേണം; വൈരം തവ മനസി
ചീപ്പിക്കരുതെടോ. 16

ഭീഷ്മർ:—വത്സേ, യുധിഷ്ഠിരൻ പറഞ്ഞതാണു് ഒന്നാമത്തെ ധമ്മം. വൈരത്തിനു വേരൂന്നാൻ മനസ്സിൽ ഇടം കൊടുക്കരുതു്. സ്ത്രീധമ്മം ഓക്കുക:

വേണം തേ ക്ഷമയേതിലും; പതിഹിതം
ചെയ്യേണമെല്ലായ്പൊഴും;
പ്രീണിപ്പിക്കുക വാക്കിനാൽ പ്രിയനെ;-യുഗ്ര-
ക്കോപം ത്യജിച്ചീടണം;
നൂനം ഭൃത്യജനങ്ങളിൽ ദയവു കാ-
ട്ടേണം; മദം വിട്ടഹോ
വാണീടേണ—മിതാണു കാമിനികൾതൻ
ചാരിത്ര്യധമ്മം ശുഭേ! 17

പാഞ്ചാലി:—പിതാമഹൻ ക്ഷമിക്കണം. മദമാത്സയ്യങ്ങൾ എന്നെ ഉപേക്ഷിച്ചിട്ടില്ല. ക്ഷമാശീലവും ചിലപ്പോൾ കുറയുന്നു. വേണ്ടതെന്തെന്നു് അരുളിച്ചെയ്താലും.

ഭീഷ്മർ:— കുഞ്ഞേ,

പറയാം പ്രിയവാദിനീമണേ:
തിറമോടോക്കുക വിഷ്ണുതൻ പദം;
കുറവൊക്കെയുമായതൊന്നിനാൽ
വിരയെത്തീന്നു ശുഭം ഭവിച്ചിടും. 18

ശ്രീകൃഷ്ണൻ:—ഉത്തമമായ ഉപദേശം. ഇനി രാജധർമ്മം മുതലായവ പറകതന്നെ.

യുധിഷ്ഠിരൻ:—അതിലേയ്ക്കു ദയവുണ്ടാകണം.

ഭീഷ്മർ:—ഒന്നുമാത്രം പറയാം:

നാഹുഷൻ, യയാതി പുരുവെന്ന പൂർവ്വികർ
പുരുധർമ്മശാലികൾ നടന്ന രീതിയിൽ
മകനേ, നടക്ക കുലധർമ്മമായതാ-
ണറിയാത്തതല്ലതു നിനക്കു ഭൂപതേ! 19

ഇതിൽക്കവിഞ്ഞു ഞാൻ നിന്നോടു പറയേണ്ടതായിട്ടില്ല.



ചെയ്യേണം യാഗമമ്പിൽ; പ്രജകളുടെ ഹിതം-
പോലെ രാജ്യം ഭരിക്കു;
കയ്യൂക്കാൽ കാക്ക വെന്നുള്ളിളയെ നരപതേ,
ദണ്ഡപാരുഷ്യമെന്യേ;
വിത്തം ദാനത്തിനെന്നോർക്കുക; ബലമുലകിൽ-
ദ്ധർമ്മരക്ഷയ്ക്കുമാത്രം;
സത്യത്തിൽ തെററു വന്നീടരുതു; നൃപതിധ-
ർമ്മങ്ങൾ മറെറാന്നുമില്ല. 20

ശ്രീകൃഷ്ണൻ:—(ധൃതിയിൽ) ഇതാ, യുയുത്സു, വിദുരർ മുതലായവരാൽ അനുഗതനായ ധൃതരാഷ്ട്രമഹാരാജാവു ഗാന്ധാരപുത്രിയോടുകൂടി സഞ്ജയന്റെ കയ്യും പിടിച്ചു യുദ്ധക്കളത്തിൽക്കൂടി ഇങ്ങോട്ടുതന്നെ വരുന്നു.

യുധിഷ്ഠിരൻ:—പിതാക്കൾ ഇങ്ങോട്ടുതന്നെയാണു് എഴുന്നെള്ളുന്നതു്.

മഹാരാജാവാകട്ടെ,

ചെമ്മേ മാർ വിരിവാന്നു കൈകൾ മുസലം-
പോൽ നീണ്ടു വക്ത്രാംബുജേ
സന്മാന്യം കുലവീൎയ്യമമ്പൊടു തെളി-
ച്ചീക്കൗരവാഗ്രേസരൻ
ധൎമ്മജ്ഞൻ സുധി ദേവസന്നിഭനഹോ
ജാത്യന്ധനെന്നാകിലും
മേന്മേൽ പൗരുഷമൂൎത്തിയായ് പരിലസി-
ച്ചീടുന്നു ഭൂമീപതി. 21



പാഞ്ചാലി:—അതാ, അമ്മ ഗാന്ധാരീദേവി. പാതിവ്രത്യനിഷ്ഠകൊണ്ടു കണ്ണു സ്വയമായി മൂടിക്കെട്ടി സമഗ്രപ്രഭാവരായ നൂറു മക്കളെ പ്രസവിച്ച്, വീരപ്രസുവായെങ്കിലും എല്ലാവരും മരിച്ചു ശോച്യയായ ആ മഹാറാണി.

(മുൻപറഞ്ഞ പ്രകാരം ധൃതരാഷ്ട്രാദികൾ പ്രവേശിക്കുന്നു.)

ധൃതരാഷ്ട്രർ:—(ഭീഷ്മരെ വന്ദിച്ച്)

ആരെനിക്കച്ഛ,നാരമ്മ,
ആരെൻഗുരുവരൻ സുധി,
ആരെൻകുലത്തിൽ മൂപ്പാന്നോൻ,
ആ മഹാനെ നമിപ്പു ഞാൻ. 22

ഭീഷ്മർ:—മകനേ, നിനക്കു സൎവ്വസിദ്ധികളും ഉണ്ടാകട്ടേ.
ഗാന്ധാരി:—

തൊഴുന്നു ഞാൻ, പൗരവ, നൂറു മക്കളെ-
പ്പെററെങ്കിലും പുത്രവിഹീനയായവൾ
ദുര്യോധനൻതൻ ജനയിത്രി, വീരരാം
സുതക്കുവേണ്ടിക്കരയാത്ത നിൻസ്നുഷ. 23

ഭീഷ്മർ:— (തൊണ്ടയിടച്ച്യോടുകൂടി) മകനേ, ധൃതരാഷ്ട്ര, വത്സേ ഗാന്ധാരപുത്രി, നിങ്ങൾ വ്യസനിക്കേണ്ടതായിട്ടില്ല. ധർമ്മയുദ്ധത്തിൽ നിങ്ങൾക്കു പുത്രന്മാർ നൂറുപേരും മൃതരായെങ്കിലും അഞ്ചു മക്കൾ ശേഷിച്ചിട്ടുണ്ടല്ലോ. അവർ നിങ്ങളെ വേണ്ടപോലെ രക്ഷിച്ചുകൊള്ളും. യാതൊരു വിധത്തിലുമുള്ള സങ്കടത്തിനും അവകാശമില്ല.

സഞ്ജയൻ:—മഹാരാജാവേ, വാസുദേവനായ ശ്രീകൃഷ്ണൻ എഴുന്നെള്ളിയിട്ടുണ്ട്. അദ്ദേഹം ഇതാ, നില്ക്കുന്നു.

ധൃതരാഷ്ട്രനും ഗാന്ധാരിയും:—(തൊഴതിട്ട്) ദേവകീപുത്ര, സങ്കടത്തിൽ മുഴുകിയ ഞങ്ങൾ അവിടത്തെ വന്ദിക്കുന്നു.

നിൻമോഹനാംഗമിതു കാണുവതിന്നെനിക്കു
തന്നില്ല കണ്ണുഴലതിന്നിവനില്ല തെല്ലും;
എല്ലാത്തിലും നിറയുമാത്തവ ദിവ്യരൂപം
കാണ്മാൻ മനോനയനമേകുക സർവ്വസാക്ഷിൻ. 24

ശ്രീകൃഷ്ണൻ:—പ്രജ്ഞാചക്ഷുസ്സായ ധൃതരാഷ്ട്ര, മനസ്വിനിയായ ഗാന്ധാരപുത്രി, ദൈവകടാക്ഷംകൊണ്ടു നിങ്ങൾക്കു സർവ്വാഭീഷ്ടങ്ങളും ലഭിക്കും, തക്കമില്ല. ശാന്തിയോടും ദൈവഭക്തിയോടുംകൂടി ശിഷ്ടമുള്ള കാലങ്ങൾ കഴിച്ചാലും.

യുധിഷ്ഠിരൻ:—(അടുത്തു ചെന്നു്) അപരാധിയായ ഈ യുധിഷ്ഠിരൻ അനുജന്മാരോടൊന്നിച്ചു പിതാക്കന്മാരുടെ പാദപങ്കജങ്ങളെ നമസ്കരിക്കുന്നു.

ധൃതരാഷ്ട്രനും ഗാന്ധാരിയും:—ഉണ്ണികളേ, ആയുഷ്മാന്മാരായിത്തീരുക!

പാഞ്ചാലി:—മാതാവേ, പുത്രവധാൎത്തയായ ഈ യാജ്ഞസേനി വന്ദിക്കുന്നു.

ഗാന്ധാരി:—മകളേ, നീയും വന്നിട്ടുണ്ടോ? എന്നെ ഗാഢമായി ആലിംഗനം ചെയ്യുക. മക്കൾ മരിച്ചതിന്റെ ദുഃഖം എന്നെപ്പോലെ ആരറിയുന്നു? അപുത്രകളും നിൎഭാഗ്യവതികളുമായ നമ്മൾ അന്യോന്യാവലംബിനികളായിത്തീൎന്നല്ലോ. (എന്നു രണ്ടുപേരും കരയുന്നു)

യുയുത്സു:—പിതാമഹ, യുയുത്സുവായ ഞാൻ വന്ദിക്കുന്നു.

ഭീഷ്മർ:—

കുലതന്തു നീ നൃപനൊരൊററയാം മകൻ
ക്രമമററ പദ്ധതി ചരിച്ചിടാത്തവൻ
ജനകന്റെ പാദപരിചൎയ്യ ചെയ്തു മേൽ
സുചിരം വസിക്ക പരമേശഭക്തനായ്! 25

(എല്ലാവരേയും നോക്കിയിട്ടു്)

ഹാ! വളരെ സന്താനങ്ങൾ ഉണ്ടായിരുന്ന കൗരവകുലത്തിൽ ഇവർമാത്രം ശേഷിച്ചുവല്ലോ. ഗൎഭിണിയായ ഉത്തരയിൽമാത്രമായല്ലോ കുലസന്തതി.

(എന്നു ദീൎഘനിശ്വാസം ചെയ്യുന്നു)

യുധിഷ്ഠിരൻ: —

വീണല്ലോ ബാഷ്പലേശം പരശ്രുധരശര-
ത്താൽ തഴമ്പാന്ന മാറിൽ;
കാണന്തഃസ്ഥൈര്യശാലിക്കിത മൊഴിയിടറു-
ന്നുണ്ടഹോ ഗദ്ഗദത്താൽ;
ആണത്തം മൂർത്തമാം ശന്തനുതനയനമീ-
മട്ടു വംശക്ഷയത്താൽ
ക്ഷീണം തട്ടുന്നതാകിൽ കഥ പറവതു സം-
സാരിമാക്കെന്തു പിന്നെ? 26

ശ്രീകൃഷ്ണൻ:—ദേവവ്രത, വേദനയേതുവിധമിരിക്കുന്നു?

ഭീഷ്മർ:—(ആത്മഗതം) ഞാൻ സംസാരദുഃഖങ്ങൾക്കു വീണ്ടും വശഗനാകുന്നു എന്നാണല്ലോ ഭഗവാൻ ഓർമ്മിപ്പിച്ചതു്. (പ്രത്യക്ഷം) ഭഗവാനേ, എനിക്കു സകല വേദനകളും നീങ്ങി, സകലചിന്തകളും മാറിക്കാണുന്നു. ഉണ്ണികളേ, വേഗം അടുത്തു വരുവിൻ. നിങ്ങളെയെല്ലാം കാണട്ടെ. (ചതുക്കെ കണ്ണടച്ചിട്ടു്) അഹോ! എന്താണു് ഞാൻ ഈ കാണുന്നതു്? ശംഖചക്രഗദാധാരിയായ ഭഗവാന്റെ രൂപം, നാലു കയ്യോടും കിരീടകുണ്ഡലകടകാദ്യലംകാരങ്ങളോടും വനമാലയോടും കൗസ്തുഭമണിയോടും ശ്രീവത്സമായ മറുവോടുംകൂടി ഇതാ, തെളിഞ്ഞു കാണുന്നു. അതാ, നാലു കൈകൾ മാറി അസംഖ്യം കൈകളാകുന്നു. അസംഖ്യം മുഖങ്ങളാകുന്നു. രോമങ്ങൾ തോറുമിതാ, ദേവന്മാരെ ഞാൻ കാണുന്നു. സൂര്യചന്ദ്രനക്ഷത്രങ്ങൾ ഇതാ. ഇതാ, സകലലോ

കങ്ങളും. ഇതാ, ലോകപിതാമഹനായ ചതുൎമ്മുഖൻ. ഇതാ, സദാശിവൻ. സൂൎയ്യകോടിപ്രഭമായ വൈകുണ്ഠലോകത്തു് ഇതാ, ഭഗവാൻ നാരായണൻ ആയിരം ഫണങ്ങൾ പൊക്കിപ്പിടിച്ച അനന്തൻെറ പുറത്തു യോഗനിദ്രയിൽ കിടക്കുന്നു. ഇതാ, ഓടക്കുഴൽ വിളിക്കുന്ന ബാലഗോപാലൻ. ഇതാ, എൻെറ ശരശയ്യയിൽ കിടക്കുന്ന ഈ രൂപംതന്നെ എനിക്കു കാണാകുന്നു. എന്താനന്ദം! എന്തു പരമാനന്ദം! കൃഷ്ണ-കൃഷ്ണ-കൃഷ്ണ—



(എന്നു സമാധിയടയുന്നു.)

[എല്ലാവരും ആശ്ചൎയ്യപ്പെട്ടു നില്ക്കുന്നു. ശ്രീകൃഷ്ണൻ സമാധിയിൽ എന്നപോലെ ഇരിക്കുന്നു.]

യുധിഷ്ഠിരൻ:—(സങ്കടത്തോടെ) അയ്യോ! പിതാമഹൻ ദിവംഗതനായി.

(എല്ലാവരും സങ്കടപ്പെട്ടു് ഇതികൎത്തവ്യതാമൂഢരായി നില്ക്കുന്നു.)

ശ്രീകൃഷ്ണൻ:—(യോഗസമാധിയിൽനിന്നുണൎന്നു്)

അണഞ്ഞു സായൂജ്യം സുരവരനിഭൻ
ഭീഷ്മരനഘൻ;
കളഞ്ഞു യോഗത്താൽ സ്വകതനു പഴേ
വസ്ത്രമതുപോൽ;
ഇതിൽ ഖേദിപ്പാനെന്തറിവുകലരും
നീ നൃപമണേ?
മറന്നീടാ ദേവവ്രതമഹിമ ലോ-
കത്തിലിനിമേൽ.

യുധിഷ്ഠിരൻ:—എല്ലാം അവിടുന്നു കല്പിക്കുംപോലെ.
ശ്രീകൃഷ്ണൻ:—എന്നാൽ ഇത്രകൂടി ഭവിക്കട്ടെ.

(ഭരതവാക്യം)

ലോകരക്ഷാൎത്ഥമായ് സൎവ്വ-
യാഗദാനങ്ങൾ ചെയ്കയോ,
നാടടക്കി ഭരിക്കട്ടെ
ഭൂപൻ സൎവ്വജനപ്രിയൻ!



# മുഖവുര

ഈ നാടകത്തിലെ വിഷയം, പാത്രങ്ങൾ മുതലായവയെപ്പററി ഒരു നിരൂപണമാവശ്യമില്ലെങ്കിലും നായികാനായകന്മാരുടെ സ്വഭാവത്തെപ്പററിയും രാവണകഥയുടെ ആന്തരമായ അർത്ഥത്തെപ്പററിയും ഒരു ദൃശ്യകാവ്യമെന്ന നിലയിൽ ഈ കൃതിയിൽ സ്വീകരിച്ചിട്ടുള്ള പദ്ധതിയെപ്പററിയും അല്പം ചിലതു് ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

മണ്ഡോദരിയുടെ മാഹാത്മ്യത്തെപ്പററി പ്രത്യേകിച്ചൊന്നും പറയേണ്ടതായിട്ടില്ല. "അഹല്യാ ദ്രൗപദീ സീതാ താരാ മണ്ഡോദരീ തഥാ" എന്നാണല്ലോ മഹാപാപവിനാശത്തിനായി, പൗരാണികസ്ത്രീരത്നങ്ങളെ നാം ഇന്നും സ്മരിക്കുന്നതു്. ആ സ്ഥിതിക്കു മണ്ഡോദരിയുടെ ഗുണങ്ങളെ കീർത്തനംചെയ്യുന്നതിൽ ആക്കും ആക്ഷേപമുണ്ടാകാനിടയില്ല. രാവണൻെറ കഥ നേരേമറിച്ചാണു്. രാവണൻ ദുഷ്ടനും അധമ്മമൂത്തിയുമാണെന്നു ജനങ്ങൾ വിശ്വസിച്ചുപോരുന്നു. പരേതനായ പൂണ്ണലിംഗംപിള്ള

'മഹാനായ രാവണൻ' എന്ന് ഇംഗ്ലീഷിലും പ്രസിദ്ധഗ്രന്ഥകാരനായ ശ്രീ. കണ്ണൻ ജനാർദ്ദനൻ 'രാവണപക്ഷം' എന്നൊരു പുസ്തകം മലയാളത്തിലും ലങ്കേശ്വരൻെറ ഗുണങ്ങളെ വർണ്ണിച്ച് എഴുതിയിട്ടുണ്ടെങ്കിലും അവരുടെ അഭിപ്രായങ്ങൾ പരക്കെ സ്വീകരിക്കപ്പെട്ടിട്ടുണ്ടെന്നു പറഞ്ഞുകൂടാ.

രാവണൻ പരമേശ്വരഭക്തനായിരുന്നു എന്നും മഹാതേജസ്വിയായിരുന്നു എന്നും രാമായണത്തിൽ പല ഭാഗങ്ങളിലും പ്രത്യേകം എടുത്തുപറഞ്ഞിട്ടുണ്ട്. രാവണൻെറ പരാക്രമം, യുദ്ധവൈദഗ്ദ്ധ്യം, പൗരുഷം ഇവയാണ് രാമായണകഥയ്ക്കുതന്നെ അടിസ്ഥാനവും. രാവണൻ നിസ്സാരനെങ്കിൽ രാമാവതാരം ആവശ്യമില്ലെന്നു വരുന്നു. ശ്രീരാമൻതന്നെ, രാവണനിധനാനന്തരം പറഞ്ഞിട്ടുള്ള വാക്കുകൾ വിചാരിക്കുക:

> "തേജസ്വി ബലവാൻ ശൂരനെന്നെന്നും സമരങ്ങളിൽ
> ഭേതാററതായ് കേൾവിയില്ലല്ലോ, ശക്രാദിസുരർതമ്മൊടും
> ബലശാലി മഹാത്മാവു രാവണൻ ലോകരാവണൻ
> ചാവോളമല്ലോ വൈരങ്ങൾ; നമ്മൾ സാധിച്ചു കാര്യവും."

ഇതു കൂടാതെ, രാമരാവണന്മാർ തുല്യപരാക്രമന്മാരായിരുന്നുവെന്നും, ദൈവികതേജസ്സൊന്നുകൊണ്ടാണ് രാവണൻ ഹനിക്കപ്പെട്ടതെന്നുമാണ് രാമായണകഥതന്നെ. ആ സ്ഥിതിക്കു രാവണൻെറ പരാക്രമം മുതലായ രാജഗുണങ്ങളെപ്പററി വാദമില്ല.

രാവണൻ അധർമ്മമൂർത്തിയായിരുന്നു എന്നുള്ള വിശ്വാസത്തിനും രാമായണത്തിൽ തെളിവു കുറവാണ്. രാ

വണദ്വേഷിയായ വിഭീഷണൻ സഹോദരമരണത്തെപ്പ
ററി വിലപിക്കുന്നതിങ്ങനെയാണ്:

"പൊയ്പോയ് നയങ്ങൾതൻ സീമ;
പൊയ്പോയ് ധർമ്മകളേബരം;
പൊയ്പോയ് കരുത്തിൻ സംക്ഷേപം;
പൊയ്പോയീ സ്തുതിഗോചരം.

..............................................

ദാനങ്ങൾ ചെയ്യാനിവനർത്ഥികൾക്കു;
ഭോഗം ഭുജിച്ചാശ്രിതരെബ്ഭരിച്ചാൻ;
ധനങ്ങൾ കൂട്ടാളികളിൽ ചൊരിഞ്ഞാൻ;
മാററാരിലേററം പക വീട്ടി വിട്ടാൻ.
ഇങ്ങോർ മഹാതാപസനാഹിതാഗ്നി,
വേദാന്തവിത്തുത്തമകർമ്മശൂരൻ."

ഉറക്കത്തിൽ കിടക്കുന്ന രാവണനെക്കണ്ട ഹനു
മാൻ:

"അഹോ രൂപമഹോധൈര്യം!
അഹോ നെഞ്ഞൂക്കഹോ ദ്യുതി!
അഹോ രാക്ഷസരാജാവിൻ
സർവ്വലക്ഷണപൂർത്തിയും!"

എന്നാണ് ആശ്ചര്യപ്പെടുന്നത്.

സൂക്ഷ്മം ആലോചിച്ചാൽ പൗരാണികസിദ്ധാന്ത
ങ്ങൾ രാവണമാഹാത്മ്യത്തെ ഘോഷിക്കയാണ് ചെയ്യുന്ന
ത്. സംരംഭയോഗംകൊണ്ടു ക്ഷണസായുജ്യം ലഭിക്കവാ
നുള്ള ശാപമോക്ഷത്തോടുകൂടി ഭൂമിയിൽ ജനിച്ച ജയവിജ
യന്മാരെന്ന വിഷ്ണുപാർഷദന്മാരാണ് രാവണകുംഭകർണ്ണന്മാ
രെന്നത്രേ പുരാണങ്ങൾ പറയുന്നത്. ആ സ്ഥിതിക്ക് അ

വരോടുള്ള വാത്സല്യംകൊണ്ട് അവരെ സ്വന്തം കയ്യാലെ കൊന്നനുഗ്രഹിക്കുന്നതിനാണ് ഭഗവാൻ അവതരിക്കുന്നതെന്നാണല്ലോ വൈഷ്ണവസിദ്ധാന്തം. ആ സിദ്ധാന്തപ്രകാരം രാവണൻ പ്രതിയോഗഭക്തിമാർഗ്ഗം സ്വയംവരിച്ചിട്ടുള്ള വിഷ്ണുഭക്തനെന്നു സിദ്ധിക്കുന്നു.

ഈ പ്രതിയോഗഭക്തി എന്താണ്?

“മയി സംരംഭയോഗേന, നിസ്തീർയ്യ ബ്രഹ്മഹേളനം
പ്രത്യേഷിതം നികാശം മേ കാലേനാല്പീയചേതസാ”

പ്രതിയോഗ ഭക്തി

എന്നാണ് ഭാഗവതത്തിൽ ജയവിജയന്മാർക്ക് ശാപമോക്ഷം കൊടുക്കുമ്പോൾ ഭഗവാൻതന്നെ പറയുന്നതു്. അല്പകാലംകൊണ്ടു സായൂജ്യം ലഭിക്കേണ്ടതിനാണ് സംരംഭയോഗമെന്നും, അങ്ങനെയൊരു മാർഗ്ഗം സ്വീകരിക്കുന്നതിനുള്ള അവകാശംതന്നെ വിഷ്ണുപ്രീതിയിൽനിന്നുമാത്രമേ ലഭിക്കയുള്ളു എന്നും വ്യക്തമാക്കിയിരിക്കുന്നതുകൊണ്ടു സംരംഭയോഗത്തിൻെറ മാഹാത്മ്യത്തെപ്പററി പറയേണ്ടതായിട്ടില്ല. ഭാഗവതത്തിൽ മറെറാരിടത്തു മഹാബലി ഈ പ്രതിയോഗഭക്തിയെപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു:

“കേചനോൽബദ്ധവൈരേണ
ഭക്ത്യാ കേചന കാമതഃ
ന തഥാ സത്വസംരബ്ധാ-
സ്സന്നികൃഷ്ടാസുരാദയഃ”

ഇങ്ങനെ വിവരിക്കപ്പെട്ടിരിക്കുന്ന സംരംഭയോഗം നാസ്തികത്വമല്ലെന്നും അധർമ്മനിഷ്ഠയല്ലെന്നും എടുത്തു പറയേണ്ടതായിട്ടില്ല. നേരേമറിച്ച് എല്ലാ സമയവും താൻ ഭഗ

വാനോട് തുല്യനാണ്, ഭഗവാൻ തൻെറ വിരോധിയാണ് ഇങ്ങനെയുള്ള വിചാരങ്ങൾ വഴി ഭഗവൽചിന്തയിൽ ഏകാഗ്രമായി മുഴുകിയിരിക്കുന്നതാണ് സംരംഭയോഗത്തിൻെറ സ്വരൂപം.

ഈ സിദ്ധാന്തം സനാതനധർമ്മത്തിൽ അതിപ്രധാനമായ ഒരു ഭാഗം വഹിക്കുന്നു എന്നുള്ളതിനു ജിനമതവും സാക്ഷിയാണ്. അരിഷ്ടനേമിഭഗവാൻെറ പ്രതിയോഗികളായിട്ടാണ് രാമകൃഷ്ണന്മാർ ജിനപുരാണങ്ങളിൽ അറിയപ്പെടുന്നത്. ദേവദത്തൻ മുതലായവർക്കു ബൗദ്ധപുരാണങ്ങളിലുള്ള പ്രാധാന്യവും ഈ കാരണംകൊണ്ടാണല്ലോ. അതിനാൽ 'മണ്ഡോദരി'യിൽ പ്രതിപാദിച്ചിരിക്കുന്ന സംരംഭയോഗസിദ്ധാന്തം ഹിന്ദുമതവിശ്വാസങ്ങൾക്കു വിപരീതമാണെന്ന് ആരുംതന്നെ സംശയിക്കേണ്ടതായിട്ടില്ല.

രാവണാനുഗ്രഹത്തിനാണ് രാമാവതാരം എന്നുള്ള വസ്തുത നിസ്തർക്കമാണെന്നുമാത്രമല്ല രാമായണത്തിൻെറ അടിസ്ഥാനകല്പമാണ്. ആ സ്ഥിതിക്ക് ഈ നാടകത്തിൽ രാവണൻെറ അപദാനങ്ങളെ രാക്ഷസപാത്രങ്ങൾ മുഖാന്തരം വർണ്ണിച്ചിരിക്കുന്നതു രാമായണകഥയ്ക്കു വിപരീതമാണ് എന്നുള്ള വാദത്തിനു സാധുതയില്ല.

രാവണനെപ്പററി ബൗദ്ധന്മാരുടേയും ജൈനന്മാരുടേയും പുരാണങ്ങളിൽ പറഞ്ഞിട്ടുള്ള ചില സംഗതികളും സ്മർത്തവ്യങ്ങളാണ്. 'ലങ്കാവതാരസൂത്ര'ത്തിൽ രാവണനെ മികച്ച ബുദ്ധഭക്തനായിട്ടും ശാന്തനായിട്ടുമാണ് വർണ്ണിച്ചിട്ടുള്ളത്. ഹേമചന്ദ്രസൂ

രാവണകഥ

രിയുടെ ജിനരാമായണത്തിലും രാവണനെ അധമ്മമൂത്തിയായിട്ടല്ല കാണിച്ചിട്ടുള്ളതും. ഇതിലൊക്കെയും വിശേഷമായിട്ടുള്ളതു ബംഗാളിരാമായണമാണ്. ദിനേശചന്ദ്രൻെറ 'ബംഗാളിരാമായണങ്ങൾ' എന്ന പുസ്തകത്തിൽ വാത്മീകിയിൽനിന്നു ഭിന്നമായ പല രാമായണങ്ങളുടേയും കാൎയ്യം പറഞ്ഞിട്ടുണ്ട്. അവയിൽ പലതിലും രാവണനെ ദേവീഭക്തനായും ധമ്മനിഷ്ഠനായുമാണ് വണ്ണിച്ചിട്ടുള്ളത്.

രാവണൻ എഴുതിയതായി പറയുന്ന കുമാരബാലതന്ത്രം എന്നൊരു പുസ്തകം ഉണ്ട്. ആ പുസ്തകം സംസ്കൃതം, തമിഴ, ചീനം, അറബി, കംബോഡിയൻ മുതലായ ഭാഷകളിൽ കണ്ടുകിട്ടിയിട്ടുള്ളതു ചേത്തു പരിശോധിച്ച കഴിഞ്ഞ വഷം ഴ്രൂ മേ മൃസിയത്തിൽനിന്നും ഫ്രെഞ്ചുഭാഷയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഗ്രന്ഥത്തിലെ വിഷയം പ്രധാനമായിട്ട മന്ത്രങ്ങൾകൊണ്ടുള്ള ബാലചികിത്സയാണ്.

"ഓം നമോ രാവണായ വ്യാധിം ഹന ഹന മുഞ്ച മുഞ്ച ഹ്രീം ഫട്ട സ്വാഹാ."

ഇത്യാദി രാവണപരമായും കുംഭകണ്ണപരമായും പല മന്ത്രങ്ങൾ ആ ഗ്രന്ഥത്തിൽ കാണുന്നതുകൊണ്ട് അതു രാവണകൃതമല്ലെന്നുള്ളതു തീച്ചതന്നെ.

ബൗദ്ധമതഗ്രന്ഥങ്ങളിൽ പ്രാമാണ്യം വഹിക്കുന്ന ത്രിപീടകത്തിൽ (ചീനഭാഷയിലുള്ളതിൽ) രാവണനാൽ കൃതമെന്നു പറയുന്ന ഈ കുമാരതന്ത്രം ഉൾപ്പെടുന്നുണ്ട്. പരേതനായ മഹാപണ്ഡിതൻ സിൽവേൻലെവിയാണ്

ഇതു് ആദ്യമായി ചീനത്തിൽനിന്നു തർജ്ജമചെയ്തതു്. ഏതായാലും ബാലചികിത്സാഗ്രന്ഥങ്ങളിൽ രാവണനെ ഇഷ്ടദേവതയായി ഗണിച്ചുവരുന്നു എന്നുള്ള സംഗതി രാവണകഥയെപ്പററി വിചാരിക്കുമ്പോൾ വിസ്മരിക്കാവുന്നതല്ല.

സീതോല്പത്തി

സീതോല്പത്തിയെപ്പററി ഈ നാടകത്തിൽ പറഞ്ഞിട്ടുള്ളതു വാത്മീകിരാമായണം ഉത്തരകാണ്ഡത്തിൽ പ്രക്ഷിപ്തമെന്നു വിശ്വസിക്കപ്പെട്ടുപോരുന്ന ഒരു ഭാഗത്തിൽനിന്നാണു്. ഇപ്രകാരമല്ലാതെ, സീത രാവണനു മണ്ഡോദരിയിൽ ജനിച്ച ഔരസപുത്രിയായിത്തന്നെ പറയുന്ന ചില ഗ്രന്ഥങ്ങൾ ഉണ്ടു്. മണ്ഡോദരി ഹേമ എന്ന അപ്സരസ്ത്രീയിൽനിന്നു മയനു ജനിച്ച പുത്രിയാണെന്നാണു് വാത്മീകി പറയുന്നതു്. എന്നാൽ ശ്രീരാമവർമ്മഗ്രന്ഥാവലിയിൽ 39-ാം നമ്പരായി കൊച്ചി സക്കാരിൽനിന്നും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'ഉത്തരരാമായണം ഗദ്യം' എന്ന പുസ്തകത്തിൽ ശ്രീപാർവ്വതിയുടെ ശാപംമൂലം അയോനിജയായി ജനിച്ച മധുരയെന്ന അപ്സരസ്സാണു് മണ്ഡോദരി എന്നു പറഞ്ഞുകാണുന്നു. മഹാഭാരതത്തിൽ കാണുന്ന രാമായണകഥയിൽ വിഭീഷണനെ രാവണൻെറ ദ്വൈമാത്രേസഹോദരനായിട്ടാണു് കാണിച്ചിരിക്കുന്നതു്. ഇതിൽനിന്നെല്ലാം തെളിയുന്നതു സാധാരണ വിശ്വസിക്കപ്പെട്ടുപോരുന്നതുപോലെ, രാമായണകഥയ്ക്കു സർവ്വസമ്മതമായ ഒരു ഐകരൂപ്യം പ്രധാനകഥയെ സംബന്ധിച്ചിടത്തോളം ഉണ്ടെങ്കിലും മററു ഭാഗങ്ങളിൽ വന്നുചേർന്നിട്ടില്ലെന്നാണല്ലോ.

നാടകസ്വരൂപത്തെപ്പററി ചില സംഗതികൾകൂടെ ഇവിടെ പറഞ്ഞുകൊള്ളുന്നു. നാടകം ഗദ്യത്തിലാണ് വേണ്ടതെന്നും അതിൽ ശ്ലോകങ്ങൾക്കു സ്ഥാനമില്ലെന്നും ഒരഭിപ്രായം ഈയിടെയായി ചിലർ പുറപ്പെടുവിച്ചുകാണുന്നു. അങ്ങനെയാണ് യൂറോപ്യൻസാഹിത്യത്തിലെന്നും അവരിൽ ചിലർ വാദിക്കുന്നു. ഈ വാദം എത്രമാത്രം സാധുവാണെന്നു പരിശോധിച്ചുനോക്കാം.

നാടകസ്വരൂപ നിരൂപണം

ഭാരതീയരുടെ നാടകങ്ങൾ ഗദ്യപദ്യസമ്മിശ്രങ്ങളാണെന്നുള്ളതിനു തക്കമില്ലല്ലോ. വർണ്ണനകളിലും മററും പദ്യങ്ങൾതന്നെ വേണമെന്നാണ് സംസ്കൃതസാഹിത്യകാരന്മാരുടെ നിയമം. യൂറോപ്യൻനാടകങ്ങളിലെ കഥയാണ് ആലോചിക്കാറുള്ളത്. സഫോക്ലീസ്, യൂറിപ്പിഡിസ്, അരിസ്റ്റോഫനിസ് മുതലായ യവനന്മാരുടെ നാടകങ്ങൾ പദ്യത്തിലാണ്. ഇംഗ്ലീഷിലും ഷേക്സ്പീയരുടെ നാടകങ്ങളിൽ പലതും പദ്യത്തിലും മററുള്ളവ ഗദ്യപദ്യസമ്മിശ്രവുമാണ്. മാർലോ, വെബ്സ്റ്റർ, ബെൻ ജാൺസൺ മുതലായവരും പദ്യത്തെത്തന്നെ ആശ്രയിക്കുന്നു. സാമാന്യേന പറകയാണെങ്കിൽ സാമുദായികനാടകങ്ങൾ മാത്രമാണ് ഇംഗ്ലീഷിൽ ഗദ്യമായി എഴുതാറുള്ളത്. കവികൾ എഴുതിയിട്ടുള്ള നാടകീയകാവ്യങ്ങൾ കൂടാതെ പദ്യമായി നാടകങ്ങൾ ഇപ്പോഴും ഉണ്ടായിവരുന്നുണ്ട്. ബെർണാഡ് ഷാതന്നെ പദ്യത്തിൽ ഒരു നാടകം എഴുതിയിട്ടുണ്ടെന്നുള്ള സംഗതി പ്രസിദ്ധമാണല്ലോ.

അതുകൊണ്ട് ഇക്കാര്യത്തിൽ ആംഗ്ലേയപാരമ്പര്യം

ഒരു പദ്ധതിയെമാത്രം ആശ്രയിച്ചിട്ടുള്ളതല്ലെന്നു സ്പഷ്ടമാകുന്നു. പദ്യമായി മാത്രമുള്ള ട്രാജഡികൾ, ഗദ്യപദ്യസമ്മിശ്രമായ നാടകങ്ങൾ, ഗദ്യമാത്രമായുള്ള സാമുദായികനാടകങ്ങൾ, നാടകീയകാവ്യങ്ങൾ — ഇങ്ങനെ നാടകസാഹിത്യം ഇംഗ്ലീഷിൽ പലവിധത്തിലാണ് ഉള്ളത്. പദ്യത്തിലുള്ള നാടകത്തിന് ഈ കാലത്തും യാതൊരു കുറവും സംഭവിച്ചിട്ടില്ലെന്നുള്ളതിനു ഹാർഡിയുടെ ഡയനാസ്റ്റസ്, ജയിംസ്സ്റ്റീഫൻ മുതലായവരുടെ കൃതികൾ സാക്ഷ്യം വഹിക്കുന്നു.

മററു ഭാഷകളിലെ കാര്യം വിചാരിക്കയാണെങ്കിൽ ഇതിലും വിശേഷമാണ്. ഫ്രെഞ്ചുസാഹിത്യത്തിലെ ഉത്തമനാടകങ്ങൾ അടുത്ത കാലംവരെ പദ്യത്തിൽത്തന്നെയായിരുന്നു എന്നുള്ളതു പ്രസിദ്ധമാണല്ലോ. കാർണ്ണീൽ, റാസീൻ, മാലിയേർ, വാൾട്ടയർ, ഹ്യൂഗോ മുതലായവർ നാടകങ്ങൾ പദ്യമായിട്ടാണ് എഴുതിയിട്ടുള്ളത്. കഴിഞ്ഞ എഴുപതെമ്പതു വഷമായി ഗദ്യനാടകങ്ങൾ ഫ്രാൻസിലും പ്രചരിക്കുന്നുണ്ടെങ്കിലും, റോസ്റ്റാൻഡിൻെറ സിറാനോഡിബെർജറാക്ക മുതലായ പല ഉത്തമഗ്രന്ഥങ്ങളും പദ്യരൂപത്തിലാണെന്നും പറയേണ്ടതുണ്ട്. നാടകീയകാവ്യങ്ങളും നവീനഫ്രെഞ്ചുസാഹിത്യത്തിൽ ഒട്ടുംതന്നെ കുറവല്ല.

ജമ്മനിയിൽ ഗോയിഠേ, ഷില്ലർലെസ്സിങ് മുതലായവർ നാടകത്തിൽ പദ്യത്തെത്തന്നെ അവലംബിച്ചിരിക്കുന്നു. സ്പാനിഷ്സാഹിത്യത്തിലാവട്ടെ കാൽഡറാൺ ലോപേഡിവേഗാ മുതലായവരും പദ്യത്തിലാണ് നാടകങ്ങൾ എഴുതിയിട്ടുള്ളത്. ഗാബ്രിയേൽ ഡാനുൻ ചിയോ മുത

ലായ നവീനന്മാരും നാടകത്തിനു പദ്യത്തെത്തന്നെ ആശ്രയിക്കുന്നു.

യൂറോപ്പിലെ നാടകസാഹിത്യസമ്രാട്ടുകൾ ഷെക്സ്പീയർ, കാർണ്ണീൽ, റാസീൻ, മാലിയേർ, ഗോയിറേ, ഷില്ലർ, കാൽഡറോൺ, ഇബ്സൻ എന്നിവരാണ്. ഇവരിൽ ഇബ്സനൊഴിച്ചുള്ളവരെല്ലാം പദ്യത്തിലാണ് പ്രായേണ എഴുതിയിട്ടുള്ളത്. ഇബ്സൻെറ കഥയും വാസ്തവത്തിൽ വ്യത്യസ്തമല്ല. അദ്ദേഹത്തിൻെറ മിക്ക നാടകങ്ങളും ഗദ്യത്തിലാണെങ്കിലും പീററർജിൻറ്, ബ്രാൻഡ് എന്നീ പ്രധാനനാടകങ്ങൾ രണ്ടും പദ്യത്തിലാണെന്നുള്ള സംഗതി വിസ്മരിച്ചുകൂടാ. ഇതുകൊണ്ടെല്ലാം തെളിയുന്നതു പാശ്ചാത്യരുടെ ഇടയിൽ പദ്യനാടകങ്ങൾക്കുള്ള പ്രാധാന്യമാണല്ലോ. നാടകത്തെ ഒരു സാഹിത്യവിഭാഗം എന്ന നിലയിൽ ഗണിക്കുമ്പോൾ എല്ലാ ഭാഷയിലും പദ്യത്തിനു പ്രാധാന്യം കല്പിക്കുന്നുണ്ട്.

പദ്യങ്ങൾ ചേർത്തെഴുതിയാൽ അഭിനയത്തിനു ദൂഷ്യം വരുമെന്നാണ് ചിലർ പറയുന്നത്. ഇതും എത്രമാത്രം സാധുവാണെന്നു പരിശോധിക്കേണ്ടിയിരിക്കുന്നു. ഷേക്സ്പീയരുടെ പദ്യത്തിലുള്ള നാടകങ്ങൾ ലണ്ടനിൽ ആണ്ടുതോറും മൂന്നുനാലുമാസം അഭിനയിക്കാറുള്ളതു പലപ്പോഴും കാണുവാൻ എനിക്കിടയായിട്ടുണ്ട്. അവ പദ്യമായതുകൊണ്ട് അഭിനയത്തിനു ദൂഷ്യമോ ജനങ്ങൾക്ക് അഭിരുചിക്കുറവോ ഉണ്ടായതായി അറിയുന്നില്ല. ഷേക്സ്പീയരുടെ കൃതികളായതുകൊണ്ടാണെന്ന് ഇതിനു മറുപടി പറയുന്നുവെങ്കിൽ ലേഡി പ്രെഷ്യസ്സ്ട്രീം എന്നൊരു ചൈ

നീസുനാടകം പദ്യരൂപത്തിൽ ലണ്ടണിൽ ഈയിടെ ആറുമാസത്തോളം അഭിനയിച്ചിരുന്നു എന്നുള്ള സംഗതി വേറെ ഒരു തെളിവായി ചൂണ്ടിക്കാണിക്കാം. കൂടാതെ ഫ്രാൻസിലെ പ്രധാനപ്പെട്ട രാഷ്ട്രീയനാടകശാലകളിൽ മിക്കവാറും പദ്യനാടകങ്ങളാണ് അഭിനയിക്കാറുള്ളതെന്ന സംഗതിയും ഇവിടെ പ്രസ്താവ്യമാണ്.

ഈ സ്ഥിതിക്കു പദ്യമായോ പദ്യങ്ങൾ ഇടകലന്നതായോ ഉള്ള നാടകങ്ങൾ അഭിനയത്തിനു ചേരുന്നതല്ലെന്നുള്ള വാദത്തിനു സാധുതയില്ലെന്നു വന്നുചേരുന്നു.

നാടകങ്ങളിൽ ഏതവസരങ്ങളിലും ഏതു ഭാഗങ്ങളിലുമാണ് പദ്യങ്ങൾ ഉപയോഗിക്കേണ്ടതു് എന്നുള്ള സംഗതിയും ആലോചിക്കേണ്ടതാണ്. സംസ്കൃതത്തിൽ ഇതേപ്പററി സർവസമ്മതമായ ഒരു നിയമമില്ലെങ്കിലും, വർണ്ണനകൾക്കും സംഭാഷണത്തിൻെറ ആവശ്യത്തിൽ കവിഞ്ഞ ആശയങ്ങൾക്കുമാണ് സാമാന്യേന പദ്യങ്ങൾ ഉപയോഗിക്കാറുള്ളതു്. ഇംഗ്ലീഷു മുതലായ യൂറോപ്യൻസാഹിത്യങ്ങളിൽ, നാടകത്തിൽ പദ്യമുപയോഗിക്കുന്ന കവികൾ, സംഭാഷണവും വർണ്ണനയും എല്ലാംതന്നെ പദ്യമായിട്ടാണ്. പരേതനായ പണ്ഡിതകവി ശ്രീമാൻ വി. കൃഷ്ണൻതമ്പി 'ധ്രുവചരിത'ത്തിലും 'ഉർവശി'യിലും ഈ രീതി ഉപയോഗിച്ചിട്ടുണ്ടെന്നുള്ള സംഗതിയും മറക്കാവുന്നതല്ല. നാടകങ്ങളിൽ വർണ്ണനകൾ ആവശ്യമെങ്കിൽ, പദ്യഭാഗങ്ങൾ എങ്ങനെ തള്ളിക്കളയാൻ സാധിക്കുമെന്നു മനസ്സിലാകുന്നില്ല. സംഭാഷണം മാത്രം മതി, വർണ്ണനകൾ ആവശ്യമില്ല എന്നൊരഭിപ്രായം അഭിനയത്തെമാത്രം ഉദ്ദേശിച്ചു

നാടകങ്ങൾ എഴുതുന്ന ആധുനികസാഹിത്യകാരന്മാരിൽ പ്രബലമായിട്ടുണ്ട്. നാടകത്തെ ഒരു സാഹിത്യവിഭാഗം എന്ന നിലയിൽ ഗണിക്കുമ്പോൾ വർണ്ണനകൾക്കു പ്രാധാന്യം വന്നുചേരുന്നു; അപ്പോൾ കവിതയും അനുപേക്ഷണീയമായിത്തീരുന്നു.

വില്യം ആർച്ചർ എന്ന സുപ്രസിദ്ധനാടകവിമർശകൻ ശാകുന്തളത്തിൽ വർണ്ണനകൾ അധികമായിപ്പോയതുകൊണ്ടു നാടകമെന്ന നിലയിൽ അതിനു ഗുണം കുറയുമെന്ന് ഒരഭിപ്രായം പുറപ്പെടുവിക്കയുണ്ടായി. "കുല്യാംഭസ്സുകൾ കാററിലാഞ്ഞു തരുമൂലത്തെ നനസ്സുന്നിതാ" എന്നു തുടങ്ങുന്ന ആശ്രമവർണ്ണന സിനിമയിലാണെങ്കിൽ ആവശ്യമില്ല; ആശ്രമഭംഗി ദൃഷ്ടിഗോചരമാക്കാൻ സിനിമയ്ക്കു സാധിക്കും. രംഗവിധാനകൗശലംകൊണ്ടു നാടകത്തിലും കുറെ ഒക്കെ സാധിക്കുമെങ്കിലും, മൃഗവേഗം മുതലായവ സീനറിയിൽ കാണിച്ചതുകൊണ്ടു മതിയാകയില്ലല്ലോ. അവ വർണ്ണിച്ചുതന്നെ മനസ്സിലാക്കേണ്ടിയിരിക്കുന്നു.

അഭിനയവും സാഹിത്യവുമായി യാതൊരു ബന്ധവുമില്ലെന്നുള്ള സംഗതിയും പ്രത്യേകം കാക്കേണ്ടതാണ്. അഭിനയിച്ചു ജനസമ്മതം ലഭിച്ചിട്ടുള്ള പല നാടകങ്ങളും സാഹിത്യമെന്നു തൽക്കർത്താക്കൾപോലും അഭിമാനിക്കുന്നില്ലെന്നതുതന്നെ ഇതിനൊരു സാക്ഷ്യമാണ്. എഡ്ഗാർ വാലസ്സിൻെറ പല കൊലപാതകകൃതികളും നാടകത്തിനുതകുന്ന വിധത്തിൽ രൂപാന്തരപ്പെടുത്തി അഭിനയിച്ചു വിജയം നേടിയിട്ടുള്ളവയാണ്. അവയ്ക്കു സാഹിത്യഗുണമുണ്ടെന്നാരു പറയും? ഇന്നത്തെ നടന്മാരിൽ ക

ന്നാമനെന്നു സർവ്വസമ്മതനായ ചാർലി ചാപ്ലിൻ ഒരക്ഷരംപോലും രംഗത്തിൽനിന്നു പറയുന്നില്ല. അതുകൊണ്ട് അഭിനയവും വാക്കുമായും അഭിനയത്തിനു യോജിച്ച നാടകങ്ങളും സാഹിത്യവുമായും യാതൊരു ബന്ധവുമില്ലെന്നു സ്പഷ്ടമാകുന്നു.

സംഭവങ്ങളെ ചിത്രീകരിക്കുന്നതിലല്ല നാടകത്തിന്റെ മർമ്മം; സംഭവങ്ങളിൽനിന്നുണ്ടാവുന്ന വികാരങ്ങളെ ചിത്രീകരിക്കുന്നതിലാണ്. വികാരങ്ങളെ സ്ഫോഭിപ്പിക്കുന്നതിനുള്ള ഉപകരണങ്ങൾമാത്രമാണ് സംഭവങ്ങൾ. ആ സ്ഥിതിക്കു വികാരസ്ഫോഭം കവിതയിൽക്കൂടിയാണ് കൂടുതൽ സാധിക്കുന്നതെങ്കിൽ അങ്ങനെയുള്ള ഭാഗങ്ങളിൽ കവിതതന്നെയാണ് കൂടുതൽ യോജിക്കുന്നതും. "പോകുമെൻമകൾ ശകുന്തള" എന്ന ഭാഗംതന്നെ നോക്കുക. ഈ ശ്ലോകംകൊണ്ടു കണ്വൻ, വധൂ ഭർത്തൃഗൃഹത്തിലേയ്ക്കു പോകുന്ന സാധാരണകാര്യത്തെ സംക്ഷോഭജനകമായ ഒരു സംഭവമായി മാററിയിരിക്കുന്നു. ഇവിടെ സംഭവത്തിനല്ല പ്രാധാന്യം; വികാരോത്തേജകമായ വാക്കിനാണ്. അതുപോലെതന്നെ നാഗാനന്ദത്തിൽ തന്റെ ദേഹം ഒട്ടുമുക്കാലും ഭക്ഷിച്ചിട്ടു വൈമുഖ്യം പ്രദർശിപ്പിച്ച ഗരുഡനോടു ശംഖചൂഡൻ പറയുന്ന

"മുറിഞ്ഞു നാഡിയത്രയും മുറയ്ക്കു ചോരചോർപ്പൂ"

എന്നു കരുണയുടെ പാരമ്യം കാണിക്കുന്ന ശ്ലോകവും സംഭവത്തിന്റെ സ്വഭാവത്തിൽ കവിഞ്ഞ ഒരു മേന്മയാണ് കൊടുക്കുന്നതെന്നതിനു തർക്കമില്ല. സംഭവത്തെ കവിഞ്ഞു വാക്കിന് ഏതവസരത്തിലോ പ്രാധാന്യം വരുന്നത് അവി

ടെ കവിത ജനിക്കുമെന്നു സ്പഷ്ടമാണല്ലോ. ഈ സംഗതിയെപ്പററി ഗാർഡൺബാട്ടംലി പറഞ്ഞിരിക്കുന്നതു നോക്കുക:

"Most essentially of all, poetry differs from other uses of the language on the stage in being in itself action. Colloquial conversation may illuminate action or complete it, but the magic there is in poetry, the transfiguration that is its essence, can carry on the play without other action. In poetic drama, at its supreme movements, words are themselves a form of action; at such times, they need not even need to be re-inforced by movement and drama at its highest reaches, is a sound in a stillness."

ഈ പറഞ്ഞതിനു സംസ്കൃതനാടകങ്ങളിൽനിന്നോ യൂറോപ്യൻനാടകസാഹിത്യത്തിൽനിന്നോ എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും പറയാൻ സാധിക്കും. ഷെക്സ്പീയരുടെ ഹാംലററിൽ To be or not to be എന്ന ഭാഗം വിചാരിക്കുക. അതുപോലെതന്നെ ശാകുന്തളത്തിൽ "സന്തോഷിച്ചു വസിച്ചിടുന്നളവിലും രമ്യങ്ങളാം ഗോചരൈഃ" എന്ന ഭാഗത്തിൽ നാട്യത്തിനോ അഭിനയത്തിനോ അടിസ്ഥാനമില്ലെങ്കിലും എത്ര ക്ഷോഭജനകമായ വികാരമാണു് ഉത്ഭവിക്കുന്നതെന്നു് ആലോചിക്കുക.

സംഭവങ്ങൾവഴിയായി സ്വഭാവത്തിൻെറ വളർച്ചയെ കാണിക്കുകയാണു് നാടകത്തിൻെറ കൃത്യമെന്നു ചില ഇംഗ്ലീഷുവിമർശകന്മാരുടെ അഭിപ്രായത്തെ അവലം

ബിച്ചു നമ്മുടെ ഇടയിലും ഒരഭിപ്രായം പ്രചരിച്ചു കാണുന്നുണ്ട്. യൂറോപ്യൻനാടകസാഹിത്യത്തിൽ ഈ സിദ്ധാന്തത്തിനു വരക്കെ പ്രാബല്യമുള്ളതായി വിചാരിച്ചുകൂടാ. സൊഫോക്ലീസ്, ഷെക്സ്പീയർ, ഗോയിഠേ എന്നവരെപ്പോലെതന്നെ ഒരു നാടകസാമ്രാജ്യചക്രവൎത്തിയാണ് കാൾഡറാൺ. അദ്ദേഹം ഈ കാൎയ്യത്തിൽ യാതൊരു ശ്രദ്ധയും കാണിക്കുന്നില്ല. മെയ്റ്റർലിൻറിൻെറ മിക്ക നാടകങ്ങളിലും, സംഭവങ്ങളാവട്ടെ സ്വഭാവവളൎച്ച്യയാവട്ടെ കാണാനില്ല. സംസ്കൃതസാഹിത്യത്തിൽ ഈ അഭിപ്രായത്തെ വിലവെച്ചിട്ടില്ലെന്ന് ആലോചിച്ചുനോക്കിയാൽ കാണാം. സ്വഭാവത്തിനു ക്രമേണ ദോഷം സംഭവിച്ചു വല്ലതായ ദുഷ്കൎമ്മങ്ങൾ ചെയ്യുന്ന നായകന്മാരെപ്പററിയുള്ള നാടകങ്ങളിലാണ് ഇങ്ങനെ ഒരു വളൎച്ച സ്വഭാവത്തിന്ന് ആവശ്യമായിട്ടുള്ളത്. അല്ലാത്തപക്ഷം നായകന്മാരുടെ ദുഷ്പ്രവൃത്തികൾ യാതൊരു കാരണവും സമൎത്ഥിക്കുന്നതിനും സാദ്ധ്യമല്ലാതെ വരുമെന്ന് ഈ വാദത്തിനു സഹായമായി വേണമെങ്കിൽ പറയാം. ഹാംലററിലെപ്പോലെ കൂട്ടക്കൊലയോ യൂറിപ്പിഡീസിലെപ്പോലെ അച്ഛനെ കൊന്ന് അമ്മയെ കെട്ടുന്ന നായകനോ ആയാൽ സ്വഭാവവളൎച്ച ആവശ്യം, ട്രാജഡിക്ക് ആവശ്യമായ മനുഷ്യൻെറ നിസ്സഹായത, പരിതസ്ഥിതികളുടെ കാൎക്കശ്യംകൊണ്ട് മനുഷ്യനുണ്ടാകുന്ന നാശം മുതലായ അഭിപ്രായങ്ങളും ഹിന്ദുവിശ്വാസങ്ങളും തമ്മിലുള്ള വൈപരീത്യം മൂലമാണ് ട്രാജഡിക്കു സംസ്കൃതസാഹിത്യത്തിൽ സ്ഥാനമില്ലാത്തതു്.

വികാരതീവ്രത നാടകത്തിനാവശ്യമാണെന്ന് ഒരഭി

പ്രായം 'ഭീഷ്മ'രുടെ ഒരു നിരൂപണത്തിൽ വായിക്കയു ണ്ടായി. അങ്ങനെയാണെങ്കിൽ ലോകോത്തരപ്രശസ്തിയു ള്ള പല നാടകങ്ങളും ത്യാജ്യകോടിയിൽ തള്ളേണ്ടിവരും. മേയിററർലിൻറിൻെറ പല കൃതികളിലും യാതൊരു വി കാരതീവ്രതയും ഇല്ല. മാളവികാഗ്നിമിത്രം, രത്നാവലി മു തലായ സംസ്കൃതനാടകങ്ങളിലും അങ്ങനെതന്നെ. ബെർ നാർഡ്ഷായുടെ സെയിൻറ്ജൊവാൻ ഒഴിച്ചുള്ള ഏതു നാടകത്തിലാണ് വികാരതീവ്രതയുള്ളത്?

ഇതുവരെ നിരൂപണംചെയ്ത അഭിപ്രായങ്ങൾ ന മ്മുടെ ഇടയിൽ പ്രചരിക്കാൻ ഇടയായതു നാടകം ജീവി തത്തെ ചിത്രീകരിക്കണമെന്നുള്ള 'റീയലിസ്' വാദമാ ണ്. ജീവിതത്തെ ചിത്രീകരിക്കുവാൻ നാടകകർത്താവിനു സാധിക്കയില്ലെന്നുള്ളതു പ്രത്യക്ഷമാണ്. സംഭവങ്ങൾ തിരഞ്ഞെടുത്ത് അവയ്ക്കു പ്രാധാന്യം കല്പിച്ചു കാണിക്ക യാണല്ലോ നാടകങ്ങൾ ചെയ്യുന്നത്. തിരഞ്ഞെടുക്കുന്നതു തന്നെ യാഥാർത്ഥ്യത്തിനു വിപരീതമാണ്. ബാഹ്യജീവി തത്തിലെ ആചാരങ്ങളുമായി എത്രതന്നെ സാദൃശ്യം വരു ത്തിയാലും അരങ്ങത്തു നടക്കുന്ന സംഗതി മറെറാരിടത്തു നടന്നതായാണ് സങ്കല്പിക്കപ്പെട്ടിരിക്കുന്നതെന്നുള്ളത് അ നിഷേദ്ധ്യമാണല്ലോ. ലണ്ടനിലെ ഒരു നാടകവേദിയിൽ അഭിനയിച്ചു കാട്ടുന്ന ഒരു സംഭവം വാസ്തവത്തിൽ ഈ ജിപ്തിലോ മററു വല്ലിടത്തുമോ ആണെന്നു സങ്കല്പിച്ചുകൊ ള്ളണമെന്നു ബെർണാർഡ്ഷാ നമ്മോടാവശ്യപ്പെടുന്നു. ആകാശമദ്ധ്യത്തിൽ ഇന്ദ്രരഥത്തിൽ ദുഷ്ഷന്തനും മാതലി യുംകൂടി ഇരിക്കയാണെന്നു സങ്കല്പിച്ചുകൊള്ളണമെന്

കാളിദാസൻ ആവശ്യപ്പെടുന്നു. രണ്ടും ഒരുപോലെ സങ്കല്പംകൊണ്ടുമാത്രം സാക്ഷാൽകരിക്കാവുന്നതാണ്. അതുകൊണ്ടു നാടകാഭിനയം ബാഹ്യപ്രകൃതിയുടെ യാഥാത്ഥ്യത്തെ അടിസ്ഥാനപ്പെടുത്തിയല്ലെന്നും ബാഹ്യാചാരചിത്രീകരണമല്ല അതിൻെറ ഉദ്ദേശമെന്നും തെളിയുന്നുണ്ടല്ലോ.

ബാഹ്യജീവിതം ചിത്രീകരിച്ചു നാടകത്തിലെ രസം ഉജ്ജീവിപ്പിക്കാമെന്നുള്ള അഭിപ്രായത്തിനു പരിമിതമായ ഒരത്ഥമേ ആലോചനയിൽ കാണുന്നുള്ളു. ആന്തരമായ വികാരങ്ങളെ പ്രതിബിംബിപ്പിക്കുകയാണ് നാടകത്തിൻെറ കൃത്യം. അതിന് ഉപോൽബലകമായി മാത്രമേ ബാഹ്യജീവിതം നാടകത്തിൽ വരുന്നുള്ളു. സഫോക്ലീസ് മുതൽ ഷാവരെയുള്ള യൂറോപ്യൻനാടകസമ്രാട്ടുകളുടെ കൃതികൾ ഇതിനു തെളിവാണ്. സംസ്കൃതസാഹിത്യത്തിൽ കാളിദാസനാവട്ടെ ഭവഭൂതിയാവട്ടെ ഭാസനാവട്ടെ ബാഹ്യജീവിതചിത്രീകരണത്തിനു പ്രാധാന്യം നല്കിയിട്ടില്ല.

സമുദായബന്ധങ്ങളേയും ആചാരങ്ങളേയുംപററി എഴുതുന്ന നാടകങ്ങളെസ്സംബന്ധിച്ചിടത്തോളം ഈ അഭിപ്രായത്തിന് അത്ഥവും പ്രാബല്യവും കൂടുതലുണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ അപ്രകാരമുള്ള നാടകങ്ങളിലും യാഥാത്ഥ്യചിത്രീകരണംകൊണ്ടല്ല, അതിശയോക്തികൊണ്ടാണ്, അഭിപ്രായസമത്ഥനമെന്നു മാളിയേർ, ഷാ മുതലായവരുടെ കൃതികൾ തെളിയിക്കുന്നുമുണ്ട്.

ബാഹ്യാചാരങ്ങളുടെ യാഥാത്ഥ്യം നാടകത്തിൽ പ്രധാനമല്ലെങ്കിൽ നാടകത്തിലെ ഭാഷ നാടോടിരീതിയിലേ ആകാവൂ എന്ന വാദത്തിനു സാധുതയില്ലെന്നു വരുന്നു.

സാധാരണ സംസാരത്തിൽ ഉപയോഗിക്കുന്ന ഭാഷയെ നാടകത്തിൽ പാടുള്ളു എന്നും ആയ്യപുത്രൻ, ആയ്യൻ, ഭവതി മുതലായ വാക്കുകൾ നവീനനാടകങ്ങൾക്കു യോജിച്ചവയല്ലെന്നും ചിലർ പറയുന്നു. സാമുദായികനാടകങ്ങളിൽ ഈ വാദത്തിനു സാധുത ഉണ്ടായിരിക്കാം. എന്നാൽ അവയിൽത്തന്നെയും നാടോടിഭാഷ എത്രമാത്രം സ്വീകാര്യമാണെന്നു ഖണ്ഡിച്ചു പറയാവുന്നതല്ല. മിസ്റ്റർ വി. കെ. രാമൻമേനോൻ ഈയിടെ എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'അന്ധവിശ്വാസമോ' എന്ന ഗദ്യനാടകത്തിൽ തൃശ്ശിവപേരൂർപട്ടണത്തിൽമാത്രം നടപ്പുള്ള വായ്മൊഴികൊണ്ടുതന്നെ സംഭാഷണങ്ങൾ നിവ്വഹിച്ചുകാണുന്നു. അതു് ആ നാട്ടിലെ ഭാഷയുടെ യഥാത്ഥമായ പകപ്പാണെന്നുള്ളതിനു സംശയമില്ല. റീയലിസസംഭാഷണത്തിൻെറ പരമാവധിതന്നെയാണു് അതിൽ കാണുന്നതു്. അത്തരം ഭാഷയിൽ വേണം എല്ലാ നാടകങ്ങളുമെന്നു പറവാൻ ആരെങ്കിലും ധൈയ്യപ്പെടുമോ എന്നു ഞാൻ സംശയിക്കുന്നു. നാടകപാത്രങ്ങൾ ഉപയോഗിക്കുന്ന ഭാഷ റീയലിസത്തിനുവേണ്ടി വെറും നാടോടിയാണെങ്കിൽ സാഹിത്യത്തിനു യോജിക്കുന്നതല്ലെന്നുള്ളതു തീച്ചതന്നെ. സാഹിത്യോചിതമായ ഭാഷമാത്രമേ നാടകത്തിൽ പ്രധാനപാത്രങ്ങൾക്കു യോജിക്കയുള്ളു. രസസ്തോഭത്തിനായി, ഗ്രാമ്യമായോ, നാടോടിയായോ സാമുദായികപ്രത്യേകത കാട്ടുന്നതായോ ഉള്ള ഭാഷകൾ ഉപയോഗിക്കാമെന്നേ ഉള്ളു. ഈ സംഗതി യൂറോപ്യൻസാഹിത്യങ്ങളിൽ സവ്വസമ്മതമാണുതാനും.

നാടകത്തിലെ ഭാഷ

ഇനി ഒന്നു പറവാനുള്ളതു് ഐക്യത്രയസിദ്ധാന്തത്തെപ്പററിയാണു്. സംസ്കൃതനാടകശാസ്ത്രം സമ്മതിച്ചിട്ടുള്ള ഒരു തത്വമല്ല ഇതു്. കഷ്ടിച്ചു ഭാണത്തിൽ ഈ തത്വം അംഗീകരിക്കപ്പെട്ടിട്ടുണ്ടെന്നു പറയാം. ഐക്യത്രയസിദ്ധാന്തമെന്നാലെന്താണു്? ഒരു ദിവസത്തിൽ ഒരു സ്ഥലത്തുവെച്ചു് ഒരു സംഭവത്തെ അടിസ്ഥാനമാക്കി വേണം നാടകമെന്നു് അരിസ്റ്റോട്ടൽ പറഞ്ഞിട്ടുള്ളതിനെയാണു് ഐക്യത്രയസിദ്ധാന്തമെന്നു വ്യവഹരിക്കുന്നതു്. ഈ മൂന്നു് ഐക്യങ്ങളെയും സംസ്കൃതനാടകങ്ങൾ ലംഘിക്കുന്നുണ്ടെന്നു പറയേണ്ടതില്ലല്ലോ. ശാകുന്തളത്തിൽ കാലം കുറഞ്ഞതുപക്ഷം എട്ടു വർഷവും, സ്ഥലം ആകാശവും ഭൂമിയും കാടും നഗരവും എല്ലാം ഉൾപ്പെട്ടതും, കഥ നീണ്ടതും ആണു്. ഇനി യൂറോപ്യൻനാടകങ്ങളുടെ കഥ വിചാരിക്കാം. ഫ്രെഞ്ചുനാടകകർത്താക്കന്മാർ ഐക്യത്രയത്തിൽ നിഷ്കർഷിച്ചിട്ടുണ്ടെന്നു സമ്മതിക്കാം. പക്ഷേ ഷേക്സ്പീയറാകട്ടെ, ഗോയിറേറാ ആകട്ടെ, കാൾഡറാൻ ആകട്ടെ, മററു പ്രമാണികളാകട്ടെ ഈ സിദ്ധാന്തത്തെ വകവെച്ചിട്ടുള്ളതായി കാണുന്നില്ല. നവീനന്മാരുടെ കഥ പറകയാണെങ്കിൽ Back to Methuselah എന്ന ഷായുടെ നാടകം സൃഷ്ടിയോടൊന്നിച്ചു തുടങ്ങി നമ്മുടെ കാലത്തെ അനേകം ശതാബ്ദംകൊണ്ടതിക്രമിച്ചിട്ടു് അവസാനിക്കുന്നു. ഇങ്ങനെ ഒരുത്തരും സ്വീകരിക്കാത്ത ഒരു 'തത്വത്തെ' നാം ഏറെറടുക്കണമെന്നു പറയുന്നതിൻെറ അർത്ഥം മനസ്സിലാകുന്നില്ല.

അതുപോലെതന്നെ ആത്മഗതം മുതലായി നാടക

കത്താക്കന്മാർ ഉപയോഗിക്കുന്ന കലാകൗശലങ്ങൾ നാടകത്തിൽ കൃത്രിമത്വം വരുത്തുന്നു എന്നൊരാക്ഷേപമുണ്ട്. സംസ്കൃതനാടകങ്ങളിൽ ഈ വിദ്യകൾ സാധാരണമാണെന്നുള്ള സംഗതി പോവട്ടെ; ഷേക്സ്പീയരുടെ നാടകങ്ങളിൽ എത്ര എത്ര അവസരങ്ങളിലാണ് ആത്മഗതം നാടകത്തിന്റെ ഒരു പ്രധാനഭാഗമായി ഗണിച്ചിരിക്കുന്നത്. ഹാംലെററിൽ To be or not to be എന്ന പ്രസിദ്ധമായ ഭാഗംതന്നെ ഒരാത്മഗതമാണ്. സ്വഭാവപ്രദർശനത്തിനും ധർമ്മസങ്കടനിരൂപണത്തിനും അത്യുത്തമമായ ഒരു മാർഗ്ഗമായിട്ടാണ് പ്രാമാണികന്മാരായ പാശ്ചാത്യനാടകകത്താക്കന്മാർ ആത്മഗതത്തെ ഉപയോഗിച്ചിട്ടുള്ളത്. അനവസരത്തിലും അനാവശ്യമായും ഉപയോഗിച്ചാൽ ഈ ഉപായവും അബദ്ധമായിത്തന്നെ തീരും. പക്ഷേ, ആ ആക്ഷേപം കാവ്യകലക്കുപകരിക്കുന്ന എല്ലാ ഉപായങ്ങളേയും ബാധിക്കുന്ന ഒന്നാണ്.

ഇത്രയും പറഞ്ഞതുകൊണ്ടു മററു സാഹിത്യശാഖകളിലെന്നപോലെ നാടകത്തിലും പല പദ്ധതികൾ ഉണ്ടെന്നും, യൂറോപ്യൻനാടകസാഹിത്യത്തെ അനുകരിക്കാൻ ഒരുങ്ങുന്ന നമ്മുടെ സാഹിത്യകാരന്മാർ യൂറോപ്യൻസാഹിത്യം വളരെ വിപുലമായ ഒന്നാണെന്നും, അതിൽ പരസ്പരവൈപരീത്യമുള്ള പല തത്വങ്ങളും പല പദ്ധതികളിലും സ്വീകരിക്കപ്പെട്ടിട്ടുണ്ടെന്നും മനസ്സിലാക്കിയാൽ ഇപ്പോൾ അവർ പ്രദർശിപ്പിച്ചുവരുന്നിടത്തോളം അസഹിഷ്ണുതയ്ക്കു് ഇടയുണ്ടാകയില്ലെന്നാണ് എന്റെ വിശ്വാസം.

ഇനി മലയാളഭാഷയിലെ നാടകങ്ങളെപ്പററി സ്വല്പം പ്രസ്താവിച്ചുകൊള്ളട്ടെ. അഭിജ്ഞാനശാകുന്തളത്തിന്റെ തൎജ്ജമയോടുകൂടിയാണല്ലോ മലയാളത്തിൽ നാടകംതന്നെ ഉണ്ടായിത്തുടങ്ങിയതു്. അതിനെത്തുടൎന്നു സംസ്കൃതത്തിൽനിന്നു പല നാടകങ്ങളും മലയാളവേഷത്തിൽ ഇറങ്ങിയിട്ടുണ്ടു്; ഇറങ്ങിവരുന്നുമുണ്ടു്. അവയിൽ പറയാവുന്നതു മന്നാടിയാരുടെ 'ഉത്തരരാമചരിതം', രാജരാജവൎമ്മയുടെ 'മാളവികാഗ്നിമിത്രം', കുഞ്ഞിക്കുട്ടൻതമ്പുരാന്റെ 'വിക്രമോൎവ്വശീയം', വള്ളത്തോളിന്റെ 'പഞ്ചരാത്രം' 'വാസവദത്ത' 'ഊരുഭംഗം', കൃഷ്ണൻതമ്പിയുടെ 'ചാണക്യൻ', ഗോവിന്ദപ്പിഷാരൊടിയുടെ 'നാഗാനന്ദം' മുതലായവയാണു്. സംസ്കൃതമാതൃകകളെ അനുകരിച്ചുണ്ടായ സ്വതന്ത്ര നാടകങ്ങളിൽ ശ്രീമതി ഇക്കാവമ്മയുടെ മനോഹരമായ 'സുഭദ്രാൎജ്ജുന'വും, നടുവത്തച്ഛന്റെ 'ഭഗവദ്ദൂതു'ം, കൊച്ചുണ്ണിത്തമ്പുരാന്റെ 'കല്യാണീനാടക'വും മലയാളസാഹിത്യത്തിലെ ഉത്തമകൃതികളുടെ കൂട്ടത്തിൽ സ്ഥാനം പിടിച്ചിട്ടുണ്ടെന്നു് എല്ലാവരും സമ്മതിക്കും. എന്നാൽ കുമ്പളങ്ങാപിള്ള ചമച്ച വഴുതനങ്ങാനാടകത്തെ അവിയൽ വെച്ചുംകൊണ്ടു പുറപ്പെട്ട 'ചക്കീചങ്കര'ത്തോടുകൂടി ഇത്തരം നാടകങ്ങൾക്കു മലയാളഭാഷയിൽ താൽക്കാലികമായെങ്കിലും പ്രചാരമില്ലാതായിത്തീൎന്നു.

മലയാളഭാഷയിലെ നാടകങ്ങൾ

പിന്നീടു സാഹിത്യത്തിൽ നാടകങ്ങൾ പ്രത്യക്ഷപ്പെട്ടതു വലുതായ ഒരു രൂപഭേദത്തോടെയാണു്. സി. വി. രാമൻപിള്ളയുടെ 'കുറുപ്പില്ലാക്കളരി'യോടുകൂടി സാമുദായി

കനാടകങ്ങൾ പുറത്തു വന്നുതുടങ്ങി. ഇംഗ്ലീഷുഗദ്യനാടകങ്ങളാണ് അവയ്ക്കു മാതൃകയായിത്തീൎന്നതു്. ചരിത്രസംബന്ധമായും മഹനീയാദൎശപ്രദൎശനത്തിനായും ഈ രീതി ഉപയോഗിക്കപ്പെട്ടിട്ടുണ്ടു്. 'കാൽവരിയിലെ കല്പപാദപം', 'സീതാലക്ഷ്മി', 'ഇരവിക്കുട്ടിപ്പിള്ള', 'മുനാട്ടുവീരൻ' മുതലായ കൃതികൾക്കു നാടകസാഹിത്യത്തിൽ സ്ഥാനമില്ലെന്നു് ആരു പറയും? സാമുദായികാചാരങ്ങളെ ചിത്രീകരിക്കുന്ന നാടകങ്ങളിൽ പലതും—മിക്കവാറും അവ അഭിനയത്തെ ഉദ്ദേശിച്ചു് എഴുതിയിട്ടുള്ളവയാണെന്നങ്കിലും—നവീനരീതിയുടെ മാതൃകയായി പറയാവുന്നതാണ്. കൃഷ്ണൻതമ്പിയുടെ 'മൃണാളിനി', ചെല്ലപ്പൻനായരുടെ 'പ്രണയജാംബവാൻ', വി. കെ. രാമൻമേനോന്റെ 'അന്ധവിശ്വാസമോ' ഇവയെല്ലാം ഓരോ തരത്തിൽ ശ്രദ്ധയെ അൎഹിക്കുന്നവയാണ്.

പദ്യനാടകങ്ങളും ഈ കാലത്തുണ്ടായിട്ടില്ലെന്നില്ല. സംസ്കൃതരീതിയും പാശ്ചാത്യരീതിയും ഒന്നുപോലെ വശമായിരുന്ന ശ്രീമാൻ വി. കൃഷ്ണൻതമ്പി അവർകൾ 'ധ്രുവചരിത'വും 'ഉൎവ്വശി'യും പദ്യത്തിലാണ് രചിച്ചതു്. ശ്രീ. ചങ്ങമ്പുഴ കൃഷ്ണപിള്ളയുടെ രമണൻ എന്ന അതിമനോഹരമായ നാടകീയകാവ്യവും പദ്യത്തിലാണ്. എന്നാൽ ഇവർ രണ്ടുപേരും സംസ്കൃതസാഹിത്യത്തെ അല്ല ആംഗലസാഹിത്യത്തെയാണ് അനുകരിച്ചിരിക്കുന്നതു്. Pastoral Plays എന്നു പറയാറുള്ള ഒരുവക നാടകീയകാവ്യങ്ങളാണ് മിസ്റ്റർ ചങ്ങമ്പുഴയുടെ കൃതിക്കു മാതൃകയായുള്ളതു്. കൃഷ്ണൻതമ്പിയുടെ പദ്യനാടകങ്ങളും യൂറോപ്യമാതൃകകളെ

അനുകരിച്ചുള്ളവതന്നെ. വശ്യവചസ്സുകളായ കവികൾക്ക് ഏതു പദ്ധതിയിലും വിജയം സമ്പാദിക്കുവാൻ സാധിക്കുമെന്നുള്ളതിന് അവരുടെ കൃതികൾ അപ്രതിഷേധ്യമായ തെളിവാകുന്നു.

മലയാളസാഹിത്യത്തിൽ എല്ലാ പദ്ധതിക്കും ഇടമുണ്ടായിരിക്കേണ്ടതാണ്. ഗദ്യനാടകങ്ങളും നാടകീയകാവ്യങ്ങളും പദ്യനാടകങ്ങളും എല്ലാംതന്നെ നമുക്കാവശ്യമുള്ളതാണ്. സംസ്കൃതസാഹിത്യത്തിലെ നാടകപദ്ധതി നമുക്ക് ഇപ്പോഴത്തെ സ്ഥിതിക്കു കൊള്ളുകയില്ലെന്നു ചിലർ പറഞ്ഞുവരുന്ന അഭിപ്രായത്തോടേ എനിക്കു വഴക്കുള്ളു. അവരുടെ ആക്ഷേപങ്ങളെപ്പററി ഇവിടെ ആവശ്യമുള്ളിടത്തോളം പറഞ്ഞുകഴിഞ്ഞു. ഭാസൻ, കാളിദാസൻ, ഭവഭൂതി മുതലായവർ സഞ്ചരിച്ച ആ പദ്ധതിയുടെ മാഹാത്മ്യത്തെ വണ്ണിക്കേണ്ടതായിട്ടും ഇല്ല.

ഗദ്യനാടകങ്ങൾ വേണ്ടതുതന്നെ; അവയെപ്പററി ആക്കും ആക്ഷേപമില്ല. അഭിനയത്തിനുമാത്രം പ്രാധാന്യം കല്പിക്കുന്ന നാടകങ്ങൾ ഗദ്യമായിരിക്കുന്നതു കൂടുതൽ സൗകയ്യമായിരിക്കാംതാനും. പക്ഷേ പദ്യങ്ങൾ ചേന്ന നാടകങ്ങൾ അഭിനയത്തിനു യോജിച്ചവയല്ലെന്നും അവ നവീനസിദ്ധാന്തങ്ങൾക്കു വിപരീതമാണെന്നുമുള്ള അഭിപ്രായം സ്വീകായ്യമല്ലതന്നെ.

ഗ്രന്ഥകത്താ.

തേജസ്വി, ബലവാൻ, ശൂര-
നെന്നെന്നും സമരങ്ങളിൽ;
തോററതായ് കേൾവിയില്ലല്ലോ
ശക്രാദിസുരർതമ്മോടും.

ബലശാലി, മഹാത്മാവു,
രാവണൻ, ലോകരാവണൻ!
ചാവോളമല്ലോ വൈരങ്ങൾ;
നമ്മൾ സാധിച്ച കാര്യവും.

(ശ്രീരാമചന്ദ്രൻ രാവണനെപ്പററി)

വാത്മീകിരാമായണം യുദ്ധകാണ്ഡം

രാവണസംസ്കാരം.

# മണ്ഡോദരി

## ഒന്നാമങ്കം

### നാന്ദി

ദേഹാർദ്ധം ദയിതയ്ക്കു മാരരിപുവെ-
ന്നാലും കൊടുത്തീടുവോൻ,
അംഗാരേക്ഷണനെങ്കിലും ത്രിദിവവും
കൺകോണിനാൽ നല്കുവോൻ,
സംഹാരപ്രിയനാകിലും സകലഭൂ-
താത്മാ ശിവൻ ചിന്മയൻ
ഭൂതേശൻ വിപരീതശക്തിവിഭവൻ
പാലിക്കണം നിങ്ങളെ. 1

[നാന്ദ്യന്തത്തിൽ സുമാലിയും മാല്യവാനും പ്രവേശിക്കുന്നു.]

**സുമാലി:**—ആര്യ, ദശകണ്ഠന്റെ തപോനിഷ്ഠയിൽ പിതാമഹൻ പ്രസാദിച്ചതിൽ ഞാൻ ആശ്ചര്യപ്പെടുന്നില്ല. ഇത്രയും ധർമ്മബുദ്ധിയും സ്ഥിരപ്രജ്ഞതയുമുള്ള ഒരു യുവാവു മഹത്വമേറിയ രാക്ഷസകുലത്തിൽ മുമ്പ് ഉണ്ടായിട്ടുള്ളതായി എനിക്കു തോന്നുന്നില്ല. ദേവാസുരന്മാരിൽ സമബുദ്ധിയുള്ള ബ്രഹ്മാവു സന്തുഷ്ടനായി അവനു വരംകൊടുത്തതിൽ എന്താണ് അത്ഭുതം?

മാല്യവാൻ:—പിതൃകുലത്തിനും മാതൃകുലത്തിനും ഒരുപോലെ അഭിമാനത്തിനു യോഗ്യതയുള്ള കുമാരൻതന്നെ അവൻ. അവൻെറ മാതൃകുലം യക്ഷരക്ഷഃകുലങ്ങൾ യോജിച്ചിട്ടുള്ളതു്. പിതൃകുലം ബ്രഹ്മതുല്യനായ പുലസ്ത്യമഹർഷിയുടേതു്. ഒരുവഴിക്കും കുലീനതയ്ക്കും ആഭിജാത്യത്തിനും കുറവില്ലല്ലോ. എന്തു വരങ്ങൾ കൊടുത്താണ് പിതാമഹൻ അനുഗ്രഹിച്ചതെന്നറിഞ്ഞുവോ?

സുമാലി:—ഈ വാർത്ത അറിയിക്കുവാനായി വന്ന മാരീചൻ എല്ലാം വിവരമായി പറഞ്ഞു. താൻ വരിച്ച അമരത്വം പിതാമഹൻ നിഷേധിച്ചുവെങ്കിലും മനുഷ്യരൊഴിച്ച് ആരാലും കൊല്ലപ്പെടുകയില്ലെന്നും ഓരോന്നായി ഖണ്ഡിച്ചു ഹോമിച്ച ഒമ്പതു തലകളും തിരികെ ഉണ്ടായെങ്കിലും അതുകൊണ്ടു യാതൊരു വൈരൂപ്യവുമില്ലാതെ സർവാംഗസുന്ദരനായിത്തീരട്ടെ എന്നുമുള്ള അനുഗ്രഹങ്ങൾ ദശകണ്ഠനു ലഭിച്ചിട്ടുണ്ടു്. അനുജന്മാക്കും വളരെ വിശേഷപ്പെട്ട വരങ്ങൾ പിതാമഹൻ കൊടുത്തു.

മാല്യവാൻ:—ഭാഗ്യംകൊണ്ടു രാക്ഷസകുലത്തിനു പിന്നേയും അഭിവൃദ്ധിക്കുള്ള വഴിയായി. വല്ലിടത്തും ഒളിച്ചു കഴിയാതെ പൈതൃകമായി സിദ്ധിച്ചതും വിശ്വകർമ്മാവിനാൽ നിർമ്മിതവുമായ ഈ ലങ്കാനഗരത്തിൽത്തന്നെ സവൈശ്വര്യങ്ങളോടുംകൂടി താമസിക്കാമെന്നും വന്നു.

സുമാലി:—ധൃതിപ്പെടാതെ, അന്യാധീനപ്പെട്ടുപോയ ഈ ലങ്കാനഗരി അത്രവേഗം നമുക്കു ലഭിക്കുന്നതാണോ?

മാല്യവാൻ—എങ്ങനെ അന്യാധീനപ്പെട്ടു? നമ്മുടെ ഈ രാജ്യം നാം വിട്ടൊഴിഞ്ഞു് ഒരാൾക്കു കൊടുത്തതല്ലല്ലോ. ആരാനും വന്നു കയ്യേറിയതുകൊണ്ടു നമ്മുടെയല്ലെന്നായോ?

സുമാലി:—നീ പറയുന്നതു ശരിയാണു്. പക്ഷെ വൈശ്രവണനായ കുബേരന്റെ കയ്യിലിരിക്കുന്ന ഈ നഗരം എങ്ങനെ പിടിച്ചടക്കുവാനാണു്? കൈവശമയാൾക്കായിപ്പോയല്ലോ. അയാൾ പ്രബലനാണുതാനും. പോരാത്തതിനു പരമശിവന്റെ സഹായവും സ്നേഹവുമുണ്ടു്.

മാല്യവാൻ:—അനുജനായ ദശകണ്ഠനു് അമ്മവഴിക്കു ചെല്ലേണ്ടതായ ഈ രാജ്യം അധർമ്മമായി അടക്കിഭരിക്കുവാൻ കുബേരൻ ആഗ്രഹിക്കുമോ? അഥവാ അങ്ങനെ ആഗ്രഹിച്ചാൽത്തന്നെ പിതാമഹന്റെ വരപ്രസാദംകൊണ്ടു് അജയ്യനായ കേകസീപുത്രൻ അതു സമ്മതിച്ചുകൊടുക്കുമോ? ആട്ടെ, രാക്ഷസവംശത്തിനു നല്ല കാലമായി! നമ്മുടെ ആളുകൾക്കു് ഇനിയും മാനമായി തല പൊക്കി നടക്കാമെന്നു തോന്നുന്നു.

സുമാലി:—കേകസിയെക്കൊണ്ടു കുലോന്നതിയുണ്ടാകുമെന്നു് എനിക്കു നേരത്തേതന്നെ അറിയാവുന്നതാണു്. നീ ഇപ്പോൾ അഭിപ്രായപ്പെട്ടതു ശരിതന്നെ.

മാല്യവാൻ:—ഉണ്ണികൾ എപ്പോൾ വരുമെന്നാണു് മാരീചൻ പറഞ്ഞതു്?

സുമാലി:—പറഞ്ഞ സമയം അടുത്തിരിക്കുന്നു. സന്ധ്യയ്ക്കു മുമ്പു വന്നു കണ്ടുകൊള്ളാമെന്നാണു് പറഞ്ഞയച്ചതു്. ഇതാ, ഉണ്ണികൾ വരുന്നു.

[രാവണൻ, കുംഭകൎണ്ണൻ, വിഭീഷണൻ ഇവർ പ്രവേശിക്കുന്നു. മൂന്നാളും സവിനയം സുമാലിയേയും മാല്യവാനേയും വന്ദിക്കുന്നു.]

മാല്യവാൻ:—ഉണ്ണീ, ദശകണ്ഠ, ആയുഷ്മാനായും പ്രതാപിയായും ഭവിക്ക! ഉണ്ണികളേ, നിങ്ങൾക്കും ശുഭം വരട്ടെ!

രാവണൻ:— ഞങ്ങൾ അനുഗ്രഹിക്കപ്പെട്ടു.

സുമാലി:—ഉണ്ണികളേ, പിതാമഹന്റെ വരപ്രസാദംകൊണ്ടും രാക്ഷസകുലത്തിന്റെ പൂൎവ്വപുണ്യംകൊണ്ടും നിങ്ങൾക്കു നല്ലതുതന്നെ ഉണ്ടാകും. നിങ്ങൾ മൂവരെക്കൊണ്ടു രാക്ഷസകുലം അതിന്റെ പൂൎവ്വശ്രേയസ്സിനെ വീണ്ടും പ്രാപിച്ചതായി ഞാൻ ഗണിക്കുന്നു. അതിനു സദാശിവൻ സഹായിക്കട്ടെ.

രാവണൻ:—കുലശ്രേയസ്സിനും ജാതിശ്രേയസ്സിനും വേണ്ടി, ഗുരുക്കന്മാരുടെ ആജ്ഞയനുസരിച്ച് ഏതുവിധവും പ്രകാരം യത്നിക്കുന്നതിനു ഞങ്ങൾ സദാ സന്നദ്ധർതന്നെ. പിതാമഹന്റെ കൃപകൊണ്ട് അതിലേയ്ക്കു വേണ്ട ശക്തിയും ലഭിച്ചിട്ടുണ്ട്. ഇനിയുള്ളതു ഗുരുക്കന്മാരുടെ നിശ്ചയംപോലെ.

മാല്യവാൻ:—ഉചിതമാണ് ഉണ്ണി പറഞ്ഞത്. പാരമ്പൎയ്യമായി രാക്ഷസജാതിയുടെ ആധിപത്യം നമ്മുടെ വംശത്തിലത്രേ സ്ഥിതിചെയ്യുന്നത്. ഈ ലങ്കാനഗരം നമ്മുടെ കുലപുരിയുമാണ്. അതൊക്കെ പറഞ്ഞിട്ടെന്താവശ്യം. ഇപ്പോഴത്തെ കഥയല്ലയോ വിചാരിക്കുവാനുള്ളത്? സുരപക്ഷപാതിയായ വിഷ്ണുവിനാൽ രാക്ഷസജാതിതന്നെ ഭൂമിയിൽനിന്നും നിഷ്കാസിക്കപ്പെട്ടു. ശേഷിച്ചവർ അങ്ങുമിങ്ങും അലഞ്ഞുനടക്കുന്നു. ഞങ്ങൾ

രണ്ടുപേരും നിന്റെ അമ്മയും ഇതുവരെയും മുഖം വെളിയിൽ കാണിക്കുന്നതിനുപോലും ഒരുമ്പെട്ടിട്ടില്ല. അതുകൊണ്ടു നമ്മുടെ ആദ്യത്തെ കർത്തവ്യം രാക്ഷസജനങ്ങളെ വീണ്ടും ഒത്തൊരുമിപ്പിച്ച് ഈ ലങ്കാനഗരത്തിൽ കൊണ്ടുവന്നു പാർപ്പിക്കയാണ്.

കുംഭകർണ്ണൻ:—അതിനെന്താണ് സംശയം?

സുമാലി:—ദൈവാനുഗ്രഹവും പരാക്രമശക്തിയുമുള്ള ഒരു നായകൻ നമ്മുടെ വംശത്തിലുണ്ടായിരിക്കുന്നതായി ദൂതന്മാർമുഖാന്തരമെല്ലാവരെയും അറിയിക്കേണ്ടതാണ് ഒന്നാമത്തെ ആവശ്യം. അങ്ങനെ ഒരു വർത്തമാനം പരക്കെ അറിഞ്ഞുകഴിഞ്ഞാൽ ഇപ്പോൾ നിരാശാഭരിതരായി ഒളിച്ചടങ്ങിപ്പാർക്കുന്ന രാക്ഷസപ്രഭുക്കളും അനുചരന്മാരും സ്വയം വന്നുചേർന്നുകൊള്ളും.

രാവണൻ:—ആളുകളെ പറഞ്ഞയച്ചു നമ്മുടെ പരാക്രമം അറിയിക്കേണമെന്നു ഞാൻ വിചാരിക്കുന്നില്ല. (ത്രികൂടത്തിലേയ്ക്കു നോക്കിയിട്ട്) പ്രവൃത്തികൊണ്ടാണ് നമ്മുടെ ശക്തിയും പ്രതാപവും ആളുകൾ അറിയേണ്ടത്. അഥവാ, നമ്മുടെ കുലപുരിതന്നെ അന്യാധീനപ്പെട്ടിരിക്കുമ്പോൾ നമ്മുടെ പരാക്രമത്തെ ആരു വിലവെയ്ക്കുവാനാണ്?

പ്രാസാദോന്നതിയാൽ ശശാങ്കകലയെ-
ച്ചൂഡാമണിപ്രായമായ്-
ത്താങ്ങി സ്വർണ്ണഗൃഹാളിചേർന്നനുപമ-
ശ്രീയാർന്ന ലങ്കാപുരം

ഹാ, കാണുന്നിതുമിത്രികൂടശിഖര-
ത്തിങ്കൽ പരാധീനയായ്
രക്ഷോവംശമഹത്വമിന്നപഹസി-
ച്ചീടുന്നപോൽ മുന്നിൽ മേ. 2

അതാണ് ഒട്ടും സഹിക്കാത്തത്. അങ്ങനെയിരിക്കുന്നിടത്തോളംകാലം ആർ നമ്മെ ആശ്രയിക്കും?

സുമാലി:—ശരിയാണ് ഉണ്ണി പറയുന്നത്.

കുംഭകർണ്ണൻ:—ലങ്കയടക്കുകതന്നെയാണ് ആദ്യം നാം ചെയ്യേണ്ടത്. മററുള്ളതെല്ലാം ശരിയായിക്കൊള്ളും.

രാവണൻ:—(കോപഭാവത്തോടെ)

ഹന്ത! തൻകുലപുരം വിരോധിമാർ
സ്വന്തമാക്കിടുകിലാർ സഹിച്ചിടും?
ലങ്കയന്യവശയെങ്കിലെന്തിനെൻ-
വങ്കരങ്ങളിവ ദേഹഭാരമായ്? 3

മാല്യവാൻ:—ഉത്തമപക്ഷമാണ് ഉണ്ണി പറയുന്നത്. പക്ഷേ സേനാശക്തിയും ബന്ധുശക്തിയുമില്ലാത്ത നാം യക്ഷരാജാവായ കുബേരൻെറ കയ്യിൽനിന്നു ലങ്കാപുരി എങ്ങനെ പിടിച്ചടക്കാനാണ്?

സുമാലി:—അതേ, ആലോചിച്ചു വേണം. ധനോന്മത്തനാണ് കുബേരൻ. മഹേശ്വരപ്രസാദവുമുണ്ട്. യക്ഷസേനയാൽ സുരക്ഷിതമായ ലങ്കാനഗരം പിടിച്ചടക്കുവാൻ സാധിക്കുമോ?

വിഭീഷണൻ:—അദ്ദേഹം ദേവന്മാരിലൊരാളല്ലേ? നാം ചെന്നെതിർക്കാമോ? പോരെങ്കിൽ ഗുരുത്വദോഷവുമില്ലേ?

ദിക്പാലൻ ധനദൻ മഹേശ്വര സഖാ-
വാ രാജരാജൻ മഹാൻ
യക്ഷാധീശ്വരനെന്നുമല്ല ഗുരുവാ-
ണിന്നമ്മാം മൂപ്പാക്കമേ;
ഭാഗ്യാലുണ്ടമരത്വ;മത്യസുലഭം
ശ്രീപുഷ്പകം താനും;-മി-
ന്നാക്കാണെന്നുമജയ്യനാകുമവനോ-
ടേല്ക്കാവതും സംഗരേ? 4

കുംഭകൎണ്ണൻ:—(പുച്ഛഭാവത്തിൽ) നീയും നിന്റെ ദേവന്മാരും!

രാവണൻ:—(ചിരിച്ചുകൊണ്ട്) ഗുരുക്കന്മാർ അക്കാൎയ്യത്തിൽ ഭയപ്പെടേണ്ടതായിട്ടില്ല. സമ്പന്നാശഭീരുവായ കുബേരനെ ആരു പേടിക്കും?

കുംഭകൎണ്ണൻ:—മുനികളേയും ദേവന്മാരേയും വിചാരിച്ചു സമയം കഴിക്കുന്ന ചില മൂഢന്മാർ പേടിക്കും. ജ്യേഷ്ഠന്റെ ആജ്ഞയുണ്ടെങ്കിൽ ഈ കുംഭകൎണ്ണൻ യക്ഷസൈന്യത്തെ ജയിച്ചു ലങ്കാപുരിയുടെ കനകതോരണം പിഴുതു കാല്ക്കൽ അടിയറവെയ്ക്കാമല്ലോ.

രാവണൻ:— ഉണ്ണീ, നിന്നെക്കൊണ്ട് അതുമല്ല അതിനപ്പുറവും സാധിക്കുമെന്നെനിക്കറിയാം. ഇപ്പോൾ അടങ്ങുക. സമയമാകുമ്പോൾ ഞാൻതന്നെ മററാരുടേയും സഹായം കൂടാതെ സഹോദരസമ്പത്തിനെ അപഹരിച്ചു ഞെളിയുന്ന ആ ദുഷ്ടയക്ഷനെ നിഷ്കാസനംചെയ്തു ലങ്ക അടക്കിക്കൊള്ളാം.

മാല്യവാൻ:—(സുമാലിയോട്) ഉണ്ണികൾ അസാധാരണന്മാർതന്നെ. അവരുടെ ദിവ്യതേജസ്സ് ആശ്ചര്യകരം! (രാവണനോട്) ഉണ്ണീ, ഞങ്ങൾ തൃപ്തരായി. ഇന്നുതൊട്ടു നീതന്നെ രാക്ഷസരാജാവ്.

രാവണൻ:—സമയം അതിക്രമിക്കുന്നു. ശിവപൂജയ്ക്കുള്ള അവസരമായി. കുറച്ചുനേരത്തേയ്ക്കു ക്ഷമിക്കണം.

**വിഷ്കംഭം കഴിഞ്ഞു**



[രാവണൻ ധ്യാനനിമഗ്നനായി ശിവലിംഗത്തിന്റെ മുമ്പിലിരിക്കുന്നു. മണ്ഡോദരിയും തോഴിയും കുറച്ചുമാറി പൂ പറിക്കുന്നു]

മണ്ഡോദരി—തോഴി ചിത്രലേഖേ, അച്ഛന്റെ ദേഹസ്ഥിതി കണ്ടിട്ട് എനിയ്ക്ക് ഒട്ടും സുഖമില്ല. ഈ വിജനവാസം തുടങ്ങിയതിൽ പിന്നെ ഒന്നിലും ഒരൌത്സുക്യമില്ലാതെ കാണുന്നു. രണ്ടുനേരവുമുള്ള പൂജയിലല്ലാതെ മറെറാരു കാര്യത്തിൽ ശ്രദ്ധ കാണുന്നില്ല.

ചിത്രലേഖ—പക്ഷേ വൈരിജനങ്ങളെ ഭയന്നു വനവാസം ചെയ്യേണ്ടിവന്നതുകൊണ്ടല്ല അദ്ദേഹത്തിന് വിചാരമുള്ളത്.

മണ്ഡോദരി:—പിന്നെയോ?

ചിത്രലേഖ—(മന്ദഹാസത്തോടെ) തോഴിയ്ക്കറിയാമല്ലോ; ഞാൻ പറയണമെന്നുണ്ടോ?

മണ്ഡോദരി—നിന്റെ അന്തൎഗ്ഗതം ഞാനെങ്ങനെ അറിയുന്നു? നീ എന്തൊക്കെയോ അധികപ്രസംഗം വിചാരിക്കയാണെന്ന നിന്റെ കള്ളച്ചിരികൊണ്ടു ഞാൻ മനസ്സിലാക്കുന്നു.

ചിത്രലേഖ—അധികപ്രസംഗമൊന്നുമല്ല. സുന്ദരിയും യൗവനവതിയുമായ മകളെ കൊണ്ടുവന്ന കാട്ടിൽ പാൎപ്പിക്കുവാൻ ഏതച്ഛനാണു് സന്തോഷമുണ്ടാകുന്നതു്? ഇവിടെ അജ്ഞാതവാസമായി കഴിച്ചുകൂട്ടുകയാണെങ്കിൽ നിന്നെ അനുരൂപനായ ഒരു വരന്ന് എങ്ങനെ കൊടുക്കും? കാൺക:

കുലവിനയഗുണങ്ങളും ചേൎന്നിണങ്ങും
വരനു യഥോചിതമിന്നു നല്കിടാതെ
മകളുടെ നവയൗവനോദയത്തിൽ
പതറുമഹോ മനതാർ പിതാവിനെന്നും. 5

മണ്ഡോദരി:—പോ, അനാവശ്യം പറയാതെ. അച്ഛന്ന് ഇങ്ങനെ തക്ഷകഭയംകൊണ്ടു വനവാസം ആവശ്യം വന്നതിലേ ഉള്ളൂ എനിക്കു സങ്കടം.

ചിത്രലേഖ:—അതേ, അതേ. അത്രയേ ഉള്ളൂ. തോഴി കേൾക്കുന്നില്ലേ, നാരദമഹൎഷിതന്നെ നിന്റെ അച്ഛനോടു് അരുളിച്ചെയ്തതു്: "അവിടത്തേയ്ക്കു ത്രൈലോക്യവിക്രമനും ദിവ്യനുമായ ഒരു ജാമാതാവു താമസിയാതെ ഉണ്ടാകും. അന്നു് ഈ തക്ഷകഭയം നീങ്ങി സൎവ്വശ്രേയസ്സു ലഭിക്കു"മെന്നു്. ആ പറഞ്ഞ അവധിയും അടുത്തു വരുന്നല്ലോ.

മണ്ഡോദരി:—ഭഗവാൻ നാരദൻ അച്ഛനെ ആശ്വസി

പ്പിക്കാൻ അങ്ങനെയെല്ലാം പറഞ്ഞതാണ്. നീ മിണ്ടാതിരിക്കു. എനിക്ക് അതൊന്നും കേൾക്കണ്ട.

ചിത്രലേഖ:—ഭാഗവതോത്തമനായ ദേവർഷിയുടെ വാക്കിനു തെററു വരുമോ? അദ്ദേഹം വെറുതേ പറഞ്ഞാലും അതു് അനുഗ്രഹമായിത്തന്നെ ഭവിക്കും.

മണ്ഡോദരി—അതു പോകട്ടെ, നോക്കൂ, ഈ വനത്തിൻെറ മനോഹാരിത!

ചിത്രലേഖ:—ശരിതന്നെ. സായാഹ്നവേളയിൽ ഈ ത്രികൂടത്താഴ്വരകൾ അതികമനീയമായി ശോഭിക്കുന്നു. തോഴി കാണുന്നില്ലേ?

പാടീരാമോദമാർന്നുള്ളൊരു മൃദുപവനൻ
വൃക്ഷലതൊത്തിളക്കി-
ട്ടാടിപ്പൂ, നട്ടുവൻ പെൺമണികളെയതുപോൽ,
നല്ലിളംവല്ലിയെല്ലാം;
പാടുന്നു പക്ഷിജാലം സുഖതരമുഹൃദ-
ന്തത്തൊടും; ഭൃംഗങ്ങൾ
കൂട്ടം മോദത്തിലാട്ടുന്നിതു തലഃ വനികാ-
ഭാഗമിങ്ങെത്ര രമ്യം! 6

മണ്ഡോദരി:—ഇതു് ഒരു ഘോരാരണ്യമാണെങ്കിലും ഒരു പവനംപോലെ ശാന്തമായും മനോരഞ്ജകമായും ഇരിക്കുന്നു. വിജനമെങ്കിലും കട്ടുംതന്നെ പേടി തോന്നുന്നതുമില്ല.

അന്യോന്യം പ്രിയമായുരുമ്മിയിടയും
പൊന്മാനിണക്കൂട്ടവും
നന്നായ് പഞ്ചമരാഗഭംഗികൾ പൊഴി-
ച്ചീടും പികശ്രേണിയും

ധന്യം പങ്കജഗന്ധി മാരുതനിള-
ക്കീടും ലതാസംഘവും
ചന്ദ്രീകാനനഭാഗമിപ്പൊഴുതഹോ,
രോമോദ്ഗമം ചേർപ്പു മേ. 7

ചിത്രലേഖ:—(ചിരിച്ചുംകൊണ്ടു്) വനഭാഗഭംഗിയല്ല, തോഴിയുടെ യൗവനോദയമാണു്, ഈ കാടിനു പുളകോദ്ഗമകാരിത്വം കൊടുക്കുന്നതു്.

മണ്ഡോദരി:—തോഴിക്കെല്ലാം നേരംപോക്കുതന്നെ.

ചിത്രലേഖ:—(ഗൗരവം ഭാവിച്ചു്) ഇനി നേരംപോക്കില്ല. ഭർത്തൃദാരികേ, പൂജയ്ക്കു് ആവശ്യമുള്ള പൂ പറിച്ചു കഴിഞ്ഞു. എങ്കിൽ നമുക്കു തിരികേ പോകാം. എന്തിനു് ഈ വിജനപ്രദേശത്തു നാം തന്നെ സഞ്ചരിക്കുന്നു?

മണ്ഡോദരി:—കുട്ടു നില്ക്കൂ; ഈ സന്ധ്യാവേളയുടെ ഭംഗി നമുക്കു കുറച്ചുകൂടി അനുഭവിച്ചിട്ടു മടങ്ങാം. അന്തിക്കിരണങ്ങൾ തട്ടിയ ഈ ത്രികൂടശിഖരം എങ്ങനെ തിളങ്ങുന്നു!

ചിത്രലേഖ:—കനകദ്രവം പൊഴിക്കുന്ന സായാഹ്നഭാസ്കരൻ ഈ വനഭാഗത്തിനുമാത്രമല്ല സൗന്ദര്യം വർദ്ധിപ്പിക്കുന്നതു്. തോഴിയുടെ ദേഹത്തിൽത്തന്നെ എന്തു പരിഷ്കൃതിയാണു് വരുത്തിയിട്ടുള്ളതു് എന്നു നോക്കുക:

ദേഹത്തിൽ കനകക്കുഴമ്പു സുഭഗേ,
ചാർത്തുന്നു ധാരാളമായ്;
അന്തർദ്ദീപ്തി വഹിച്ചപോൽത്തവ മുഖാം-
ഭോജം വിളങ്ങുന്നതേ;

ചേക്കേറു നവകുങ്കുമപ്രഭ കചാ-
ഭോഗത്തിലിന്നീവിധം
സായാഹ്നാക്കമരീചി നിൻസുഷമയേ
വാഴ്ത്തിപ്പിതന്ന്യാദൃശം. 8

മണ്ഡോദരി:—നിനക്കു പൊക്കിപ്പറയാൻ നല്ല സാമത്ഥ്യമാണു്. ഈ സ്ഥലമെത്ര മനോഹരം! (എന്നു നെടുവീപ്പിടുന്നു.)

ചിത്രലേഖ:—പറയുന്നതു കേട്ടാൽ തോഴിക്കു സ്ഥിരവാസത്തിനു വേറെ ഒരു സ്ഥലം വേണ്ടെന്നു തോന്നും. ആചാര്യൻ ദിവ്യശക്തികൊണ്ടു നിമ്മിച്ച മയപുരിയെക്കാൾ തോഴിക്കു സ്നേഹം ഈ സ്ഥലത്തോടാണെന്നു തോന്നുമല്ലോ. എന്നാൽ പ്രകൃതിയുടെ ഭംഗിയെല്ലാം അനുഭവിച്ചുകൊണ്ടു് ഈ ലങ്കാദ്വീപിൽത്തന്നെ പാത്തുകളയാൻ തോഴി തീച്ചപ്പെടുത്തിയെങ്കിലോ എന്നാണു് എനിക്കു ഭയം.

മണ്ഡോദരി:—മനുഷ്യലോകത്തിൽ താമസത്തിനു് ഒരു സ്ഥലം ഞാൻ സ്വയമായി തിരഞ്ഞെടുക്കയാണെങ്കിൽ ഇവിടംതന്നെയായിരിക്കും അതു്.

ചിത്രലേഖ:—(ധ്യാനത്തിലിരിക്കുന്ന രാവണനെക്കണ്ടിട്ടു്) ഭത്തൃദാരികേ, നോക്കു, നോക്കു.

മണ്ഡോദരി:—(ചിത്രലേഖയുടെ വാ പൊത്തിയിട്ടു്) തോഴി മിണ്ടാതിരിക്കു. അദ്ദേഹത്തിൻെറ ധ്യാനത്തിനു വിഘ്നം വന്നേക്കും. നമുക്കു വേഗം തിരികെ പോവാം. ആരുംതന്നെ കാണാതിരിക്കുവാൻ ശ്രദ്ധിക്കണമെന്നാണല്ലോ അച്ഛൻെറ ആജ്ഞ. (നടക്കാൻ ഭാവിക്കുന്നു.)

ചിത്രലേഖ:—ഇദ്ദേഹം ആകൃതികൊണ്ടു് അതിസുന്ദരനും ഭാവംകൊണ്ടു് അതിഗംഭീരനുമായി കാണപ്പെടുന്നു.

താനേ കണ്ണുകൾ രണ്ടുമമ്പിനൊടടഞ്ഞുൾക്കാമ്പിലിന്ദീശ്വര-
ധ്യാനത്താൽ സുനിയന്ത്രിതേന്ദ്രിയനിവൻ
ബ്രഹ്മാനുഖാന്തർഗ്ഗതൻ
പാടേ തൻചരിതസ്ഥിതിസ്മരണവി-
ട്ടിപ്പോൾ വസിച്ചീടിലും
ചൂടില്ലാത്തൊരു ചെങ്കനൽക്കുസമമായ്
ശോഭിപ്പു തേജോമയൻ. 9

ഭർത്തൃദാരികേ, നാരദൻെറ വാക്കു് അസത്യമാവുകയില്ല, തീർച്ചതന്നെ.

മണ്ഡോദരി:—(ആത്മഗതം) എന്താണെൻെറ മനസ്സു തുടിക്കുന്നതു്? എന്താണു് ഇദ്ദേഹത്തിൻെറ അമാനുഷതേജസ്സു് എൻെറ മനസ്സിനൊരാഹ്ലാദമുണ്ടാക്കുന്നതു്? അഥവാ, സജ്ജനങ്ങളുടെ സാന്നിദ്ധ്യത്തിൽ മനസ്സിനു പ്രസാദമുണ്ടാകുന്നതിൽ ആശ്ചര്യപ്പെടാനില്ലല്ലോ (പ്രത്യക്ഷം) ഇദ്ദേഹം ദിവ്യനാണെന്നു തോന്നുന്നു.

ആരുവാനിവനനന്തതേജസാ
പാരിടത്തെയിഹ ദീപ്തമാക്കുവോൻ
ധ്യാനനിഷ്ഠനരുഭക്തിവൈഭവാ-
ലീശ്വരപ്രതിമപോലെ ശാന്തിമാൻ?

(രാവണൻ ധ്യാനത്തിൽനിന്നുണർന്നു മണ്ഡോദരിയെ കാണുന്നു.)

രാവണൻ:—(ആശ്ചര്യത്തോടെ അന്തർഗ്ഗതം) ഈ ദിവ്യ

രൂപം ആരുടേതാവാം? എൻെറ ആരാധനാമൂർത്തിയായ ദേവിയുടേതുതന്നെയോ? അല്ലാതെ ശിവധ്യാനത്തിൽ നിമഗ്നനായിരുന്ന എൻെറ മുമ്പിൽ മറെറാരാൾ വരുന്നതാണോ? എന്നിൽ പ്രസാദിച്ച ഭഗവതി അസുരകന്യകയുടെ രൂപം ധരിച്ചതായിരിക്കുമോ? (വിനയപൂർവ്വം അഭിവാദനംചെയ്തിട്ട്) ദേവി, ഈ ദാസൻ നമസ്കരിക്കുന്നു.

ചിത്രലേഖ:— ആര്യൻ വിജയിയായി ഭവിക്കട്ടെ. എൻെറ ഈ തോഴി അവിടുത്തെ നമസ്കാരത്തെ അർഹിക്കുന്നില്ല.

രാവണൻ:—അങ്ങനെ പറയരുത്. യോഗധ്യാനനിഷ്ഠനായിരുന്ന എനിക്കു തെററു വരുന്നതല്ല. ദേവനെ ധ്യാനിച്ചു വിരമിച്ച കണ്ണുകൾ ദേവിയെത്തന്നെയാണ് കണ്ടതു്.

ചിത്രലേഖ:—എൻെറ ഈ തോഴി അസുരശില്പിയായ മയാചാര്യൻെറ പുത്രിയാണ്. അല്ലാതെ ദേവതയും മററുമല്ല.

രാവണൻ:—(ആലോചിച്ചിട്ട്) ആവട്ടെ, അതുകൊണ്ടെന്താണ്? ദേവിക്ക് ഏതു രൂപമാണെടുത്തുകൂടാത്തതു്? അതിനാൽ—ആചാര്യനായ മയൻെറ പുത്രിയെന്നോ പറഞ്ഞതു്?

ചിത്രലേഖ:—അതേ. അദ്ദേഹത്തിനു ഹേമ എന്ന അപ്സരസ്സിൽ ജനിച്ച മകളാണ്.

രാവണൻ:—(സകൗതുകം നോക്കിയിട്ട് ആത്മഗതം)

വ്രീളാനമ്രമുഖാംബുജം, സ്മിതലവം
    ചേരും പ്രവാളാധരം,
ലീലാഭംഗികൾ വിട്ടു മുഗ്ദ്ധത ലസി-
    ച്ചീടുന്ന നേത്രോല്ലലം,
ചേലായ് യൗവനമാത്രഭൂഷിതമനോ-
    ജ്ഞാംഗം ലസിക്കുന്നിതീ-
ബ്ബാലാ നവ്യവസന്തഭംഗികൾ തെളി-
    ഞ്ഞീടുന്ന പൂങ്കാവുപോൽ.

(പ്രത്യക്ഷം) അപ്പോൾ, ദേവി എന്നു ഞാൻ പറഞ്ഞതിലെന്താണു് തെററുള്ളതു്? നിങ്ങളുടെ തോഴി വാസ്തവത്തിൽ ദിവ്യകുലത്തിൽ ജനിച്ചവൾതന്നെയാണല്ലോ.

മണ്ഡോദരി:—(സ്വഗതം) ഇദ്ദേഹം ആരായിരിക്കാം? വാക്കു കേട്ടിട്ടു് എൻെറ മനസ്സു ചഞ്ചലമാകുന്നു. (പ്രത്യക്ഷം) തോഴി, നമുക്കു പോകാം.

ചിത്രലേഖ:—(കേട്ടതായി നടിക്കാതെ) ദിവ്യനായ അവിടുത്തെ കണ്ട സംഗതി ഞങ്ങൾ ആചാര്യനോടറിയിക്കേണ്ടതാണല്ലോ. അതുകൊണ്ടു് അവിടുത്തെ വിവരങ്ങളറിയുവാൻ ഞങ്ങളാഗ്രഹിക്കുന്നു.

രാവണൻ:—(സവിനയം) വിശ്രവസ്സ് എന്ന ബ്രഹ്മർഷിയുടെ പുത്രനാണു് ഞാൻ. പേർ രാവണനെന്നാത്രേ. മഹാത്മാവായ മയാചാര്യനെപ്പററി ഞാൻ കേട്ടിട്ടുണ്ടു്. അദ്ദേഹത്തെക്കണ്ടു സ്നേഹം സമ്പാദിക്കണമെന്നു് എനിക്കു് ആഗ്രഹവുമുണ്ടു്. ഇവിടെ സമീപത്തിലദ്ദേഹം ഉണ്ടെന്നറിയുന്നതിൽ സന്തോഷിക്കുന്നു. (എന്നു മണ്ഡോദരിയുടെ മുഖത്തു നോക്കുന്നു.)

ചിത്രലേഖ:—ആചാൎയ്യൻ മററാളുകളെ കാണുകയില്ലെന്നുള്ള തീവ്രവ്രതത്തോടെ ഈ വനാന്തരത്തിൽ പാൎക്കുകയാകകൊണ്ട് അവിടുത്തെ ആഗ്രഹം എത്രമാത്രം സാധിക്കുന്നതാണെന്നു പറയാവുന്നതല്ല. ഏതായാലും ഞാൻ അദ്ദേഹത്തെ അറിയിക്കാം.

രാവണൻ:—എന്താണ് അസുരശില്പി മററാളുകളെ കാണാതെ വനാന്തരത്തിൽ താമസിക്കുന്നു എന്നു പറഞ്ഞത്? പ്രത്യേകിച്ചും യൗവനവതിയായ പുത്രിയോടും മററും കൂടി?

മണ്ഡോദരി:—(സ്വഗതം) അച്ഛൻെറ വനവാസം അവസാനിക്കാറായി കാണുമോ? എൻെറ മനസ്സിനു വലുതായ ഔത്സുക്യം തോന്നുന്നു.

ചിത്രലേഖ:—ആൎയ്യൻ കേൾക്കണം: ദേവേന്ദ്രൻെറ ആപ്തമിത്രമായി തക്ഷകൻ എന്നൊരു നാഗരാജാവുണ്ട്.

രാവണൻ:—കേട്ടിട്ടുണ്ട്.

ചിത്രലേഖ:—വളരെക്കാലമായി ആചാൎയ്യനും തക്ഷകനുമായി ബദ്ധവിരോധമാണ്. ആചാൎയ്യനെ കണ്ടുകിട്ടുകയാണെങ്കിൽ നശിപ്പിക്കുമെന്നു ശപഥം ചെയ്തതറിഞ്ഞാണ് ഇങ്ങനെ വിജനവാസം അനുഷ്ഠിക്കുന്നത്.

മണ്ഡോദരി:—(സ്വഗതം) ഇദ്ദേഹം എന്താണോ പറവാൻ പോകുന്നത്?

രാവണൻ:—ആചാൎയ്യനെ അറിയിക്കുക: രാക്ഷസരാജാവായ രാവണൻെറ സ്നേഹമുള്ളപ്പോൾ തക്ഷകനെ എന്നു മാത്രമല്ല ദേവേന്ദ്രനെത്തന്നെയും അദ്ദേഹത്തിനു ഭയപ്പെടേണ്ടതായിട്ടില്ല. നാളെ ശുഭാവസരത്തിൽ ഞാൻ വന്നു കണ്ടുകൊള്ളാം.

ചിത്രലേഖ:—അവിടത്തെ സഹായമുണ്ടെങ്കിലെല്ലാം ശരിയാകും.

രാവണൻ:—അപ്പോൾ സപ്ത്ഭീതികൊണ്ടാണ് നിങ്ങളുടെ തോഴിയും ഇങ്ങനെ വനാന്തരത്തിൽ സഞ്ചരിക്കേണ്ടിവന്നത്. അതായിരിക്കാം, പ്രായോചിതമായ ഭൂഷണാദികൾ ധരിക്കാത്തത്.

(മണ്ഡോദരി ലജ്ജയോടെ നമ്രമുഖിയായി നില്ക്കുന്നു.)

അഥവാ:

കൃശാംഗിയാൾക്കെന്തിനു മുത്തുമാലകൾ?
സുകേശിനിക്കെന്തിനു പുഷ്പസഞ്ചയം?
ഇവൾക്കു രത്നാഭരണങ്ങൾ ചേർത്തിടാ
ഗുണപ്രകർഷം, പുനരുക്തിപോലവേ. 11

ചിത്രലേഖ:—(മന്ദഹാസത്തോടെ) ആര്യൻ ഉചിതമാണ് പറഞ്ഞത്. വിധിവൈപരീത്യംമൂലം വനവാസംചെയ്യുന്ന ആളുകൾക്ക് ദേഹാലങ്കാരങ്ങൾ ശരിയാണോ?

രാവണൻ:—(സ്വഗതം) ഈ മയപുത്രി എന്റെ മാനസത്തെ ഹരിക്കുന്നു.

ഉണ്ടായ കൗതുകവശാൽ പ്രിയതോഴിയോടു
കൊണ്ടാടി ഞാൻ പലതുമമ്പൊടു ചൊന്നപോതും
മിണ്ടാതെനില്ക്കുമിവളോ മുഖഭാവഭേദം-
കൊണ്ടാകെയെൻഹൃദയമിന്നു കവന്നിടുന്നു. 12

ഇവൾ മററാരിലെങ്കിലും അനുരക്തയാണോ? പിതാവു മററു വല്ലവക്കും കൊടുക്കുവാൻ നിശ്ചയിച്ചതാണോ?

എങ്ങനെ അറിയുന്നു? ഏതായാലും ഇപ്രകാരം ചോദിക്കാം. (പ്രത്യക്ഷം) ഒന്നുകൂടി ചോദിച്ചുകൊള്ളട്ടെ. അവിനയമെങ്കിൽ ക്ഷമിക്കണം. നിങ്ങളുടെ ഈ തോഴി എന്തുകൊണ്ടാണ് ആചാര്യൻെറ കൂടെ വനത്തിലേയ്ക്കു പോന്നതു്?

ചിത്രലേഖ:—ആര്യനോടു പറയേണ്ടതായിട്ടില്ലല്ലോ. യൗവനവതിയായ പുത്രിയെ അനുരൂപനായ ഭർത്താവിനു നല്കുന്നതുവരെ അച്ഛൻ നിധിപോലെ വെച്ചു സൂക്ഷിക്കയല്ലയോ വേണ്ടതു്?

രാവണൻ:—(സ്വഗതം) അറിയേണ്ടതറിഞ്ഞുകഴിഞ്ഞു. മനസ്സേ, നിൻെറ ആകാംക്ഷ വിഫലമാകയില്ല. (പ്രത്യക്ഷം) ഭദ്രേ, നിങ്ങളുമായി ആകസ്മികമായുണ്ടായ ഈ സമാഗമം എനിക്കു വലുതായ സന്തോഷത്തെ ഉളവാക്കുന്നു.

ഇന്നാദ്യദർശനമതിങ്കലുമാത്മബന്ധം
മുന്നാലെയുള്ളവർകൾതൻ മനമൊട്ടിണങ്ങും:
നേരിട്ടെഴും പരിചയത്തിനെയല്ല ചിത്ത-
താരാശ്രയിപ്പു ദൃഢമാം പ്രണയത്തിലെന്നും. 13

അതുകൊണ്ടു നിങ്ങൾ രണ്ടുപേരും ചിരപരിചിതരെന്നപോലെ എനിക്കിപ്പോൾ തോന്നുന്നു.

മണ്ഡോദരി:—(ആത്മഗതം) എൻെറ വിചാരംതന്നെയാണല്ലോ ഇദ്ദേഹം ഇപ്പോൾ പറഞ്ഞതു്.

ചിത്രലേഖ:—ആര്യ, അവിടുത്തേയ്ക്കു് എൻെറ പ്രിയതോഴിയോടും എന്നോടും ഇപ്രകാരം സന്തോഷം തോന്നിയതുകൊണ്ടു ഞങ്ങൾ ഭാഗ്യവതികൾതന്നെ.

മണ്ഡോദരി:—(മുഷിഞ്ഞ ഭാവത്തിൽ) അവരവരുടെ കാര്യംമാത്രം പറയൂ. സമയം അതിക്രമിക്കുന്നു. വരൂ, നമുക്കു പോകാം.

രാവണൻ:—

ഇവൾ 'പോക'യെന്ന ചെറുവാക്കുരയ്ക്കവേ
ഹൃദയം തുടിപ്പതിവനെത്ര ശക്തിയായ്;
അഹ! പോകുമപ്പൊഴതിലെന്തു പിന്നെ മേ
ഫലമെന്ന ശങ്കയിൽ വലഞ്ഞിടുന്നു ഞാൻ. 14

ചിത്രലേഖ:—ഇപ്പോൾ സമയമതിക്രമിക്കുന്നു. പോകാനനുവദിക്കണം. (എന്നു മണ്ഡോദരിയും ചിത്രലേഖയും സാവധാനം പോകുന്നു.)

രാവണൻ:—(നോക്കിനിന്നിട്ട്) അഹോ! ഈ കന്യക എന്റെ ദൃഷ്ടിപഥത്തിൽനിന്നു മറയുന്നതോടുകൂടി എന്തെന്നില്ലാത്ത ഒരു മ്ലാനത എന്റെ മനസ്സിനെ ബാധിക്കുന്നു.

മിഴിയിലമൃതൊഴുക്കും കാന്തി പോയസ്തമിച്ചു,
ചെവിയിലറുതിയായീ ഗാനമാധുര്യസാരം,
അലയിളകിയടിക്കും മോദവാരാശി വറ്റീ,
അരുവയർമണിയപ്രത്യക്ഷയായ്ത്തീർന്നപോതിൽ. 15

(വിചാരത്തിൽനിന്നുണർന്നപോലെ) ഗുരുജനങ്ങൾ കാത്തുനില്ക്കുകയാണല്ലോ. അവരുടെ സമീപത്തിലേക്കു ചെല്ലാം.

ഒന്നാമങ്കം കഴിഞ്ഞു.

## രണ്ടാമങ്കം

[ലങ്കാനഗരം. രാവണന്റെ ഗോപുരം. രണ്ടു പ്രതിഹാരികൾ]

ഒന്നാമൻ:—മഹാരാജാവിന്റെ മഹിമാതിശയം അവർണ്ണനീയംതന്നെ. ദേവാസുരപന്നഗജാതികളിൽ ആരാണ് അദ്ദേഹത്തിനു കീഴടങ്ങാതുള്ളത്? ശംഖചൂഡൻ, മഹാബലി മുതലായ പൌരാണികചക്രവൎത്തികൾക്ക് ഇപ്പോൾ അദ്ദേഹം തുല്യനായി.

രണ്ടാമൻ:—അതിനെന്തു സംശയം? മുൻപുണ്ടായിരുന്ന അസുരചക്രവൎത്തികൾക്ക് ഇത്ര ധൎമ്മനിഷ്ഠ ഉണ്ടായിരുന്നോ എന്നു ഉള്ളൂ. ഇപ്പോൾ ശിവപൂജയില്ലാത്ത സ്ഥലമുണ്ടോ? എല്ലായിടത്തും രുദ്രസേവതന്നെ. യാഗാദികൾ ഇല്ലാത്തതുകൊണ്ടു ദേവന്മാൎക്കു പട്ടിണി എന്നു മാത്രം.

ഒന്നാമൻ:—അതിലെന്താണാശ്ചൎയ്യം? സൎവ്വലോകനിയന്താവായ പരമേശ്വരനെ പൂജിക്കുന്നവൎക്കു ദേവന്മാൎക്കു ദക്ഷിണകൊടുത്തു വേണമോ ഐശ്വൎയ്യമുണ്ടാകാൻ? എന്നുമാത്രമല്ല, ദേവന്മാർ പണ്ടുതന്നെ അസുരന്മാരെ ആശ്രയിച്ചു കഴിയുന്നവരാണല്ലോ. താമസിയാതെ അവരെ കീഴടക്കണമെന്നു മഹാരാജാവിന് ആലോചനയുണ്ടെന്നു കേട്ടു.

രണ്ടാമൻ:—പിന്നെന്താണ് താമസം?

ഒന്നാമൻ:—മഹാറാണിതിരുമനസ്സിൽനിന്നു വിലക്കിയിട്ടുണ്ടുപോലും. മൂന്നുനാലു വൎഷമായി ജൈത്രയാത്രചെയ്യുകയായിരുന്ന തമ്പുരാൻ സ്വജനങ്ങളുടെ ക്ഷണത്തി

നുവേണ്ടി ലങ്കയിൽത്തന്നെ ഒന്നു രണ്ടു വഷം താമസി ച്ചിട്ടു ദേവേന്ദ്രനെ കീഴടക്കിയാൽ മതിയെന്നത്രേ സ്വാമിനിയുടെ അഭിപ്രായം.

രണ്ടാമൻ:—അതു് ഉത്തമപക്ഷംതന്നെ. മഹാറാണിതിരുമനസ്സിലെ അഭിപ്രായത്തിനു വിരോധമായി തമ്പുരാൻ ഒന്നുംതന്നെ ചെയ്കയില്ല. മഹാബലിക്കു വിന്ധ്യാവലിപോലെയും ശംഖചൂഡനു തുളസിപോലെയും പവിത്രചരിത്രയായ ദേവിതന്നെയാണു് ഈ ബ്രഹ്മോൽഭൂതമായ വംശത്തിനുപോലും പരിശുദ്ധി നല്കുന്നതു്.

ഒന്നാമൻ:—അതിനു സംശയമെന്തു്?

വിശിഷ്ടചരിതത്തിനാലുലകിടത്തിനാമോദവും
വരിഷ്ഠഗുണസഞ്ചയത്തികവിനാലൊരാനന്ദവും
ചരത്തി,യിരുപക്ഷചന്ദ്രികകണക്കു, സവോത്തരം
ജയിപ്പു ജഗദേകപൂജ്യതവഹിച്ചു ലങ്കേശ്വരി. 1

രാവണമഹാരാജാവിനു സവോൽക്കഷത്തിനും കാരണം മനസ്വിനിയായ സ്വാമിനിയുടെ ചാരിത്രശുദ്ധിയാണെന്നു സവ്വവിദിതമാണല്ലോ. ആ സ്ഥിതിക്കു മഹാറാണിയുടെ അഭിപ്രായത്തിനു വിപരീതമായി വല്ലതും പ്രവത്തിക്കുമോ?

രണ്ടാമൻ:—ഇതാ, മഹാരാജാവു പരിവാരങ്ങളോടുകൂടി ഇങ്ങോട്ടുതന്നെ എഴുന്നെള്ളുന്നു. ഇദ്ദേഹമാകട്ടെ,

മൂലോകത്തെയടക്കിവാണിടുകിലും
ഗവ്വം വെടിഞ്ഞുള്ളവൻ
ദിവ്യാലംകരണങ്ങൾ ചാത്തിടുകിലും
ശുഭ്രാല്പവേഷാന്വിതൻ

നേത്രാന്തക്കളികൊണ്ടുമാത്രമരിവ-
ർഗ്ഗത്തെജ്ജയിക്കുന്നവൻ
ശോഭിക്കുന്നിതു ശാന്തമായ കടൽപോൽ
ഗംഭീരനാമീ പ്രഭു. 2

## വിഷ്ക്കംഭം കഴിഞ്ഞു

[അന്തഃപുരത്തിൽ ഒരു മട്ടുപ്പാവിൽ മണ്ഡോദരിയും,
തോഴി ചിത്രലേഖയും]

ചിത്രലേഖ:—മഹാരാജാവു രാജ്യകാൎയ്യങ്ങൾ കഴിഞ്ഞെഴുന്നെള്ളേണ്ട സമയമായിരിക്കുന്നു. ജോലി കഴിഞ്ഞാൽ ഒരു നിമിഷംപോലും അദ്ദേഹം താമസിച്ചു എന്നു വരുന്നതല്ല.

മണ്ഡോദരി:—ആൎയ്യപുത്രന്റെ ദാക്ഷിണ്യം വിസ്മയിക്കത്തക്കതുതന്നെ. പ്രതികൂലമായ ഒരു വാക്കോ, അപ്രസന്നമായ ഒരു ഭാവമോ അദ്ദേഹം ഇതുവരെ എന്നോടു കാട്ടിയിട്ടില്ല. രാജ്യകാൎയ്യങ്ങൾകൊണ്ടു് എത്ര വിഷമിച്ചിരുന്നാലും സന്തോഷമായിട്ടല്ലാതെ എന്റെയടുക്കൽ പെരുമാറിയിട്ടുമില്ല. കുലദേവതകളുടെ അനുഗ്രഹമെന്നേ ഞാൻ വിചാരിക്കുന്നുള്ളു.

ചിത്രലേഖ:—പതിദേവതയായ അവിടുത്തോടു് അങ്ങനെയല്ലാതെ പെരുമാറുവാൻ ആൎക്കു സാധിക്കും? അ

വിടുത്തെ സുചരിത്രമാണ് ലങ്കാധിപൻെറ കവചമെന്ന് അദ്ദേഹംതന്നെ പറയാറില്ലേ? ആ സ്ഥിതിക്ക് അവിടുത്തേയ്ക്ക് അനിഷ്ടമായി അദ്ദേഹം എന്തെങ്കിലും പ്രവൎത്തിക്കുമോ?

മണ്ഡോദരി:—എൻെറ ഭാഗ്യവും അദ്ദേഹത്തിൻെറ ദാക്ഷിണ്യവുമെന്നേ ഞാൻ വിചാരിക്കുന്നുള്ളു.

(രാവണൻ നിശ്ശബ്ദമായി പിറകിൽനിന്നു പ്രവേശിക്കുന്നു.)

ചിത്രലേഖ:—എങ്കിലും തോഴി കോപിക്കുമ്പോൾ മഹാരാജാവു് എങ്ങനെയാണ്?

മണ്ഡോദരി:—ഞാൻ കോപിക്കയോ? ഒരു പ്രണയകലഹംപോലും ഞങ്ങൾ തമ്മിൽ ഇതുവരെ ഉണ്ടായിട്ടില്ല.

ചിത്രലേഖ:—(ചിരിയോടുകൂടി) കൊള്ളാം കൊള്ളാം. പ്രണയത്തിൻെറ ഗുണം കലഹംകൊണ്ടല്ലേ അറിയൂ. തീൎച്ച പറയാം, തോഴി മാനം നടിക്കയാണെങ്കിൽ ത്രൈലോക്യചക്രവൎത്തിയായ ദശകന്ധരപ്രഭു അവിടുത്തെ പാദപത്മങ്ങളിൽ നമസ്കരിക്കും. കൈലാസമെടുത്ത കൈകൊണ്ടു് അവിടുത്തെ പാദസംവാഹനം ചെയ്യും. കമലോദരകോമളങ്ങളായ ആ കാലുകൾകൊണ്ടു താഡനംചെയ്യാൻതന്നെ ആവശ്യപ്പെടുകയില്ലയോ എന്നുകൂടി ഞാൻ ശങ്കിക്കുന്നു—

മണ്ഡോദരി:—ശാന്തം പാപം. അസംബന്ധം പുലമ്പാതെ.

രാവണൻ:—(വേഗത്തിൽ മുമ്പോട്ടു വന്നു്) എന്താണ് സംശയം?

നിലിമ്പനാരദാനവപ്പരിഷചേന്നെതിത്തീടിലും
തരിമ്പുമിളകാത്തൊരീദ്ദശമുഖൻെറ ചിത്തം പ്രിയേ,
കയൎത്തു പുരികത്തെ നീ ചെറുതുയൎത്തിടുന്നെന്നതേ
സഹിക്കുവതശക്തമായ് കരുതിടുന്നു വാമേക്ഷണേ! 3

പ്രിയേ, ഇതാ, നിൻെറ കോപം കാണാതെതന്നെ ഞാൻ നമസ്കരിക്കുന്നു.

(മണ്ഡോദരിയും ചിത്രലേഖയും സസംഭ്രമമെഴുനേല്ക്കുന്നു. ചിത്രലേഖ പോകാൻ ഭാവിക്കുന്നു.)

മണ്ഡോദരി:—(കൈകൾ കൂപ്പിയിട്ട്)

പ്രത്യക്ഷദൈവം പതിയിന്നു തൻെറ
ശിരസ്സിനാൽ ചെയ്യുമൊരിപ്രണാമം
ഭവിച്ചിടട്ടേ, സതിയെങ്കിലെൻെറ
വചസ്സിനാൽ തൽഗുരുപൂജയായി. 4

ആൎയ്യപുത്രൻ എന്താണ് ചെയ്തത്? അന്യായമാണ് ആൎയ്യപുത്രൻെറ പ്രവൃത്തി.

രാവണൻ:—(സമന്ദഹാസം) എന്തുകൊണ്ട്?

താഴുന്നിതെൻപത്തുശിരസ്സുമൊന്നുപോൽ
വരാംഗി, രണ്ടാൾക്കരികത്തു മാത്രമേ:
സദാശിവൻതൻെറ പദാംബുജത്തിലും
നവാരുണം നിൻചരണദ്വയത്തിലും. 5

ചിത്രലേഖ:—മഹാരാജാവു തിരുവുള്ളമുണ്ടായി എന്നെ പോകുവാനനുവദിക്കണം.

രാവണൻ:—എങ്ങനെയാണ് നാം ഇവളെ ശിക്ഷിക്കേണ്ടത്? ഇവളുടെ അപരാധത്തിനു തക്കതായ ശിക്ഷ കൊടുക്കേണ്ടതാണ്.

മണ്ഡോദരി:—അഹോ, ആൎയ്യപുത്രൻ എന്നെ വണങ്ങുന്നതവൾ കണ്ടുവല്ലോ. ശിക്ഷ അവിടുന്നുതന്നെ വിധിക്കുക.

രാവണൻ:—ശിക്ഷ വിധിക്കേണ്ടതു് അവളുടെ സ്വാമിനിതന്നെയാണു്.

മണ്ഡോദരി:—ശരിതന്നെ. എന്നോടാണല്ലോ അപരാധം പ്രവൎത്തിച്ചതു്. ഇവളെ ബന്ധനത്തിൽ ഇടേണ്ടതാണെന്നു ഞാൻ വിധിക്കുന്നു. അതു ഞാൻതന്നെ ചെയ്തുകളയാം. (എന്നു കഴുത്തിൽനിന്നു മുത്തുമാല എടുത്തു ചിത്രലേഖയെ അണിയിക്കുന്നു) ഇതുകൊണ്ടു ഞാൻ നിന്നെ ബന്ധിച്ചിരിക്കുന്നു.

രാവണൻ:—അതുകൊണ്ടായില്ല. ഈ അപരാധിനിയുടെ കയ്യാണു് ബന്ധിക്കേണ്ടതു്. (എന്നു കങ്കണം ഊരിക്കൊടുക്കുന്നു. സഗൌരവം) നീ ദേവിയാലും രാവണനാലും ശിക്ഷിക്കപ്പെട്ടു. ഇനി പോയ്ക്കൊൾക.

(ചിത്രലേഖ പോകുന്നു.)

മണ്ഡോദരി:—എന്തായിരിക്കുമോ ആൎയ്യപുത്രന്റെ മുഖത്തു് ഒരു മ്ലാനത കാണുന്നതു്? അങ്ങനെ പതിവുള്ളതല്ലല്ലോ.

രാവണൻ:—ഏയ്, ഒന്നുമില്ല. ഇതുവരെ സദസ്സിലിരിക്കയായിരുന്നതുകൊണ്ടു സ്വല്പമൊരു ക്ഷീണമുണ്ടു്.

(പാനീയപാത്രമെടുത്തു ഘ്രാണിക്കുന്നു.)

മയാത്മജേ,

തരംഗതരളാക്ഷി, നിന്നധര–
മാധുരീലേശമൊ–

നിരന്നു ചെറുതൊന്നിതിൽ സതി
പകന്നമൂലം പ്രിയേ,
തരുന്നമൃതമൊത്തൊരി മദിര
മാനസത്തിന്നു മേ
നിരന്തരസുഖംപെറും ലഹ-
രിയും പരാനന്ദവും. 6

(എന്നു പാനംചെയ്യുന്നു)

മണ്ഡോദരി:—ചാടുവാക്കു പറവാൻ ആര്യപുത്രനുള്ള സാമൎത്ഥ്യം എനിക്കു പണ്ടേയറിയാം. എങ്കിലും എന്തോ മനസ്സിൽ വിചാരമുള്ളതുപോലെ തോന്നുന്നു.

രാവണൻ:—രാജ്യം ഭരിക്കുന്ന രാജാക്കന്മാൎക്കു പലവിധമായ ക്ലേശകാരണങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതാണ്. അവയെക്കൊണ്ടു ഭവതിയേയും ശല്യപ്പെടുത്തുന്നതിനല്ലല്ലോ ഞാൻ ഇങ്ങോട്ടു വന്നതു്.

മണ്ഡോദരി:—എന്താണ്, രാജ്യകാൎയ്യങ്ങൾ ഞാൻ അറിയരുതെന്നുണ്ടോ? ആൎയ്യപുത്രനുള്ള സുഖത്തിൽ മാത്രമേ ഞാൻ ഭാഗഭാക്കാവൂ എന്നു നിശ്ചയിക്കുന്നതു് ശരിയല്ല.

രാവണൻ:—പ്രിയതമേ, നിൻെറ മനസ്സിനു യാതൊരുവിധത്തിലുള്ള സങ്കടവുമുണ്ടാകരുതെന്നൊരു വിചാരംമാത്രമേ എനിക്കുള്ളൂ.

മണ്ഡോദരി:—ആൎയ്യപുത്രൻ അങ്ങനെ പറയുന്നതു് എനിക്കു സങ്കടമാണ്. ആ നയം അവരോധസ്ത്രീകളോടു മാത്രം യോജിക്കുന്നതാണ്. എന്നെയും ആൎയ്യപുത്രൻ അങ്ങനെമാത്രമേ വിചാരിച്ചിട്ടുള്ളുവെന്നാണോ?

രാവണൻ:—ശാന്തം പാപം. എൻെറ ജീവിതസൎവ്വസ്വമായ മയപുത്രിയാണോ ഈ പറയുന്നത്?

മണ്ഡോദരി:—പിന്നെന്താണ് സങ്കടത്തിലും എനിക്കു പങ്കുകൊള്ളുവാൻ അവകാശമില്ലെന്നു സൂചിപ്പിക്കുന്നത്?

രാവണൻ:—ഇത്ര നിൎബ്ബന്ധമെങ്കിൽ പറയാം: വിഭീഷണകുമാരനെപ്പററി വിചാരിക്കുമ്പോൾ എനിക്കു മനസ്സിന് അല്പം ശല്യമുണ്ടാകാറുണ്ട്. അവൻെറ ബുദ്ധി നേർവഴിയിലല്ല. എന്നോടുമാത്രമല്ല, നമ്മുടെ കുലത്തോടുതന്നെ, അവനു കാലുഷ്യമുള്ളതുപോലെ തോന്നുന്നു. പുകയുന്ന അഗ്നിപോലെമാത്രമേ ഇപ്പോൾ അതു കാണുന്നുള്ളുവെങ്കിലും കാലക്രമംകൊണ്ട് അതു ജ്വലിച്ചേയ്ക്കുമെന്നാണ് തോന്നുന്നത്.

മണ്ഡോദരി:—കുമാരൻ എന്തെങ്കിലും അപമൎയ്യാദയായി പ്രവൎത്തിച്ചുവോ?

രാവണൻ:—ഇതുവരെ ഒന്നും പ്രവൎത്തിച്ചിട്ടില്ല. പക്ഷേ അവൻെറ വാക്കുകളിൽനിന്നും ഭാവത്തിൽനിന്നും അവന് ആകപ്പാടെ നമ്മുടെ ശ്രേയസ്സിൽ സന്തോഷമല്ലെന്നു ചിലപ്പോഴെല്ലാം വെളിവാകുന്നുണ്ട്. എന്തു പറയുന്നു?

നിദ്രാലസൻ സഹജരിൽ ഗുണവാനൊരുത്തൻ,
വിദ്രോഹി തൻകുലജനത്തിനു നൂനമന്യൻ;
സത്യം നിനയ്ക്കിൽ നൃവരേന്ദ്രനുമേഴയായ
ദാരിദ്ര്യവാനുമൊരുപോലെ കുടുംബദുഃഖം. 7

മണ്ഡോദരി:—എങ്കിലും കുമാരനു വംശശ്രേയസ്സിൽ ഈൎഷ്യയുണ്ടെന്നു കേൾക്കുന്നതിൽ ഞാൻ ആശ്ചൎയ്യപ്പെടുന്നു.

രാവണൻ:—അതു് എന്നോടുള്ള അസൂയകൊണ്ടായിരിക്കാം. അതിൽക്കവിഞ്ഞു് ഒരു ദോഷം ഞാൻ കാണുന്നതു് അവൻെറ ഭീരുത്വമാണു്. നമ്മുടെ രാജ്യങ്ങൾ കയ്യേറിപ്പാർക്കുന്ന ക്ഷത്രിയരാജാക്കന്മാരോടു സ്നേഹമായി കഴിയേണമെന്നാണു് അവൻെറ അഭിപ്രായം.

മണ്ഡോദരി:—എന്തു്, രാവണാനുജനു ഭീരുത്വമോ?

ജനിച്ചു പരമേഷ്ഠിതൻ കുല-
മതിൽ സ്വപുണ്യത്തിനാൽ;
ജനിത്രി സുചരിത്ര സൽഗ്ഗുണഗ-
ണാഢ്യയാം കേകസീ;
ജഗത്ത്രയപരാക്രമൻ വിഭു
സഹോദരൻ വീര്യവാൻ—
വിചിത്രമവനീവിധം കുല-
കളങ്കമായെങ്ങനെ? 8

രാവണൻ:—ഒരു വഴിക്കും അങ്ങനെ വരുവാൻ അവകാശം കാണുന്നില്ല. ജന്മാന്തരവാസനയെന്നേ പറവാനുള്ളു.

മണ്ഡോദരി:—ആര്യപുത്രൻ ഇതൊക്കെ വിചാരിച്ചു സങ്കടപ്പെടേണ്ടതുണ്ടെന്നു തോന്നുന്നില്ല. എതായാലും ഈ വിചാരം മനസ്സിൽനിന്നു കളയണം.

രാവണൻ:—(മന്ദഹസിച്ചുകൊണ്ടു്) ശരിതന്നെ. ലോകൈകസുന്ദരിയായ ഹൃദയവല്ലഭയുടെ സമീപത്തിൽ അസന്തുഷ്ടികരങ്ങളായ കാര്യങ്ങളെപ്പററി സംസാരിക്കുന്ന പുരുഷനു് ഒരു കാലത്തും സുഖത്തിനവകാശമില്ല. ചന്ദ്രശീതളമായ ഈ മട്ടുപ്പാവു് എത്ര മനോഹരമായിരിക്കുന്നു!

വന്നീടുന്നു വസന്തമാരുതനിതാ,
കന്ദർപ്പകേളീശ്രമ-
സ്വിന്നസ്ത്രീജനകോരകസ്തനഭര-
സ്പർശത്തിലാഹ്ലാദിയായ്;
സാന്ദ്രാനന്ദമുയർത്തുമമ്പിളി ലസി-
ക്കുന്നു നഭോവീഥിയിൽ;-
ധന്യേ, നിന്നരികത്തിലിപ്പൊഴുതിവൻ
സൗഭാഗ്യസമ്രാട്ടുതാൻ. 9

മണ്ഡോദരി:—സമയത്തിന്റെ രാമണീയകത അനുഭവൈകവേദ്യംതന്നെ. അതാ, നോക്കു, നമ്മുടെ അശോകവനം പൂഞ്ചന്ദ്രികയിൽ എത്ര പ്രശാന്തമായ് ശോഭിക്കുന്നു! ആര്യപുത്ര, നമുക്ക് അങ്ങോട്ടു പോകാം.

രാവണൻ:—കോമളവികാരങ്ങൾക്ക് ഉദ്യാനംപോലെ യോജിച്ച ഒരു സ്ഥലമില്ല. ആരവിടെ?

വേത്രവതി:— (പ്രവേശിച്ച്) മഹാരാജാവ് വിജയിച്ചാലും.)

രാവണൻ:—ധൂമ്രാക്ഷി, അശോകവനത്തിലേയ്ക്കു വഴി കാണിക്കു.

വേത്രവതി:—തിരുമേനിമാർ ഇതിലേ ഇതിലേ. (എന്നു ചുററിനടക്കുന്നു)

മണ്ഡോദരി:—ഈ അശോകവനം വാസ്തവത്തിൽ ശോകഹാരിതന്നെ.

ചാലേ പൂച്ചെടിതൻ പടപ്പുകൾ മണം
തൂകുന്ന പുഷ്പങ്ങളും
ചേലായ് വെള്ളില ചേന്നു കാന്തിതിരളും
നല്ലാദപശ്രേണിയും

കാമ്പെ ചന്ദ്രികയിൽ പ്രശാന്തതകല-
റ്റൊന്നും വിളങ്ങീടവേ
ലീലാരാമമിതെൻെറ ചിത്തതളിരിൽ
ചേക്കുന്നു കൗതുഹലം. 10

രാവണൻ:—ഈ സ്ഥലം എനിക്കു മുമ്പുതന്നെ ഏററവും പ്രിയപ്പെട്ടതാണ്. ഭവതിക്ക് ഇത്രമാത്രം സന്തോഷം കൊടുക്കുന്നതാകകൊണ്ട് എനിക്കിതൊരു പുണ്യസ്ഥലംപോലെതന്നെയായി.

മണ്ഡോദരി:—എന്നും സ്വാധീനയായ എന്നോട്ട് ഇങ്ങനെ ഭംഗിവാക്കു വേണമെന്നുണ്ടോ? അതൊക്കെ മാനിനികളായ അന്തഃപുരസ്ത്രീകളോട്ട പ്രയോഗിക്കുവാൻ സൂക്ഷിച്ചുവെച്ചാൽ വല്ല ഫലവുമുണ്ടായേക്കും.

രാവണൻ:—(ചിരിച്ചുകൊണ്ട്) പ്രിയേ, ഈ വിശേഷം കാണുന്നുവോ? മററു വൃക്ഷങ്ങളെല്ലാം പൂത്തുനില്ക്കുന്നുവെങ്കിലും ഈ അശോകവൃക്ഷം മാത്രം പൂത്തിട്ടില്ല. ആ വൃക്ഷം ഭവതിയുടെ പാദദോഹദത്തെ കാത്താണ് ഇങ്ങനെ നിഷ്പല്ലവമായി നില്ക്കുന്നത്.

നിൻപാദതാഡനസുദോഹദമേററിടാതെ
രംഭോരു, നിഷ്ഫലനെതാകിയൊരീയശോകം
എൻപ്രീതിപാത്ര,മിരുഃപരൊരു കാരണത്താൽ
വൻപീഡയേല്ക്കിലവർ തമ്മിലിണക്കമാകം. 11

മണ്ഡോദരി:—(സമന്ദഹാസം) എന്നാൽ നമുക്ക് അതിൻെറ ചുവട്ടിലുള്ള ആ പുൽത്തകിടിയിലിരുന്നു സ്വല്പം വിശ്രമിക്കാം.

രാവണൻ:—ഇതിൽ കൂടുതൽ എന്തു സുഖമാണ് ഞാൻ ആഗ്രഹിക്കുന്നതു്?

സുരഭിലസുഖവായു പൂനിലാവും
തെരുതെരെയെയ്യൊരു മീനകേതുതാനും
അരുവയർമണി ചിത്തനാഥയും ത-
ന്നരികിലിരിപ്പവനെന്തു മററു സൗഖ്യം? 12

(ഉത്തരീയം വിരിച്ചു താഴെ ഇരിക്കുന്നു)

മണ്ഡോദരി:—പ്രാണനാഥ, ഇതാ ഒരു പാമ്പു്!

രാവണൻ:—(തിരിഞ്ഞു സൂക്ഷിച്ചു നോക്കിയിട്ടു്) ചന്ദ്രികയിൽ ഒരിളംശാഖയുടെ ഛായ സർപ്പഭ്രമമുണ്ടാക്കുന്നതാണ്! പണ്ടത്തെ തക്ഷകഭീതി ഇപ്പോഴും പോയിട്ടില്ലേ? ഇതാ, എൻെറ സമീപം ഇവിടെത്തന്നെ ഇരിക്കുക.

മണ്ഡോദരി:—എൻെറ ഹൃദയം ചഞ്ചലമായിരിക്കുന്നു. ഇതു് അശുഭോദർക്കമാണ്. നമുക്കു് അകത്തേയ്ക്കു പോകാം.

(അകത്തേയ്ക്കു പോകുന്നു.)

രണ്ടാമങ്കം കഴിഞ്ഞു

# മൂന്നാമങ്കം

[വിഭീഷണപത്നിയായ സരമ പ്രവേശിക്കുന്നു. പുറം നോക്കിയിട്ടു്]

സരമ:—ഈ മയപുത്രിയുടെ ധാടിയും മോടിയും വിചിത്രംതന്നെ. അവളുടെ ഡംഭും പ്രതാപവും വിചാരിക്കുമ്പോൾ കോപം സഹിക്കുന്നില്ല. ഇതാ, തവണക്കാരി വരുന്നു. എടി, തവണക്കാരി!

ധൂമ്രാക്ഷി:—അടിയൻ!

സരമ:—നിന്റെ സ്വാമിനി ഇപ്പോൾ എന്തു ചെയ്യുന്നു?

ധൂമ്രാക്ഷി:—എന്റെ സ്വാമിനി മാത്രമല്ല, രാക്ഷസസാമ്രാജ്യത്തിലെ എല്ലാവരുടേയും സ്വാമിനിയാണ്.

സരമ:—ധിക്കാരം കാട്ടാതെ ചോദിച്ചതിനു മറുപടി പറഞ്ഞാൽ മതി.

ധൂമ്രാക്ഷി:—(വിനയത്തോടെ) ഞാൻ പോയി അന്വേഷിച്ചുവരാം.

സരമ:—വേണ്ട, ഞാൻതന്നെ അന്വേഷിച്ചുകൊള്ളാം.

(എന്നു് അകത്തേക്കു കടക്കുവാൻ ഭാവിക്കുന്നു)

ധൂമ്രാക്ഷി:—(വാതുക്കൽ തടഞ്ഞിട്ടു്) അവസരം അറിയാതെ ആൎക്കുംതന്നെ അകത്തു പ്രവേശനം അനുവദിച്ചുകൂടെന്നു കല്പനയുണ്ടു്.

സരമ:—(സരോഷം) ഗന്ധൎവ്വരാജപുത്രിയായ എന്നേയും ആ കല്പന ബാധിക്കുമോ? പോ! മാറിനില്ക്കു്!

ധൂമ്രാക്ഷി:—കല്പന എല്ലാവരേയും ബാധിക്കുന്നതാണ്. ത്രൈലോക്യനാഥനായ രാവണമഹാരാജാവുപോലും സ്വാമിനിയുടെ അവസരം അറിയാതെ അകത്തു പ്ര

വേശിക്കാറില്ല. ഞാൻ വേഗം പോയി അന്വേഷിച്ചു വരാം.

സരമ:—വേണ്ട, എനിക്കു പോകേണ്ട ആവശ്യമില്ല. അമ്പ! ഈ ശില്പിപുത്രിയുടെ അഹങ്കാരം!

(എന്നു കോപഭാവത്തിൽ തിരികെ പോകുന്നു.)

ധൂമ്രാക്ഷി:—ഇങ്ങനെയുള്ള ആളുകൾ വന്നാൽ നടയിൽ തവണ വൈഷമ്യംതന്നെ (എന്നു നെടുവീർപ്പിട്ടു സ്വസ്ഥാനത്തേയ്ക്കു പോകുന്നു.)

**വിഷ്കംഭം കഴിഞ്ഞു**



[മണ്ഡോദരി, ശൂർപ്പണഖ, ചിത്രലേഖ എന്നിവർ പ്രവേശിക്കുന്നു.]

മണ്ഡോദരി:—സഹോദരി ഇത്രകാലമെങ്കിലും എൻെറ കൂടെ കഴിച്ചതിൽ എനിക്കു സന്തോഷമുണ്ട്. അതിനു കാരണമായ സംഭവം വിചാരിക്കുമ്പോഴേ സങ്കടമുള്ളു.

ശൂർപ്പണഖ:—മററു സങ്കടങ്ങൾ ഞാൻ ഓക്കാതിരിക്കത്തക്കവണ്ണമാണല്ലോ സഹോദരി എന്നിൽ കാണിക്കുന്ന വാത്സല്യവും സ്നേഹവും. ഈ മൂന്നുമാസം ഞാൻ ഇവിടെ താമസിച്ചതു് കാലകേയനഗരിയിൽ താമസിച്ചിരുന്നതിലും സുഖകരമായിട്ടാണ്. എല്ലാം ജ്യേഷ്ഠത്തിയുടെ കൃപകൊണ്ടുതന്നെ.

മണ്ഡോദരി:—എൻെറ ഭർത്തൃസഹോദരിയായ നീ എനിക്കു സ്വന്തം സഹോദരിയേക്കാൾ പ്രിയതരയല്ലേ?

പോരാത്തതിനു നിനക്കു വന്നുചേൎന്ന ദുഃഖം എത്ര ദാരുണം!

> സ്ത്രീജീവിതത്തിലൊഴിയാത്ത നിശാപ്രവേശം
> നൈരാശ്യയക്ഷിയുടെ ദുൎമ്മദനൃത്തരംഗം;
> ലോകത്തിലിന്നു നരകാനുഭവം; നിനച്ചാൽ
> വൈധവ്യമേ തരുണിമാൎക്കു നിതാന്തദുഃഖം. 1

ശൂൎപ്പണഖ:—ജ്യേഷ്ഠത്തിയുടെ വാത്സല്യവും അനുകമ്പയും ഇല്ലാതിരുന്നുവെങ്കിൽ എങ്ങനെ ഞാൻ ജീവിക്കുമായിരുന്നുവെന്നുതന്നെ ആലോചിച്ചുകൂടാ. സങ്കടംകൊണ്ടു സ്പന്ദിച്ച ഹൃദയത്തോടെ നിരാധാരയായി ഇവിടെ വന്നുചേൎന്ന എന്നെ ജ്യേഷ്ഠത്തിയുടെ ശുശ്രൂഷ ഒന്നു മാത്രമാണു് ജീവിപ്പിച്ചതു്. എന്റെ ഈ താമസം അവിടുത്തേക്കു് അസൗകൎയ്യത്തിനിടയാക്കിയിട്ടില്ലല്ലോ.

മണ്ഡോദരി:—അസൗകൎയ്യമോ? കൊള്ളാം. മേഘനാദനുണ്ണിക്കു് എന്നെക്കാൾ പ്രിയം അനുജത്തിയോടാണല്ലോ.

ശൂൎപ്പണഖ:—അവനെ വിട്ടുപോകുന്നതിലാണു് എനിക്കു വലുതായ സങ്കടമുള്ളതു്. മഹാനുഭാവനായ ജ്യേഷ്ഠൻ എനിക്കു ജനസ്ഥാനം സ്വന്തമായി വിട്ടുതന്നു. വേണ്ടു ധനസമ്പത്തുകളും അനുചരന്മാരും അധികാരവും എല്ലാം തന്നു—ഒരു സങ്കടത്തിനും വകയില്ല. പക്ഷേ ജ്യേഷ്ഠത്തിയേയും ഉണ്ണിയേയും വിട്ടു പോകുന്നതിലുള്ള സങ്കടം എങ്ങനെ നീങ്ങും?

മണ്ഡോദരി:—സങ്കടം ഹൃദയത്തിലൊരിക്കലും സ്ഥിരമല്ല. ക്രമംകൊണ്ടു നീ ജനസ്ഥാനത്തിലെ രമണീയങ്ങളായ

ഉദ്യാനങ്ങളിലും നിസർഗ്ഗമനോഹരങ്ങളായ വനസ്ഥലികളിലും സ്വൈരമായി സഞ്ചരിച്ചാനന്ദിക്കുമ്പോൾ ഞങ്ങളെ പിരിഞ്ഞു പോകുന്ന ഈ സങ്കടവും മറന്നുപോയ്ക്കൊള്ളും.

ശൂർപ്പണഖ:—ഇത്ര വിശേഷമോ ജനസ്ഥാനം?

മണ്ഡോദരി:—

നിത്യം പൂത്തുതളിർത്ത വല്ലികൾ പട-
ർന്നുള്ളോരു വൃക്ഷങ്ങളും
പൊൽത്താരിൻ നികരം നിറഞ്ഞഴകെഴും
വാപീതടാകങ്ങളും
ഉത്തുംഗം ഗിരിശൃംഗപംക്തിയുമിയ-
ന്നുൾത്താർ കുളുർത്തീടുമാ-
റത്ര നിന്നധിവാസമാകിയ ജന-
സ്ഥാനം ജഗന്മോഹനം. 2

ചിത്രലേഖ:—ഞാനും കേട്ടിട്ടുണ്ട്. സ്നിഗ്ദ്ധച്ഛായാരുചിരങ്ങളായ പുൽത്തകിടികളാലും തരുലതാദികൾ നിറഞ്ഞ കാനനഭാഗങ്ങളാലും ആകാശചുംബികളായ ഗിരിശിഖരങ്ങളാലും അലംകൃതമാണ് ജനസ്ഥാനമെന്നത്രേ എല്ലാവരും പറയുന്നത്.

മണ്ഡോദരി:—ഇത്ര മനോഹരമായ ഒരു സ്ഥാനമാണല്ലോ സഹോദരിക്കു സ്വേച്ഛാനുസാരം വാഴുന്നതിനു വിട്ടുതന്നിട്ടുള്ളത്.

ശൂർപ്പണഖ:—എല്ലാം ജ്യേഷ്ഠൻെറയും ജ്യേഷ്ഠത്തിയുടേയും കൃപകൊണ്ടുതന്നെ. എങ്കിലും വിധവയായ എനിക്കു സ്വൈരവിഹാരത്തിനു സ്ഥലങ്ങൾ ഉണ്ടായതുകൊണ്ട്

എന്തു ഫലമാണ്? വിധവയായ സ്ത്രീക്ക് എന്തു സുഖമാണ് ലോകത്തിൽ? സാർവ്വഭൌമനായ ജ്യേഷ്ഠന് എല്ലാം സാധിക്കും. മരിച്ചുപോയ എൻെറ ഭർത്താവിനെ ജീവിപ്പിക്കാൻ സാധിക്കയില്ലല്ലോ (എന്നു കരയുന്നു.)

മണ്ഡോദരി:—അനുജത്തി വിഷാദിക്കണ്ട. ദൈവവിധി മാററാൻ സാധിക്കുന്നതല്ലല്ലോ. ഇനിയുള്ള കാലം പരമേശ്വരനെ ഭജിച്ചും രാജ്യകാൎയ്യങ്ങൾ അന്വേഷിച്ചും ജീവിക്കുക.

ശൂൎപ്പണഖ:—സൌഭാഗ്യവതിയായ ജ്യേഷ്ഠത്തിയെങ്ങനെ വൈധവ്യദുഃഖത്തിൻെറ ദാരുണതയറിയുന്നു? ഒരു കാലത്തും അതറിവാൻ ഇടവരാതിരിക്കട്ടെ. പക്ഷേ ഗതഭർത്തൃകയായ ഞാൻ എങ്ങനെ ജീവിതം കഴിക്കും?

ചിത്രലേഖ:—രാക്ഷസജാതിക്കു പുനൎവിവാഹം നിഷിദ്ധമല്ലല്ലോ. തൻെറ സഹോദരിക്ക് അനുരൂപനായ ഒരു വരനെ മഹാരാജാവ് അന്വേഷിക്കാതിരിക്കുമോ?

മണ്ഡോദരി:—(ചെവികൾ രണ്ടും പൊത്തിയിട്ട്) ശാന്തം പാപം! രാവണഭഗിനിക്കു പുനൎവിവാഹമോ? ധൎമ്മമൂൎത്തിയായ മഹാരാജാവ് അതു് ഒരു കാലത്തും സമ്മതിക്കുകയില്ല.

വേത്രവതി:—(പ്രവേശിച്ച്) സ്വാമിനി, മഹാരാജാവ് ഇങ്ങോട്ടു് എഴുന്നെള്ളുന്നു.

(രാവണൻ രണ്ടു കൈകൊണ്ടും വളരെ സ്നേഹത്തോടെ ഒരു ശിശുവിനെ എടുത്തുകൊണ്ടു പ്രവേശിക്കുന്നു. ശൂൎപ്പണഖയും മണ്ഡോദരിയും എഴുന്നേല്ക്കുന്നു.)

രാവണൻ:—(സസന്തോഷം) ഇതാ, മയപുത്രിയ്ക്കൊരുകുമാരൻ ഉണ്ടായി. കുഞ്ഞു്.

മണ്ഡോദരി:—(ആശ്ചര്യത്തോടെ നോക്കിയിട്ടു്) ആര്യപുത്രൻ ഭാഗ്യവാൻതന്നെ.

ലാവണ്യനീരാഴിയിലബ്ജകുഡ്മളം
ശരന്നഭസ്സിൽ ശശിലേഖ കോമളം
വാത്സല്യകല്പദ്രുമചാരുപല്ലവം
ശോഭിപ്പതീ ബാലികയിന്നു കേവലം. 3

എൻെറ അനുജത്തിമാരിൽ ആക്കാണു് സർവ്വഭാഗ്യചിഹ്നങ്ങളുള്ള ഈ കുട്ടി ഉണ്ടായിട്ടുള്ളതു്?

രാവണൻ:—ആഹാ! സ്ത്രീജനങ്ങളുടെ മനസ്സു് എല്ലാ കാലത്തും സാപത്ന്യഭയംകൊണ്ടു കലുഷംതന്നെ. ഇവിടെ കോപത്തിനവകാശമില്ല. ഈ കുട്ടിയെ ആകസ്മികമായി അശോകവനത്തിൽ കണ്ടുകിട്ടിയതാണു്.

മണ്ഡോദരി:—(ഞെട്ടലോടെ) അശോകവനത്തിലോ?

(എല്ലാവരും ആശ്ചര്യം നടിക്കുന്നു.)

രാവണൻ:—അതേ. വിശ്രമത്തിനായി ഞാൻ അശോകവൃക്ഷത്തിൻെറ തണലിൽ പരിജനങ്ങളുമായി സൈപരസല്ലാപം ചെയ്തിരിക്കെ പിറകിൽ ഒരു ശിശു കരയുന്നതുപോലെ തോന്നി. നോക്കിയപ്പോൾ കണ്ടതു് ഈ തങ്കക്കുട്ടയെയാണു്. ഞാൻ ചെന്നസമയം അവിടെ യാതൊന്നുമില്ലാതിരുന്നുവെന്നുള്ളതിനു തക്കമില്ല.

മണ്ഡോദരി:—അത്യാശ്ചര്യംതന്നെ. അല്ലെങ്കിൽ ഈ ശിശുവിൻെറ ദിവ്യത്വം വിചാരിക്കുമ്പോൾ അങ്ങനെയേ വരാൻ തരമുള്ളുവല്ലോ.

എന്മേനിക്കു കുളുത്ത ചന്ദനരസം,
പീയൂഷവർഷം മിഴി,-
ക്കുന്മേഷം മമ ചിത്തതാരിനു വള-
ൎത്തീടുന്ന ദിവ്യൌഷധം,
ധന്യശ്രീപൊഴിയുന്ന പൈതലിതു തൻ-
സാന്നിദ്ധ്യമാത്രത്തിനാൽ
തന്നീടുന്നിതു ദിവ്യശാന്തിയുമെനി-
ക്കേറുന്നൊരാനന്ദവും. 4

(കയ്യിൽ വാങ്ങി ലാളിക്കുന്നു.)

**രാവണൻ:**—ജാതി കുലം മുതലായതു നിൎണ്ണയിച്ച ജാതകൎമ്മങ്ങൾ യഥാവിധി നടത്തുന്നതിനും ജാതകം എഴുതുന്നതിനും ശുക്രാചാൎയ്യരുടെ അടുക്കൽ ആൾ പറഞ്ഞയച്ചിട്ടുണ്ട്.

**മണ്ഡോദരി:**—ജാതകൎമ്മങ്ങൾ ചെയ്യുന്നതിനു മുമ്പു കുഞ്ഞുങ്ങളുടെ ജാതിയും കുലവും അന്വേഷിക്കേണ്ടയെന്നുണ്ടല്ലോ. അതുകൊണ്ട് ഈ ശിശുവിനെ എന്റെ മകളായി ഈ അന്തഃപുരത്തിൽത്തന്നെ വളൎത്തുന്നതിന് അനുവാദമുണ്ടാകണം.

**ശൂൎപ്പണഖ:**—ഇതുപോലെ ഒരു സഹോദരി ഉണ്ടാകുന്നതിൽ മേഘനാദനുണ്ണിക്ക് എന്തു സന്തോഷമായിരിക്കും!

**രാവണൻ:**—(ചിരിച്ചുംകൊണ്ട്) ഈ കുട്ടിയ്ക്ക് എല്ലാവരുടേയും മനസ്സിനെ മയക്കാനുള്ള വൈഭവമാണല്ലോ കാണുന്നതു്. അതുകൊണ്ട് ഈ അന്തഃപുരത്തിൽത്തന്നെ അവൾ വളരട്ടെ. അതുതന്നെ എനിക്കും സന്തോഷം.

(തവണക്കാരി പ്രവേശിക്കുന്നു)

തവണക്കാരി:— മഹാരാജാവു വിജയിയായി ഭവിക്കട്ടെ. ശുക്രാചാൎയ്യരുടെ സന്ദേശവും വഹിച്ചുകൊണ്ട് ഒരാൾ കല്പന കാത്തു നില്ക്കുന്നു.

രാവണൻ:— ശുക്രശിഷ്യന് അകത്തു പ്രവേശിക്കാൻ തടസ്സമില്ലല്ലോ. വേഗം കൂട്ടിക്കൊണ്ടു വരിക.

(എല്ലാവരും ഉൽക്കണ്ഠ നടിക്കുന്നു.)

മണ്ഡോദരി:— ഇപ്പോൾ അറിയാമല്ലോ ജാതകം.

തവണക്കാരി:—(ശുക്രശിഷ്യനുമൊത്തു വീണ്ടും പ്രവേശിച്ച്) അതാ മഹാരാജാവ്. അടുത്തു ചെല്ലാം.

ശിഷ്യൻ:—(എല്ലാവരേയും യഥാവിധി വന്ദിച്ചശേഷം) മഹാരാജാവു ജയിച്ചാലും. ഭഗവാൻ ശുക്രമഹൎഷി ആശീൎവ്വാദപുരസ്സരം ഈ എഴുത്തു തിരുമനസ്സിൽനിന്നും അറിയുന്നതിനായി തന്നയച്ചിരിക്കുന്നു.

രാവണൻ:— (വിനയപൂൎവ്വം എഴുത്തുവാങ്ങിയിട്ട്) ഭഗവാൻ ശുക്രാചാൎയ്യന്റെ അനുഗ്രഹമത്രേ എന്റെ സമ്പത്ത്. ഈ പൗലസ്ത്യൻ ഗുരുപാദത്തിൽ നമസ്കരിക്കുന്നുവെന്നറിയിക്കുക.

(ശിഷ്യൻ പോകുന്നു.)

മണ്ഡോദരി:—എന്റെ ഈ ഓമനക്കുഞ്ഞിനെപ്പററി എന്താണ് ആചാൎയ്യൻ ദിവ്യദൃഷ്ടികൊണ്ടു കണ്ടിരിക്കുന്നതെന്നറിവാൻ എനിക്കു വലുതായ ഉൽക്കണ്ഠ തോന്നുന്നു.

രാവണൻ:—(എഴുത്തു വായിച്ചുനോക്കിയിട്ട്) ദൈവം ചതിക്കയാണ് ചെയ്തതു്. ഇത്ര ആശിപ്പിച്ചിട്ട് ഇങ്ങനെ സങ്കടപ്പെടുത്തുന്നതു കഷ്ടമാണ്.

മണ്ഡോദരി:—(ആവേഗത്തോടെ) എന്താണ് ആര്യപുത്രൻ പറയുന്നത്? ആചാര്യൻ ദോഷമാണോ കാണുന്നത്?

രാവണൻ:—ദോഷമെന്നോ? കേട്ടുകൊള്ളുക: (വായിക്കുന്നു) "ഈ കുട്ടി എല്ലാംകൊണ്ടും അതിദിവ്യയാണ്. അവളുടെ ജനനംകൊണ്ടുതന്നെ ലോകം അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു—എന്നാൽ ഏതു കാലത്തോ അവൾ രാവണമഹാരാജാവിൻെറ അന്തഃപുരത്തിൽ താമസിക്കുന്നു, അന്ന് ഈ കുലത്തിന് ഉന്മൂലനാശം ഉണ്ടാകുന്നതാണ്—ഇതിന് തർക്കമില്ല."

(മണ്ഡോദരി സങ്കടപ്പെട്ടു മോഹിക്കുന്നു)

ശൂർപ്പണഖ:—അയ്യോ! ഇതാ, ജ്യേഷ്ഠത്തി മോഹാലസ്യപ്പെടുന്നു. (വീശുന്നു)

രാവണൻ:—വീരപ്രസൂവായ ഭവതി ദുഃഖിക്കരുത്. നമ്മുക്ക കുലനാശകാരിണിയാണെങ്കിൽ ഈ പെൺകുഞ്ഞിനെ ഉപേക്ഷിക്കാതെ തരമില്ല.

ഗതഭാഗ്യയാകുമിവളെ ത്യജിക്കുവാ-
നൊരുനിളുമേ സതി മടിക്കവേണ്ട നീ:
കുലരക്ഷണത്തിനു കളത്രപുത്രരും
സമുപേക്ഷണീയരത്രേ നിത്യധർമ്മമാം. 5

മണ്ഡോദരി:—എന്നാലും ആശ ഇത്രമാത്രമുയർത്തിയിട്ട് ഇല്ലാതാക്കുന്നത് എത്ര സങ്കടകരമാണ്!

രാവണൻ:—ഈ അന്തഃപുരത്തിൽ ഇരുന്നെങ്കിൽ മാത്രമേ ദോഷമുണ്ടാകയുള്ളുവെന്നാണല്ലോ ആചാര്യൻ പ

റഞ്ഞിട്ടുള്ളതു്. അതുകൊണ്ടു ശൂൎപ്പണഖയുടെ കൂടെ ദണ്ഡകാരണ്യത്തിൽ താമസിക്കട്ടെ.

ശൂൎപ്പണഖ:—വേണ്ട, വേണ്ട. പാമ്പിൻകുട്ടിയെ ആരു വളൎത്തും? ഈ കുട്ടിയെ ഇപ്പൊഴേ അംഗവൈരൂപ്യം ചെയ്തു കൊല്ലുകതന്നെ വേണം.

മണ്ഡോദരി:—വത്സേ, അങ്ങനെ പറയരുതു്. ആ കുഞ്ഞു എന്താണു് ചെയ്തതു്? ഈ അന്തഃപുരത്തിൽ അവൾ താമസിക്കുന്നതു ദോഷമെന്നു ദൈവജ്ഞന്മാർ പറയുന്നുവെങ്കിൽ അവളെ നാം എടുക്കേണ്ടെന്നല്ലേയുള്ളു?

ശൂൎപ്പണഖ:—ഈ ലങ്കയുടെ സമീപത്തെങ്ങും പാടില്ല. എവിടെയെങ്കിലും കളയണം. പെട്ടിയിൽ വെച്ചു കടലിൽ ഒഴുക്കിക്കളയണം. പക്ഷേ അന്തഃപുരത്തിൽ മേലാൽ എപ്പൊഴെങ്കിലും വരികയാണെങ്കിൽ തിരിച്ചറിയത്തക്കവണ്ണം വിരൂപയാക്കി വിടണമെന്നാണെന്റെ അഭിപ്രായം. നാസാച്ഛേദം ചെയ്താൽ പിന്നെ തരക്കേടുണ്ടാകയില്ല.

രാവണൻ:—ശിശു ദിവ്യയാണെന്നാണല്ലോ ആചാൎയ്യൻ പറഞ്ഞതു്. അതുകൊണ്ടു കടലിൽ ഒഴുക്കുന്നതിൽനിന്നും ആപത്തൊന്നും വരാനില്ല. അങ്ങനെതന്നെ ചെയ്തുകളയാം. ഉടൻതന്നെ കല്പനകൾ കൊടുത്തുകളയാം.

(രാവണൻ കുഞ്ഞിനെ തവണക്കാരിയെ കൊണ്ടെടുപ്പിച്ചുകൊണ്ടു പുറത്തേയ്ക്കു പോകുന്നു)

മണ്ഡോദരി:—അനുജത്തി, എനിക്കു തീരെ സുഖം തോന്നുന്നില്ല. ആ കുഞ്ഞിനെക്കണ്ടിട്ടു് എന്റെ മുല ചുര

ന്നുപോയി. എന്തെന്നറിയുന്നില്ല, അതിനെ ഇങ്ങനെ തള്ളിക്കളഞ്ഞതിൽ വലിയ ദുഃഖം തോന്നുന്നു. എന്തൊക്കെയോ വരാൻ പോകുന്നതു്.

ശൂർപ്പണഖ:—വെറുതെ ഓരോന്നു വിചാരിച്ചു ദുഃഖിക്കരുതു്. ജ്യേഷ്ഠത്തി വിശ്രമിക്കുക. ഞാനും പോകട്ടെ.

(എല്ലാവരും പോയി.)

മൂന്നാമങ്കം കഴിഞ്ഞു.



# നാലാമങ്കം

[രക്താക്ഷൻ, കരണ്ടകൻ എന്ന രണ്ടു രാക്ഷസഭടന്മാരും ചില പ്രമദവനംകാവല്ക്കാരും പ്രവേശിക്കുന്നു]

രക്താക്ഷൻ:—എടോ കരണ്ടക, എന്താണ് താൻ ഈ തോട്ടക്കാരോടൊന്നിച്ചു രാവിലെ ഇത്ര ബദ്ധപ്പെട്ടു നടന്നതു്?

കരണ്ടകൻ:—അതു താനറിഞ്ഞില്ലേ? ഈ പ്രമദവനത്തിൽ ആരോ കടന്നുകൂടിയിട്ടുണ്ടുപോലും.

രക്താക്ഷൻ:—അവൻെറ കഥ കഴിഞ്ഞതായിത്തന്നെ വിചാരിക്കണം. അധൃഷ്യപ്രഭാവനായ നമ്മുടെ മഹാരാജാവിനെ പേടിക്കാതെ ഇതിനകത്തു കടക്കുവാൻ ആക്കാണ് ധൈര്യമുണ്ടാകുന്നതു്?

കരണ്ടകൻ:—അതല്ലേ അറിയേണ്ടതു്? ദേവേന്ദ്രനോ മററോ അയച്ച വല്ല മായാവികളും ആയിരിക്കാൻ മതി. അല്ലാതെ യമകിങ്കരന്മാരെപ്പോലെയുള്ള ഈ കാവല്ക്കാരറിയാതെ എങ്ങനെ അകത്തു കടക്കുവാൻ സാധിക്കും?

രക്താക്ഷൻ:—എനിക്കു വിശ്വാസം വരുന്നില്ല. ഇതിനകത്തു് ഒരാളുണ്ടെന്നു് ആരു കണ്ടു?

കരണ്ടകൻ:—മഹാരാജാവുതന്നെ എന്തോ ഒരു രൂപത്തെ തൃക്കൺപാത്തുപോലും.

രക്താക്ഷൻ:— മഹാരാജാവുതന്നെയോ! എന്നിട്ടും ആ മൂഢൻ ജീവിച്ചിരിക്കുന്നുവോ?

കരണ്ടകൻ:—ഒരസമയത്താണ് മഹാരാജാവു തൃക്കൺ പാത്തതു്. അതുകൊണ്ടു തല്ക്കാലം ഒന്നും ചെയ്യാൻ സാധിച്ചില്ല.

**രക്താക്ഷൻ:**—അതെന്തേ, പറയൂ.

**കരണ്ടകൻ:**—താനിക്കറിഞ്ഞുകൂടേ? ശൂർപ്പണഖാകുമാരിയുടെ നാസികാച്ഛേദം ചെയ്തതിനു പ്രതിക്രിയയായി സീത എന്നൊരു മാനുഷസ്ത്രീയെ അപഹരിച്ചു മഹാരാജാവു് അന്തഃപുരത്തിലുള്ള പ്രമദവനത്തിൽ കൊണ്ടുവന്നു താമസിപ്പിച്ചിട്ടു കുറച്ചു നാളായല്ലോ. ആ സ്ത്രീ മഹാറാണിതിരുമനസ്സിലെ പ്രത്യേകരക്ഷയിലാണു് താമസിക്കുന്നതു്. അവരെ യാതൊരു വിധത്തിലും മഹാരാജാവു് ഉപദ്രവിക്കാറില്ല—ഇന്നു പ്രഭാതത്തിൽ മഹാരാജാവു് ആ സ്ത്രീയെ കാണുന്നതിനു ചെന്നിരുന്നുപോലും. അപ്പോൾ മഹാറാണിതിരുമനസ്സിൽനിന്നും അവിടെ എഴുന്നെള്ളുകയുണ്ടായി.

**രക്താക്ഷൻ:**—അപ്പൊഴോ?

**കരണ്ടകൻ:**—ചോദിക്കണോ? സ്വാമിനിയുടെ ചിലമ്പൊച്ച കേട്ട മാത്രയിൽ മഹാരാജാവു് അന്തഃപുരത്തിലേക്കു പോയി. അപ്പോഴാണു് ആരോ വൃക്ഷത്തിൻെറ മറവിലിരുന്നുകൊണ്ടു രാമനാമം ഉച്ചരിച്ചതു്. ശൂർപ്പണഖാകുമാരിയുടെ നാസികാച്ഛേദം ചെയ്ത ആ ദുരാത്മാവിൻെറ പേരു കേൾക്കുന്നതുതന്നെ മഹാരാജാവിനു വിരോധമാണു്. അതുകൊണ്ടാണു് പ്രമദവനം സൂക്ഷിച്ചു പരിശോധിച്ചു് അവിടെ പ്രവേശിച്ചവനെ പിടിച്ചു തിരുമുമ്പിലാക്കുവാൻ കല്പനയായതു്.

**കാവല്ക്കാരൻ:**—യജമാനേ, അതാ, ഉപവനത്തിൽ വലിയ കോലാഹലം കേൾക്കുന്നു. ആരോ വൃക്ഷങ്ങൾ തല്ലിത്തകർക്കുന്നപോലെ തോന്നുന്നു.

കരണ്ടകൻ:—പ്രമദവനം തകൎക്കയോ! വേഗം നമുക്ക് അങ്ങോട്ടു പോകാം.

(എല്ലാവരും പോകുന്നു.)

## വിഷ്കംഭം കഴിഞ്ഞു

[മണ്ഡോദരിയും മേഘനാദനും പ്രവേശിക്കുന്നു]

മേഘനാദൻ:—അമ്മ സങ്കടപ്പെടരുത്. വീരന്മാർ യുദ്ധത്തിൽ മരിക്കുക പതിവാണ്.

മണ്ഡോദരി:—അതേ. എങ്കിലും പൗലസ്ത്യപുത്രനെ ഒരു വാനരൻ കൊന്നുവെന്നുള്ളത് എങ്ങനെ അഭിമാനകരമാകും?

മേഘനാദൻ:—അമ്മ അങ്ങനെ വിചാരിക്കേണ്ട. ആ വാനരത്തോടു ഞാനും യുദ്ധം ചെയ്തതാണ്; ഇന്ദ്രനെ ജയിക്കുന്നതിൽകൂടുതൽ വിഷമമുണ്ടായിരുന്നു ആ കുരങ്ങനെ ജയിക്കുവാൻ—

മണ്ഡോദരി:—അവൻ ഇത്ര കേമനോ?

മേഘനാദൻ:—ഒരു വെറും കുരങ്ങനാണവനെന്നു ഞാൻ വിചാരിക്കുന്നില്ല.

മണ്ഡോദരി:—പിന്നാരാണ്?

മേഘനാദൻ:—എന്റെ ഊഹം പറയാം:

ദേവാസുരന്മാരിലൊരുത്തനീവിധം
ദുസ്സാഹസത്തിന്നു തുനിഞ്ഞുകൊള്ളുമോ?
ഉമ്പൎക്കു മാറാത്തൊരു താങ്ങലായിടും
വൈകുണ്ഠനാണായതു തൎക്കമില്ല മേ. 1

അസുരകുലദ്വേഷിയായ വിഷ്ണു മുമ്പു പലപ്പോഴും ഇങ്ങനെ നികൃഷ്ടജന്തുക്കളുടെ രൂപമെടുത്തു നമ്മുടെ പൂർവ്വികന്മാരെ ചതിച്ചിട്ടുള്ളതല്ലേ? അങ്ങനെയാണ് ഇപ്പോഴും എന്നുള്ളതിന് എനിക്കു സംശയമില്ല.

മണ്ഡോദരി:—അങ്ങനെയായി വരുമോ?

മേഘനാദൻ:—എന്തു സംശയം?

മുന്നം സൂകരവേഷധാരിയവനോ
കൊന്നു ഹിരണ്യാക്ഷനെ;-
പ്പിന്നെക്കേസരിയായ് തദീയസഹജൻ-
തന്നെപ്പിളർന്നില്ലയോ;
ഇന്നീ വാനരരൂപമാർന്നുപവനം
കയ്യേറുവാൻ വന്നതും,
സന്ദേഹം നഹി, സർവ്വദൈത്യരിപുവാം
നാരായണൻതന്നെയാം. 2

അല്ലാതാക്ക് ഈ ലങ്കാനഗരത്തിന്റെ ദുർഗ്ഗങ്ങൾ കടന്നു രാക്ഷസസേനയാൽ സുരക്ഷിതമായ പ്രമദവനത്തിൽ പ്രവേശിക്കുന്നതിനു കഴിയുന്നു? ഇത്ര പരാക്രമികളായ സേനാധിപന്മാരെ നിഷ്പ്രയാസം വധിക്കുന്നതിനു സാധിക്കുന്നു? അതുകൊണ്ടു് അമ്മ ഒരു കാലത്തും സങ്കടപ്പെടരുതു്.

മണ്ഡോദരി:—അങ്ങനെയുള്ള ഒരു മഹാവീരനേയും എന്റെ മകൻ നിഷ്പ്രയാസം ജയിച്ചു ബന്ധിച്ചുവല്ലോ. വെറുതെയാണോ എന്നെ വീരസൂ എന്നു ജനങ്ങൾ പുകഴ്ത്തുന്നതു്. (എന്നു മകനെ ആശ്ലേഷിക്കുന്നു.)

മേഘനാദൻ:—എനിക്ക് എന്തെങ്കിലും സാമത്ഥ്യമുണ്ടെങ്കിൽ അമ്മയുടെ അനുഗ്രഹംകൊണ്ടും അച്ഛന്റെ ശിക്ഷണംകൊണ്ടും മാത്രമേ ഉള്ളൂ. ഇങ്ങനെ മനസ്വിനിയായ അമ്മയും ഇത്ര പരാക്രമിയായ അച്ഛനും വേറെ ആൎക്കാണുണ്ടാകുന്നതു്?

മണ്ഡോദരി:—(സന്തോഷത്തോടെ) കൈലാസോദ്ധാരണംചെയ്ത അച്ഛന് ഇന്ദ്രനെ ബന്ധിച്ച മകൻ. ഞാൻ എല്ലാംകൊണ്ടും ഭാഗ്യവതിതന്നെ.

വല്ലഭന്റെ പെരുതാം പ്രതാപവും
നല്ല പുത്രനുടെ സദ്യശസ്സുമേ
തെല്ലു വേറെയൊരു ഭാഗ്യമേല്പവാ-
നില്ല കാമിനിജനത്തിനൂഴിയിൽ. 3

മേഘനാദൻ:—അമ്മ സന്തോഷിക്കുന്നതിൽക്കൂടുതൽ വേറെ എന്തൊരു ഭാഗ്യമാണ് ഈയുള്ളവക്കു വേണ്ടതു്?

മണ്ഡോദരി:—നിന്നിൽ ഇത്ര സൽഗുണവും വിനയവും അനൗദ്ധത്യവും കാണുന്നതിൽ ഞാൻ ആശ്ചൎയ്യപ്പെടുന്നില്ല. മഹാനുഭാവനായ നിന്റെ അച്ഛന്റെ ഗുണഗണങ്ങൾ വിചാരിക്കുമ്പോൾ അങ്ങനെയാവാനേ ന്യായമുള്ളൂ. നീ പിതാവിനു തുല്യനായിത്തന്നെ വളൎന്നുവരട്ടെയെന്നാണ് എന്നുമെനിക്കു പരമേശ്വരനോടുള്ള പ്രാൎത്ഥന.

മേഘനാദൻ:—അതുതന്നെ എനിക്ക് ഏററവും മഹത്തായ അനുഗ്രഹം.

മണ്ഡോദരി:—മകനേ, എനിക്കു് ഒരു കാൎയ്യംകൊണ്ടു വലിയ കുണ്ഠിതമുണ്ടു്.

മേഘനാദൻ:—എന്തു വ്യസനവും മാറാനല്ലേ ഈയുള്ള വർ?

മണ്ഡോദരി:—വ്യസനമല്ല; ഒരു മാറാത്ത വിചാരമാണ്. നിന്നോടു പറയാമല്ലോ. ഈ ജാനകിയെ നിൻെറ അച്ഛൻ ഇവിടെ കൊണ്ടുവന്നു പാർപ്പിച്ചതുമുതൽ ദുശ്ശകുനങ്ങളേ കാണുന്നുള്ളു. ഇപ്പോൾ ഇതാ, പ്രമദവനംതന്നെ തകൎക്കപ്പെട്ടിരിക്കുന്നു. നിൻെറ അനുജനും മരിച്ചിരിക്കുന്നു. ആ പെൺകുട്ടിയെ അവളുടെ ഭൎത്താവിനു തിരികെ കൊടുത്തേയ്ക്കരുതേ? നാം എന്തിന് അവളെ ഈ അന്തഃപുരോദ്യാനത്തിൽ വെച്ചുകൊണ്ടിരിക്കുന്നു?

മേഘനാദൻ:—അമ്മേ, അച്ഛൻപെങ്ങളുടെ മൂക്കു മുറിച്ചതിൻെറ പ്രതിക്രിയയായി ആ സ്ത്രീയെ നാമപഹരിച്ചതല്ലേ? ഇപ്പോൾ കൊടുക്കുന്നതു നമ്മുടെ അഭിമാനത്തിനു ചേൎന്നതാണോ?

മണ്ഡോദരി:—നീ പറയുന്നതു ശരിയായിരിക്കാം, രാജനീതിയായിരിക്കാം. നീതി വിട്ടിട്ട് ഒരു സംഗതി നിൻെറ അച്ഛൻ ചെയ്കയില്ലെന്നുള്ളതു തീൎച്ചതന്നെ. എങ്കിലും എനിക്ക് ആ രാജസ്ത്രീയെ കണ്ടിടത്തോളം ബഹുമാനവും ആദരവും തോന്നുന്നു. ഇത്രനാളായിട്ടും അവളുടെ ഭൎത്തൃഭക്തിക്കോ സങ്കടത്തിനോ കുറവു കാണുന്നില്ല. ഭൎത്തൃനാമമല്ലാതെ അവളുടെ നാവിൽനിന്നൊരക്ഷരം പോലും പുറത്തുവരുന്നില്ല. എല്ലായ്പോഴും വ്രതനിയമങ്ങൾകൊണ്ടു ദേഹം ക്ഷീണിപ്പിക്കുന്നു. ഇങ്ങനെ പതിവ്രതയായ ഒരു പെൺകുട്ടിയുടെ കരൾ കരിയുന്ന സങ്കടം നമ്മുടെ കുലത്തിനു ഗുണമായി വരികയില്ല.

മേഘനാദൻ:—അമ്മ പറയുന്നതു വാസ്തവംതന്നെ. പക്ഷേ വിചാരിക്കുക:

ദ്രോഹിച്ചു രാഘവനകാരണമായി നമ്മെ;
ഛേദിച്ചു ശൂപ്പ്ണഖതൻ മൂലമൂക്കിതെല്ലാം;
നേരിട്ടെതിത്തൊരു ഖരാദിയെ നിഗ്രഹിച്ചു;
പാരിൽപ്പരത്തിയപമാനമിവക്കനേകം. 4

ആ സ്ഥിതിക്ക് എന്തെങ്കിലും തക്കതായ ഒരു പ്രതികാരം ചെയ്യാതിരുന്നാൽ രാക്ഷസരാജാവു് അശക്തനെന്ന് ആളുകൾ അപവദിക്കയില്ലേ? പോരെങ്കിൽ നാമിപ്പോൾ ഈ സ്ത്രീയെ വിട്ടുകൊടുക്കയാണെങ്കിൽ രാമനെപ്പേടിച്ചാണ് അങ്ങനെ ചെയ്തതെന്നും ആളുകൾ പറയും.

മണ്ഡോദരി:—അതൊന്നുമെനിക്കറിഞ്ഞുകൂടാ. ആ പെൺകുട്ടിയെ കാണുന്തോറും എന്റെ മനസ്സിൽ സങ്കടം മാത്രമല്ല, ഓരോ ദുശ്ശങ്കകളും ജനിക്കുന്നു. നീ കേട്ടിട്ടുണ്ടോ, ഈ അശോകവനത്തിൽവെച്ച് ഒരു പെൺകുട്ടിയെ അച്ഛനു കണ്ടുകിട്ടിയതു്?

മേഘനാദൻ:—ആരോ അതേപ്പററി കുറെ വഷത്തിനു മുമ്പു പറയുന്നതു കേട്ടു. അതിപ്പോഴെങ്ങുമല്ലല്ലോ.

മണ്ഡോദരി:—നിനക്കു തീരെ ചെറുപ്പമായിരുന്നു. ഒരു പത്തിരുപതുവഷം മുമ്പാണ്. ആ കഥ വളരെ ഗോപ്യമായിട്ടാണ് ഇതുവരെ വെച്ചിട്ടുള്ളതു്.

മേഘനാദൻ:—അതെന്തായിരിക്കാം?

മണ്ഡോദരി:—ജാനകി ഇപ്പോൾ ഇരിക്കുന്ന ആ അശോകവൃക്ഷത്തിന്റെ താഴെവെച്ചുതന്നെ ഒരു ശിശുവിനെ

നിന്റെ അച്ഛൻ കണ്ടു. ആ കുട്ടിയുടെ ദിവ്യതേജസ്സു കണ്ടു് അവളെ നിന്റെ സഹോദരിയായി വളർത്തണമെന്നു ഞാൻ ആഗ്രഹിച്ചു. പക്ഷേ ഭഗവാൻ ശുക്രാചാര്യൻ അവളുടെ ജാതകം പരിശോധിച്ചപ്പോൾ ആ സ്ത്രീ ഈ അന്തഃപുരത്തിൽ എന്നു വാഴുന്നുവോ അന്നു് ഈ കുലത്തിനു് ഉന്മൂലനാശമുണ്ടാകുമെന്നായിക്കണ്ടു. അതുകൊണ്ടു് അവളെ ഉപേക്ഷിക്കയാണു് ചെയ്തതു്.

മേഘനാദൻ:—(ചിരിച്ചുംകൊണ്ടു്) എന്തു് അന്ധവിശ്വാസം!

മണ്ഡോദരി:—പ്രായവും ഒത്തുകാണുന്നു. ആ ദിവ്യതേജസ്സുതന്നെ ഈ ജാനകിയുടെ മുഖത്തുമുണ്ടു്.

(പുറത്തു വലിയ മുറവിളി കേൾക്കുന്നു.)

അയ്യോ! മഹാരാജാവിനു വല്ലതും സംഭവിച്ചുവോ? എന്താണിത്ര വലിയ കോലാഹലം കേൾക്കുന്നതു്.

(മേഘനാദൻ ജനാലയിൽക്കൂടി പുറത്തേയ്ക്കു നോക്കുന്നു.)

മേഘനാദൻ:—ആശ്ചര്യം, അത്യാശ്ചര്യം, ലങ്കാനഗരത്തിനഗ്നിബാധയോ! എത്ര ഊർജ്ജിതമായിട്ടാണു് തീ കത്തിക്കാളുന്നതു്!

ജ്വാലാജിഹ്വകൾ നീട്ടിയമ്മലിനമാം
ധൂമാംബരം ചാർത്തിയു-
ദ്വേലോഗ്രപ്രഭവത്തൊടേ സകലവും
ഭസ്മീകരിച്ചങ്ങനെ
കാലാന്തത്തിൽ വരുന്ന കാളിയുടെ ഭീ-
യേറുന്ന രൂപത്തൊടും
മേലേ പാവകനുണ്ടു പൊങ്ങിടുവതി-
ന്നാകാശമാർഗ്ഗത്തോളം.

മണ്ഡോദരി:—മഹാരാജാവിന്റെ കൊട്ടാരത്തിനും തീ പിടിച്ചുകാണുമോ?

മേഘനാദൻ:—അമ്മ ഭയപ്പെടേണ്ട. അങ്ങനെ ഒരിക്കലും ഉണ്ടാകയില്ല. ഇതാ, അമ്മ നോക്കൂ, ജ്വലിക്കുന്ന പാവകന്റെ പ്രതാപം!

പറക്കുന്നു വന്തീപ്പൊരികളിളവില്ലാതെ; പെരുതാം
പുരക്കൂട്ടം കത്തിപ്പൊട്ടപ്പൊടൈനെ വീഴുന്നു ബലമായ്;
തിരക്കിൽ പായുന്നു മുറവിളിയൊടും ലക്ഷ വെടിയേ
ജനക്കൂട്ടം കാളും ജ്വലനനുടെ കയ്യിന്നകലുവാൻ. 6

കത്തിക്കാളുന്ന അഗ്നിയുടെ ജ്വാലകൊണ്ടു് എന്തൊരു അസാധാരണപ്രഭയാണു് കാണുന്നതു്!

മണ്ഡോദരി:—അയ്യോ, ദൈവമേ, എന്തു കഷ്ടമാണു്! എന്തു സങ്കടമാണു്! എത്ര ആളുകൾക്കാണാപത്തു്! എത്ര കുഞ്ഞുകുട്ടികളാണു് വീടും കുടിയും ഇല്ലാതായിപ്പോകുന്നതു്! അതാ, കൊട്ടാരത്തിനുതന്നെ തീ പിടിച്ചു തുടങ്ങുന്നു. അയ്യോ, മഹാരാജാവു്! (എന്നു വിലപിക്കുന്നു.)

മേഘനാദൻ:—അമ്മ ഒട്ടും പരിഭ്രമിക്കേണ്ട. ഈ അഗ്നിബാധ അസ്ത്രശക്തികൊണ്ടു് ഇപ്പോൾത്തന്നെ ഞാൻ അടക്കാം (എന്നു വില്ലു കുലയേററി വരുണാസ്ത്രം ജപിക്കുന്നു) ഇതാ, നോക്കിയാലും, മന്ത്രപ്രഭാവം! അഗ്നിബാധ ക്ഷണത്തോടെ ശമിച്ചിരിക്കുന്നു.

മണ്ഡോദരി:—ആശ്ചര്യം.

മങ്ങീ തീപ്പൊരിയാകമാറാമുടനോ:
വൻകാററടങ്ങീ ക്ഷണാൽ;-
പ്പൊങ്ങും ജ്വാല ശമിച്ചു; പാഴ്പുകയക-
ന്നാകാശമായ് നിർമ്മലം;
അങ്ങിങ്ങാധിയൊടോടിടുന്നവർ സകലരും
നിശ്ചേഷ്ടരായ്;-യൊന്നൊടേ
രംഗം ശാന്തതയാന്നു; വിസ്മയമഹോ!
വൻമാന്ത്രികപ്രഭാവം! 7

മന്ത്രബലംകൊണ്ടും പ്രതാപംകൊണ്ടും സാധിക്കാതെന്തുള്ളൂ?

മേഘനാദൻ:—അമ്മേ, ഞാൻ കണ്ടിടത്തോളംകൊണ്ട് ഇതത്ര നിസ്സാരമായ കാര്യമല്ല. ഈ ലങ്കാനഗരത്തിൽ മൂലോകപ്പെരുമാളിൻെറ രാജധാനിയിൽ, തീ കൊളുത്തുവാൻ ധൈര്യമുണ്ടാകുന്നത് ഏതൊരുവനാണ്?

മണ്ഡോദരി:—അതാണ് ഞാനും വിചാരിക്കുന്നത്. ഈ സംഭവം എൻെറ ആശങ്കയെ വർദ്ധിപ്പിക്കുന്നതേയുള്ളൂ.

(ചിത്രലേഖ പ്രവേശിക്കുന്നു.)

ചിത്രലേഖ:—(ഭയാകുലയായി) സ്വാമിനി, കൊട്ടാരത്തിനു തീ പിടിച്ചിരിക്കുന്നു. ലങ്കാനഗരം മുഴുവൻതന്നെ വെന്തുപോയി.

മേഘനാദൻ:—(ചിരിച്ചുംകൊണ്ട്) അങ്ങനെയുണ്ടായോ? എവിടെയാണ് അഗ്നിബാധ? ഞാൻ നോക്കിയിട്ടു കാണുന്നില്ലല്ലോ.

ചിത്രലേഖ:—(ജനാലയിൽക്കൂടി നോക്കി ആശ്ചര്യഭാവം

നാടിച്ചിട്ട്) ഞാൻ ധൃതിയിൽ ഇങ്ങോട്ടു പോന്നപ്പോൾ തീ ആളിക്കത്തുകയായിരുന്നു. ഇപ്പോഴാവട്ടെ, ഒരു തീപ്പൊരിപോലും കാണുന്നില്ല. എന്തു മായയാണ്!

മണ്ഡോദരി:—തീ കത്തിയതു ശരിയാണ്. നോക്കൂ, കത്തിവീണ മേൽക്കൂടുകളോടും പാതിയെരിഞ്ഞ തൂണു കഴുക്കോൽ മുതലായവ അതേപടിതന്നെയും, രക്ഷപ്പെടാനായി രാജപാതയിലേക്കു് സംഭ്രാന്തി പിടിപെട്ടോടിയ ആളുകൾ വിസ്മയഭരിതരായി അവിടവിടെ കൂട്ടമായും കാണുന്നില്ലേ? കുമാരൻ അസ്ത്രശക്തികൊണ്ടു് അഗ്നിയെ സംഹരിച്ചതാണ്.

ചിത്രലേഖ:—കുമാരൻെറ പ്രതാപം!

മേഘനാദൻ:—ആട്ടെ, ഈ അഗ്നിബാധ എങ്ങനെയാണുണ്ടായതെന്നു വല്ലതും കേട്ടുവോ?

ചിത്രലേഖ:—ദ്വാരപാലന്മാർ തമ്മിൽ സംസാരിക്കുന്നതു കേട്ടു. കുമാരനാൽ ബന്ധിക്കപ്പെട്ട ആ വാനരൻ തിരുമുമ്പിൽ ഹാജരാക്കപ്പെട്ടപ്പോൾ മഹാരാജാവിനെ അധിക്ഷേപിച്ചു സംസാരിച്ചുപോലും. അപ്പോൾ ആ നീചമൃഗത്തിൻെറ വാലിൽ തീ കൊളുത്തുവാൻ സഭയിലുള്ളവർ ആജ്ഞാപിച്ചു. തീ കൊളുത്തിയ ഉടൻ മായകൊണ്ടു് ബന്ധനത്തിൽനിന്നുമൊഴിഞ്ഞു്, മർക്കടത്താൻെറ തോന്ന്യാസത്തോടുകൂടി ഓരോ മാളികമുകളിൽ ചാടിക്കയറി തീപിടിപ്പിക്കയാണുപോലും ഉണ്ടായതു്.

മേഘനാദൻ:—(സഗൗരവം) തർക്കമില്ല. ഇതു് അസുരദ്വേഷിയായ വിഷ്ണുവിൻെറ കുത്സിതപ്രവൃത്തിതന്നെയാ

ണ്. ഞാൻ പോയി അന്വേഷിക്കട്ടെ. അമ്മ അനുവദിക്കണം.

മണ്ഡോദരി:—ഇതെല്ലാംകൊണ്ട് എൻെറ ഹൃദയം തരളമായിരിക്കുന്നു. ഞാനും കുറ്റു വിശ്രമിക്കട്ടെ.

(എല്ലാവരും പോകുന്നു)

നാലാമങ്കം കഴിഞ്ഞു.



# അഞ്ചാമങ്കം

[വിഭീഷണനും സരമയും പ്രവേശിക്കുന്നു]

വിഭീഷണൻ:—ചിരകാലപ്രാൎത്ഥിതമായ ആ അവസരം വരാറായിരിക്കുന്നു. രാക്ഷസചക്രവൎത്തിനി ഇനി നീയെന്നുതന്നെ വിചാരിച്ചുകൊള്ളുക.

സരമ:—(പുച്ഛഭാവത്തിൽ) ചിലരെക്കൊണ്ടു് ഇങ്ങനെ ഒക്കെ പറവാൻ സാധിക്കും. ആണുങ്ങളെക്കൊണ്ടേ കാൎയ്യസാദ്ധ്യമുണ്ടാകയുള്ളൂ. ഇവിടെ വരുമ്പോൾ പ്രതാപി. ജ്യേഷ്ഠന്റെ മുമ്പിൽ പൂച്ച. കുറച്ചെങ്കിലും പൌരുഷമില്ലാത്തവരെക്കൊണ്ടെന്തു സാധിക്കും?

വിഭീഷണൻ:—ജ്യേഷ്ഠനെ ബഹുമാനിക്കുന്നതിലെന്താണു് അപൌരുഷം?

സരമ:—നല്ല ന്യായസ്ഥൻതന്നെ. ജ്യേഷ്ഠനെ ബഹുമാനിക്കേണ്ടതാണു്, അല്ലേ? അതു മഹാരാജാവിനോടുതന്നെ ചോദിച്ചു മനസ്സിലാക്കു. അല്ലെങ്കിൽ മൂത്ത ജ്യേഷ്ഠൻ കുബേരനോടു ചോദിക്കണം. എച്ചിൽച്ചോറു തിന്നുന്നതിനല്ലാതെ വല്ലതിനും കൊള്ളാമോ? ഒന്നുമില്ലെങ്കിൽ എന്റെ കാൎയ്യമെങ്കിലും വിചാരിക്കേണ്ടേ? ആ മണ്ഡോദരിയുടെ ഭാവവും അവസ്ഥയും കാണുമ്പോൾ എനിക്കു കോപം വരുന്നു. എനിക്കെന്താണു് അവളോടു നോക്കിയാൽ കുറവു്? ഞാൻ രാജപുത്രി. കൊട്ടാരത്തിൽ സൎവ്വൈശ്വൎയ്യസമ്പത്തോടെ വളൎന്നവൾ. അവളോ? ഒരാശാരിപ്പണിക്കന്റെ മകൾ. എ

ത്താണ്ടു കാട്ടിൽ തെണ്ടിനടന്നിരുന്നപോലും! അവരവരുടെ തലയിലെഴുത്തു്, അല്ലാതെ എന്തു പറയുന്നു?

വിഭീഷണൻ:—നീ വ്യസനിക്കേണ്ട. ഇനി ചക്രവർത്തിനി നീയാണെന്നു പറഞ്ഞില്ലേ?

സരമ:—ഓഹോ! ഈ മിടുക്കൊക്കെ എത്ര പ്രാവശ്യം കേട്ടിരിക്കുന്നു! ഭാവമൊക്കെ കേമംതന്നെ. മഹാരാജാവിന്റെ സോദരനാണു്. വലിയ നീരാളങ്ങൾ ധരിക്കുന്നുണ്ടു്. ആഭരണങ്ങൾ അണിയുന്നുണ്ടു്. സേവകന്മാരുണ്ടു്. കൊട്ടാരമുണ്ടു്. പിന്നെ ഞെളിയരുതോ? എന്തു കണ്ടിട്ടാണോ ഞെളിയുന്നതു്?

വിഭീഷണൻ:—ഇത്തവണ അങ്ങനെയല്ല. രാവണനു പ്രബലനായ ഒരു ശത്രുവുണ്ടായിട്ടുണ്ടു്. കണ്ടില്ലേ, ലങ്കതന്നെ കത്തിയതു്?

സരമ:—അതു് ഒരു കുരങ്ങന്റെ വാലിൽനിന്നും തീപ്പിടിച്ചതല്ലേ?

വിഭീഷണൻ:—കുരങ്ങോ, കൊള്ളാം. അതു ശ്രീരാമദേവന്റെ ദൂതനായ ഹനുമാനാണു് ചെയ്തതു്. ശ്രീരാമന്റെ കാര്യം ഞാൻ പറയാറില്ലേ? ഖരദൂഷണത്രിശിരാദികളെ കൊന്നതുമുതൽ ഞാൻ രാമന്റെ കഥകൾ അന്വേഷിച്ചുവരുന്നുണ്ടു്. ഞങ്ങൾ തമ്മിൽ മൈത്രിക്കു വേണ്ട ഏർപ്പാടുകളും ചെയ്തിട്ടുണ്ടു്.

സരമ:—രാവണനെ തോല്പിക്കത്തക്ക കേമനാണോ രാമൻ? ദിവ്യായുധശക്തിയുള്ള ഇന്ദ്രജിത്തിനെ ആരു തോല്പിക്കും? പറയാമല്ലോ, എനിക്കത്ര വിശ്വാസമാകുന്നില്ല.

വിഭീഷണൻ:— രാമൻമാത്രമാണെങ്കിൽ മേഘനാദനെ കൊല്ലുവാൻ സാധിക്കുന്നതല്ല. ഹോമം ചെയ്തു കഴിഞ്ഞാൽ മേഘനാദനജയ്യനാണ്. പക്ഷേ ഇവിടത്തെ ഉള്ളുകള്ളികൾ അറിഞ്ഞ ഒരാൾ അവരുടെ പക്ഷത്തിലുണ്ടെങ്കിലോ?

സരമ:—അതാണല്ലേ ആലോചന? ഇപ്പോൾ അങ്ങോട്ടു ചേരാമെന്നാണ്. ആലോചിച്ചു വേണേ. അങ്ങുമിങ്ങുമില്ലാതായെങ്കിലോ?

വിഭീഷണൻ:—അങ്ങനെ ഒരിക്കലും വരികയില്ല. ത്രൈലോക്യവിക്രമനായ ബാലിയെത്തന്നെയും രാമൻ കൊന്നില്ലേ? അതിനാൽ രാമനോടു ചേർന്നുകൊണ്ടു ദോഷമില്ല. നമ്മുടെ ആഗ്രഹങ്ങൾ സാധിക്കയും ചെയ്യും. നീതന്നെയിനി ലങ്കേശ്വരി. നീതന്നെ ഇനി രാക്ഷസറാണി.

ഏവം ചേർന്നു മയാത്മജാത ചരണാം-
ഭോജം ഭജിച്ചും രസാ-
ലുർവ്വ്യാദികൾ വേണ്ടവണ്ണമനിശം
സേവിച്ചുമത്യാദരാൽ
സൈശ്വര്യസുഖങ്ങളോടുമിവിടെ-
സ്സിംഹാസനാരൂഢയാ-
യുർവ്വീശ്വരിയായ് നിനക്കു വളരെ-
ക്കാലം വസിക്കാം പ്രിയേ! 1

സരമ:—അത്ര ഞെളിയേണ്ട. കണ്ടിട്ടാവട്ടെ. ഞാൻ ലങ്കേശ്വരിയാകുമ്പോൾ കണ്ടുകൊള്ളു, ആ ആശാരിപ്പെ

ണ്ണിന് എന്തു പററുമെന്ന്. ആട്ടേ! മനോരാജ്യം കണ്ടതുകൊണ്ടെന്തു ഫലം? രാമൻ നമ്മെ സഹായിക്കുമെന്നെങ്ങനെ അറിയാം?

വിഭീഷണൻ:—അതിലല്ലേ നമ്മുടെ മിടുക്ക്? രാമദൂതനും ഞാനുമായി സന്ധിവ്യവസ്ഥകൾ ചെയ്തുകഴിഞ്ഞു. വേണ്ട സഹായം ഞാൻ ഇപ്പോൾ ചെയ്യാമെങ്കിൽ രാവണവധത്തിനുശേഷം ലങ്കാധിപതിയായി എന്നെ വാഴിക്കാമെന്നു രാമൻ ഏററിട്ടുണ്ട്. ഇനിയെങ്കിലും ഈ വിഭീഷണൻ നീ വിചാരിക്കുംപോലത്ര പൊട്ടനല്ലെന്നു നീ സമ്മതിക്കുമോ?

സരമ:—ഓഹോ, കേമൻതന്നെ. വമ്പു പറയാനും മററുള്ളവരുടെ എച്ചിൽ തിന്നാനും വിഭീഷണനെപ്പോലാരുള്ളൂ? ഒന്നുകിൽ രാമൻെറ, അല്ലെങ്കിൽ രാവണൻെറ. ഏതായാലും ഞാൻ ലങ്കേശ്വരിയായി സിംഹാസനത്തിലിരുന്നു മണ്ഡോദരി എൻെറ കാലു തിരുമ്മുമ്പോൾ വിഭീഷണമഹാരാജാവു യോഗ്യനെന്നു സമ്മതിക്കാം.

വിഭീഷണൻ:—അതിന് അധികം താമസമുണ്ടാകയില്ല.

സരമ:—അങ്ങനെയാണെങ്കിൽ നമുക്കിപ്പൊഴേ ഇവിടുന്നു മാറിക്കളയരുതേ?

വിഭീഷണൻ:—അതിനു കാലമായില്ല. ഇവിടെ ചില ദുർഘടങ്ങൾ ഉണ്ടാക്കുവാനുണ്ട്. എന്നിട്ടു വേണം. എന്നാലേ ആഗ്രഹംപോലൊക്കെ സാധിക്കയുള്ളൂ. ലോകരെല്ലാം വിഭീഷണനെ സ്തുതിക്കുന്നതു നിനക്കു കേൾക്കാറാകും.

സരമ:—അങ്ങനെയും വരാം. ലോകർ പരക്കെ മൂഢന്മാരല്ലേ?

(രണ്ടുപേരും പോകുന്നു)

[രാവണൻ, വിഭീഷണൻ, പ്രഹസ്തൻ, മേഘനാദൻ മുതലായവർ പ്രവേശിക്കുന്നു]

രാവണൻ:—നാം വിചാരിച്ചിരുന്നപോലെയല്ല. രാമന്റെ സൈന്യം കടൽതന്നെ കടന്ന് ഇക്കര കയറിയിരിക്കുന്നു. ഇനി യുദ്ധംതന്നെ.

പ്രഹസ്തൻ:—അതേ, യുദ്ധമൊരു മാൎഗ്ഗമേയുള്ളു. ഇതുവരെ അധൃഷ്യയായ ലങ്കതന്നെ വിരോധികൾ വളഞ്ഞുകഴിഞ്ഞുവല്ലോ. ഇത്രനാൾതന്നെ നാം അടങ്ങിയിരുന്നതു തെററായിട്ടില്ലേ എന്നു ഞാൻ സംശയിക്കുന്നു.

മേഘനാദൻ:—അക്കരവെച്ചു യുദ്ധംചെയ്കയായിരുന്നു നല്ലതെന്ന് എനിക്കും തോന്നാതെയില്ല.

രാവണൻ:—ഞാനും ആലോചിച്ചു. ബലഹീനനായ ഒരു ശത്രുവിനെ കടന്ന് ആക്രമിച്ചു എന്നു ലോകർ അപവദിക്കുമല്ലോ എന്നുള്ള ശങ്കയൊന്നുമാത്രമാണ് എന്നെ ആ നിശ്ചയത്തിൽനിന്നും പിന്മാററിയത്. രണ്ടു ക്ഷത്രിയബാലന്മാരും അവരുടെ അനുചരന്മാരായി കുറെ കുരങ്ങന്മാരും ഇങ്ങോട്ടു പോരുന്നതുകൊണ്ടു നമുക്ക് എന്താണ് പേടിക്കാനുള്ളത്?

വിഭീഷണൻ:—അങ്ങനെ നിസ്സാരമായിത്തള്ളേണ്ടാ; അവരുടെ പ്രതാപം നേരിട്ടെതിൎക്കുമ്പോൾ നമുക്കറിയാറാകും. അവരിൽ ഒരാൾ മാത്രമായിട്ടല്ലേ ഇത്രയൊക്കെ വിക്രമങ്ങൾ ഇവിടെ കാണിച്ചിട്ടു പോയത്?

മേഘനാദൻ:—അവരുടെ ബലമോ? അതെന്തു നിസ്സാരം! അച്ഛൻ ആജ്ഞാപിക്കുമെങ്കിൽ ഇന്നുതന്നെ അവരെ തോല്പിച്ചു കടൽക്കക്കര കടത്താമല്ലോ.

രാവണൻ:—നിന്നെക്കൊണ്ട് അതും അതിൽ കൂടുതലും സാധിക്കുമെന്നു ലോകപ്രസിദ്ധമല്ലേ? പക്ഷേ അങ്ങനെ ഒരു ജയംകൊണ്ടായില്ല. നമ്മുടെ ശക്തിയെ ഇപ്രകാരം ധഷിച്ച രാമനേയും കൂടെയുള്ള വാനരസേനയേയും നിശ്ശേഷം ശമിപ്പിക്കതന്നെ വേണം.

വിഭീഷണൻ:—(വിനയഭാവത്തോടെ) ഞാൻ ഒന്ന് അറിയിച്ചുകൊള്ളട്ടെ; മഹാരാജാവു കോപിക്കരുത്: കേട്ടതെല്ലാംകൊണ്ട് ഇതത്ര എളുപ്പമായ സംഗതിയാണെന്നു തോന്നുന്നില്ല. രാമൻ അതിപ്രബലനാണ്. അദ്ദേഹത്തിൻെറ വിക്രമമൊക്കെ കേട്ടിട്ടില്ലേ?

മേഘനാദൻ:—അവിടുത്തേയ്ക്ക് എല്ലാവരേയും പേടിതന്നെ. എന്താണ് രാമൻെറ പരാക്രമം?

വിഭീഷണൻ:—രാമൻെറ പരാക്രമമോ? ഉണ്ണീ, ഞാൻ പറയാം: രാമൻ യുദ്ധത്തിലജയ്യനാണ്. കേട്ടുകൊൾക:

കൊന്നു താടകയേ; മുറിച്ചിതു ബലാൽ
ത്ര്യംബകം കാർമ്മുകം;
വെന്നു ഹേഹയഭൂപബാഹുപടലി-
ക്കോടാലിയാം രാമനെ;
തന്നോടേററ ഖരാദിയേയുമുലകം
വെന്നുള്ളൊരാ ബാലിയെ-
ത്തന്നേയും നിഹനിച്ച രാഘവബലം
കേൾക്കാത്തതാരീബ്ഭുവി? 2

മേഘനാദൻ:—ആസ്ഥാന മററുള്ളവരുടെ ഗുണം നല്ലവണ്ണം

അറിയാം. ഈ പറഞ്ഞതിലൊക്കെ എന്താണ് വിശേഷമുള്ളത്?

നല്ലാർ താടക ശക്തിഹീന; ജരം
ത്ര്യംബകം; വൃദ്ധനായ്
വില്ലേന്താനുമശക്തനാം യമിവരൻ
ശ്രീഭാർഗ്ഗവൻ ബ്രാഹ്മണൻ;
പുല്ലാണിന്നു ഖരൻെറ ശക്തി;-യൊളിയ-
മ്പെയ്തല്ലയോ ബലിയെ-
ക്കൊല്ലാനായതു; രാമബാഹുബലമി-
ന്നോർത്താൽ വിചിത്രം പരം! 3

വിഭീഷണൻ:—(പരിഹാസത്തോടെ) ലോകം ജയിച്ച നിനക്ക രാമൻെറ പരാക്രമം സാരമില്ല.

മായകൊണ്ടു വലശാസനൻെറ കൈ-
കാലു പണ്ടു യുധി നീ വരിഞ്ഞുപോൽ;
ആയകൊണ്ടു ജഗദേകവിക്രമ-
സ്ഥാനമുണ്ടിതി ഞെളിഞ്ഞിടേണ്ടടോ. 4

മേഘനാദൻ:—(അമർഷത്തോടെ) എൻെറ ചരിത്രം അവിടുന്ന് അറിയാത്തതിൽ ഞാൻ ആശ്ചര്യപ്പെടുന്നില്ല. എന്നാൽ കേൾക്കുക:—

ഡംഭത്തോടുമെതിർത്തടുത്ത വലഭിൽ-
ക്കൊമ്പൻെറ തുമ്പിക്കരം
കമ്പിക്കാതെയരിഞ്ഞുവീഴ്ത്തിയടരിൽ
ദംഭോളിതൻ പീഡനം

വമ്പോടെൻെറ ശിരസ്സിലേററു ചെറുത്തും
ക്ലേശാതെ കയ്യേറിയ-
ജ്ജംഭദ്വേഷിയെ ഞാൻ വലിച്ചു തിരുമു-
മ്പിൽ കാഴ്ചവെച്ചീലയോ? 5

പ്രഹസ്തൻ:—കുമാരൻെറ പ്രതാപംകണ്ടല്ലേ പിതാമഹൻ തന്നെ ഇന്ദ്രജിത്തെന്ന സ്ഥാനം തന്നിട്ടുള്ളതു്?

വിഭീഷണൻ:—ശരി, ശരി.

മേഘനാദൻ:—അവിടുത്തെ കഥയൊക്കെ എനിക്കറിയാം. സ്വജനദ്രോഹികളോടു വാദിച്ചിട്ടെന്തു ഫലം?

വിഭീഷണൻ:—ഞാൻ സ്വജനദ്രോഹിയോ! പ്രബലന്മാരായ ശത്രുക്കളോടു യുദ്ധംചെയ്യാൻ മഹാരാജാവിനെ ഉത്സാഹിപ്പിക്കുന്ന നിങ്ങളൊക്കെയാണു് സ്വജനദ്രോഹികൾ.

വിവേകവൃക്ഷത്തണലിങ്കൽമാത്രമേ
നൃപേന്ദ്രലക്ഷ്മിക്കു വസിക്കുവാനിടം;
സ്വശക്തി തെല്ലും നിനയാതെ സാഹസ-
പ്രവൃത്തിചെയ്യോൻ രിപു ഭൂപനെന്നുമേ. 6

രാവണൻ:—ശരി. വിവേകംതന്നെയാണു് രാജാക്കന്മാർക്കാദ്യമായി വേണ്ടതു്. എന്നാൽ വിഭീഷണ, ഇവിടെയെന്തവിവേകമാണു് നാം ചെയ്യാൻ ഒരുമ്പെടുന്നതു്? രിപുക്കൾ ആക്രമിച്ച രാജധാനി രക്ഷിക്കുന്നതിനല്ലേ നാം ആലോചിക്കുന്നതു്? രാമൻ പരാക്രമിയായിരിക്കാം. അതുകൊണ്ടെന്താണു്?

മാറത്തനാകുലമിതന്തകദണ്ഡമേററും
സൈ്വരം ശിരസ്സിലമരാധിപവജ്രമേററും
യക്ഷാധിപൻെറ ഗദ വീറൊടു തോളിലേററും
ശീലിച്ച നമ്മൊടു രഘൂദ്വഹനെന്തു കാട്ടും? 7

പ്രഹസ്തൻ:—(മേഘനാദനോട്) മഹാരാജാവിൻെറ അനു നയവാക്കുകൾ എത്ര ഭംഗിയായിരിക്കുന്നു!

വിഭീഷണൻ:—അതൊക്കെ എന്തിനു പറയുന്നു? ഞാൻ സത്യത്തോടുമാത്രം ചേൎന്നിരിക്കും. നിങ്ങളുടെ ഈ പ്രവൃത്തികൊണ്ടു കുലത്തിൻെറ പുണ്യം ക്ഷയിക്കയേ ഉള്ളൂ.

പ്രഹസ്തൻ:— എന്ത്, പുണ്യം ക്ഷയിക്കയോ?

എങ്ങു ശുക്രൻ കുലാചാൎയ്യൻ;
എങ്ങു റാണി മയാത്മജ;
എങ്ങു ഭ്രജാനി പൗലസ്ത്യൻ;
അങ്ങോ പുണ്യം ക്ഷയിപ്പതും? 8

അവിടത്തെ അഭിപ്രായം വിചിത്രമെന്നേ പറവാനുള്ളൂ.

രാവണൻ:—വിഭീഷണ, അങ്ങനെ പറയരുത്.

തന്നാളുകൾക്കധികമായ് പിഴയെന്നിരുന്നാൽ-
ത്തന്നേയുമുത്തമജനം വെടിയുന്നതല്ല;
മുന്നിട്ടെതിൎത്ത രിപുവെത്ര ഗുണാഢ്യനായും
ചെന്നാശ്രയിക്കുക നൃപൎക്കനുയോജ്യമാമോ? 9

വിഭീഷണൻ:—ആൎയ്യാ, രിപുക്കളെ ആശ്രയിക്കണമെന്നു ഞാൻ പറയുന്നില്ല. ശ്രീരാമചന്ദ്രൻെറ ധൎമ്മദാരങ്ങളെ തിരികെ കൊടുത്ത് അദ്ദേഹത്തെ ബഹുമാനിച്ചു സ്വീകരിക്കണമെന്നേ ഞാൻ പറയുന്നുള്ളൂ.

(എല്ലാവരും ചിരിക്കുന്നു.)

പ്രഹസ്തൻ:—ശരി. എന്നാൽ ശൂൎപ്പണഖാകുമാരിയിൽ ചെയ്ത അപരാധം രാഘവൻ മാററിത്തരും, അല്ലേ?

രാവണൻ:—വിഭീഷണന്റെ അഭിപ്രായം ഞാൻ മനസ്സിലാക്കി. സീതാപഹരണംതന്നെ ശരിയല്ലെന്നാണ് നിനക്കു തോന്നിയിട്ടുള്ളതു്. ശൂൎപ്പണഖ എന്റെ എന്നപോലെ നിന്റെയും സഹോദരിയാണല്ലോ. അവളുടെ നാസാച്ഛേദം ചെയ്ത ഈ ക്ഷത്രിയപശുക്കളോടു പേടിച്ചു സന്ധിചെയ്യണമെന്നല്ലേ പറയുന്നതു്? അതു നിനക്കു യോജിച്ചതുതന്നെ. നീ അങ്ങനെതന്നെ ചെയ്തുകൊള്ളുക. രാമപക്ഷപാതിയായ നീ അവരോടുതന്നെ ചേരുന്നതിനു ഞാൻ പൂൎണ്ണമായി അനുവദിച്ചിരിക്കുന്നു. ഇവിടെ ആരും തടയുന്നില്ല. ഇപ്പോൾത്തന്നെ പോയ്ക്കൊൾക.

(വിഭീഷണൻ ഒന്നും മിണ്ടാതെ സദസ്സിൽനിന്നു പോകുന്നു.)

മേഘനാദൻ:—അച്ഛൻ അങ്ങനെ അരുളിച്ചെയ്തതു നമുക്കു വലിയ ദോഷമായിത്തീൎന്നേയ്ക്കാം. പിതൃവ്യൻ നമ്മുടെ ബലവും ബലക്കേടും നല്ലവണ്ണം അറിയുന്ന ആളായതുകൊണ്ടു വിരോധികളുടെ കൂടെ ചേൎന്നാൽ എന്തൊക്കെ അപകടത്തിന് ഇടവരുമെന്നറിഞ്ഞുകൂടാ.

പ്രഹസ്തൻ:—കുമാരൻ പറഞ്ഞതു ശരിയാണ്. നമ്മുടെ സകലസംഗതികളും അറിഞ്ഞ ഒരാൾ അവരുടെ വശത്തുള്ള നമ്മുടെ സേനാശക്തിക്കു ക്ഷയത്തിനു കാരണമാകും. പ്രത്യേകിച്ചും അവിടുത്തെ ഒരു സഹോദരൻ അങ്ങനെ വിരോധികളോടു ചേരുന്നതു നമുക്ക് അപമാനകരവുമാണ്.

രാവണൻ:—(സമന്ദഹാസം) എത്ര വിഭീഷണന്മാർ രാമന്റെ പക്ഷത്തിൽ ചേൎന്നാലും ഈ ക്ഷത്രിയരോടു യുദ്ധംചെയ്യാൻ ഞാൻമാത്രം മതി.

വെള്ളിക്കുന്നു പറിച്ചെടുത്തു ശിവനൃ-
ത്തത്തിന്നു താളത്തിലായ്-
ത്തുള്ളിച്ചീശപരസേവചെയ്തു ഫലമാ-
മിച്ചന്ദ്രഹാസാസിക
ളള്ളിൽപ്പോന്നെതിരിട്ട ദാശരഥിതൻ
കണ്ഠം മുറിച്ചുകൊണ്ടേ
തുള്ളിച്ചാടിയ രക്തധാരകൾ കുടി-
ക്കാതിന്നടങ്ങീടുമോ?

അതുകൊണ്ടു വിഭീഷണൻ അങ്ങോട്ടുതന്നെ ചേൎന്നുകൊള്ളട്ടെ. വ്യാജസ്നേഹം നടിക്കുന്നവർ എല്ലാക്കാലത്തും ബലക്ഷയത്തിനു കാരണമാണ്. പോകട്ടെ, ആ കാൎയ്യത്തെപ്പററി ഇനി വിചാരിക്കേണ്ടാ. സേനാസന്നാഹങ്ങൾ എങ്ങനെ ഇരിക്കുന്നു?

പ്രഹസ്തൻ:—എല്ലാം ശരിയായിട്ടുണ്ട്. കോട്ടകൊത്തളങ്ങൾ ഞാൻതന്നെ പരിശോധിച്ചു. സേനാനായകന്മാർ എല്ലാവരും വന്നുചേൎന്നിട്ടുണ്ട്.

മേഘനാദൻ:—ശത്രുവിജയത്തിനു വേണ്ട ഹോമവും ഞാൻ തുടങ്ങിയിട്ടുണ്ട്.

രാവണൻ:—ഇതാ,

കേൾക്കുന്നുണ്ടു ദിഗന്തരങ്ങൾ പൊട്ടിയും
ഘോരാട്ടഹാസങ്ങൾ; വ-
ന്നേല്ക്കുന്നുണ്ടു വെളിക്ക ഗോപുരമതിൽ
പാഷാണജാലങ്ങളും;
ഊക്കേറും ചെറുഞാണൊലിധ്വനികളും;
മദ്ദോൎജ്വലത്തേ ഹസി-
ച്ചിക്കാലത്തു വിളിക്കയോ രിപുബലം
യുദ്ധത്തിനീ നമ്മെയും. 11

പ്രഹസ്തൻ:—മഹാരാജാവു കോപംകൊണ്ടു ശോഭിക്കുന്നു. അവിടുത്തെ ക്രോധാഗ്നിയിൽത്തന്നെ വിരോധികൾ നശിക്കുമെന്നുള്ളതിൽ ഞാൻ സംശയിക്കുന്നില്ല. എന്നാൽ കുട്ടനേരത്തേയ്ക്കു ക്ഷമിക്കണം സജ്ജമായിരിക്കുന്ന അവിടുത്തെ സേനയുടെ ഒരു പംക്തി മതിയാകും, ഈ ക്ഷത്രിയാധമന്മാരെ ഇല്ലാതാക്കുന്നതിന്.

മേഘനാദൻ:—അതിനു സംശയമില്ല.

പടകളിളകിടുന്ന ഘോരനാദം
മതിയിവരെക്കടലിൽ തുരത്തിടാനായ്;
ധവളഗിരിയെടുത്തെറിഞ്ഞ കൈകൾ-
ക്കിവിടെയനസ്ത്രതതന്നെ ഭൂഷയാകും. 12

രാവണൻ:—അതേപ്പററി കൂടുതൽ വിചാരിക്കേണ്ടതായിട്ടില്ല. വാനരപ്പടയുണ്ടോ രാക്ഷസസൈന്യത്തോടെതിർക്കുന്നു? ഈ ശാഖാമൃഗങ്ങളെ തുരത്തുന്നതിനു രാവണൻ വേണമെന്നില്ല—പക്ഷേ, എന്തുകൊണ്ടെന്നറിയുന്നില്ല, ഇതു നിങ്ങൾ പറയുന്നതുപോലെ ഒരു നി

സ്സാരമായ കാൎയ്യമാണെന്ന് എനിക്കു വിശ്വാസം വരു ന്നില്ല.

മേഘനാദൻ:—(പ്രഹസ്തനോട്) പിതൃവ്യന്റെ വാക്ക് അ ച്ഛനെ വ്യസനിപ്പിച്ചിട്ടുള്ളതുപോലെ തോന്നുന്നു.

പ്രഹസ്തൻ:—രാമൻ പ്രബലൻതന്നെ ആയിരിക്കാം, വാ നരസേന നിസ്സാരവുമല്ലായിരിക്കാം; എങ്കിലും.

മല്ലിട്ടുയക്ഷപുരിതന്നുടെ ദുൎഗ്ഗപംക്തി
തല്ലിപ്പൊടിച്ചു സുരനാടഖിലം മഥിച്ചു;
ഉള്ളുററ കാലനുടെ കോട്ട തകൎത്തു ലോകം
തുള്ളിച്ച രാക്ഷസഭടൎക്കെതിർനില്പതാരാം? 13

മേഘനാദൻ:—അതേ അങ്ങനെയുള്ള നമ്മുടെ പടയോടു വാനരന്മാർ എതിൎക്കുമോ? അവരുടെ സാഹസത്തി ന്റെ ഫലം അവർ ഉടനെ അനുഭവിക്കും.

രാവണൻ:—എതായാലും നിങ്ങൾ വേണ്ടതു ചെയ്യുക. യുദ്ധത്തിനു നാം എപ്പോഴും സന്നദ്ധനെന്നും ഓൎത്തു കൊള്ളുക.

(മററുള്ളവർ എല്ലാവരും പോകുന്നു)

(രാവണൻ ചിന്താവ്യഗ്രനായി സ്വല്പനേരം ഇരിക്കുന്നു അല്പനേരം കഴിഞ്ഞു ആത്മഗതം) വിഭീഷണവാക്യം തീരെ തള്ളത്തക്കതല്ല; അഥവാ അങ്ങനെ വിചാരി ച്ചിട്ടെന്തു കാൎയ്യം?

**രാജന്യബാലകരെതിർപ്പതിലെന്തു, ബാലി-**
**ജിത്തിൻ മിടുക്കിലവനെന്തിനു ശങ്ക തെല്ലും?**

(ഗൗരവത്തിൽ)

**ഉണ്ടെൻകരത്തിൽ വിലസുന്നു പുരന്ദരന്റെ**
**ദോർദ്ദർപ്പസമ്പദപഹാരചണം കൃപാണം.**

(പോകുന്നു)

**അഞ്ചാമങ്കം കഴിഞ്ഞു.**



# ആറാമങ്കം

[മണ്ഡോദരിയുടെ രണ്ടു ദാസിമാർ പ്രവേശിക്കുന്നു]

ഒന്നാമത്തവൾ:—ഹാ! സ്വാമിനിയെ ഈ നിലയിൽ കാണുകതന്നെ വയ്യ. ഇതുവരെ ദേവി വ്യസനം പുറത്തു കാട്ടാതെ ഒരു വിധത്തിൽ കഴിച്ചു. ഇപ്പോൾ മേഘനാദകുമാരൻ മരിച്ചു എന്നു കേട്ട ഉടനെ ഗതപ്രാണയെന്നപോലെ വീണുപോയി.

രണ്ടാമത്തവൾ:—അതിലെന്താണാശ്ചര്യം? ധൈര്യമുള്ളവർക്കു ദുഃഖം കുറെയൊക്കെ തടുത്തുനിർത്തുവാൻ സാധിക്കും. എന്നാൽ സഹിക്കവയ്യാത്ത കാഠിന്യം വരുമ്പോൾ കരകവിഞ്ഞൊഴുകുന്ന ആറുപോലെയാണ്. സങ്കടം മാറുന്നതിനും വളരെ പ്രയാസമുണ്ട്.

ഒന്നാമത്തവൾ:—എപ്പോഴെങ്കിലും സങ്കടത്തിനധീനമാകാത്ത മനസ്സുണ്ടോ? ദേവി ഇത്രനാൾ ധൈര്യമവലംബിച്ചിരുന്നതിലാണ് എനിക്ക് ആശ്ചര്യം.

രണ്ടാമത്തവൾ:—ഇപ്പോൾ സ്വാമിനി ഏതു സ്ഥിതിയിലായിരിക്കുന്നു?

ഒന്നാമത്തവൾ:—ബാല്യംതൊട്ടു കൂടെ വളർന്ന ചിത്രലേഖയമ്മ സാന്ത്വനവചസ്സുകൾകൊണ്ട് ആശ്വസിപ്പിക്കാൻ നോക്കുകയാണ്. മററു തോഴിമാരും പരിചരിച്ച് അരികെ ഉണ്ട്. എന്നാൽ സങ്കടത്തിന് ഒരു ശമനവുമില്ല. കുമാരന്റെ ഓരോ ഗുണങ്ങൾ പറഞ്ഞു കണ്ണീർ വാർത്തുകൊണ്ടുതന്നെയിരിക്കുന്നു.

രണ്ടാമത്തവൾ:—അങ്ങനെയാണു് ഇഷ്ടജനമരണത്തിൽ.

കാലക്രമേണ ഹൃദി വിസ്മൃതിയാൽ മറഞ്ഞും
മാഞ്ഞും കിടക്കുമനുഭൂതവികാരമെല്ലാം
സന്താപമേറുറ ഹൃദി പൊങ്ങിവരും ക്രമത്താൽ:
കൊമ്പൻ മദിച്ച പുഴതന്നടിമണ്ണുപോലെ. 1

ഒന്നാമത്തവൾ:—ഇപ്പോൾ ദേവി "ഇവിടെയാണു് ആദ്യം കുമാരൻ കമഴ്ന്നു വീണതു്, ഇവിടെവെച്ചാണു് കുമാരൻ ഭഗവാൻ ശുക്രാചാര്യന്റെ അടുക്കൽനിന്നു് അക്ഷരാഭ്യാസം ആരംഭിച്ചതു്, ഇവിടെവെച്ചാണു് വധുവായ പ്രമീളാദേവിയെ ദേവി ആലിംഗനം ചെയ്തതു്, ഇവിടെവെച്ചാണു് ദിഗ്വിജയം കഴിഞ്ഞു് ഇന്ദ്രനെ ബന്ധിച്ചുകൊണ്ടുവന്നശേഷം അമ്മയുടെ അനുഗ്രഹത്തെ അർത്ഥിച്ചുകൊണ്ടു പാദപ്രണാമം ചെയ്തതു്" എന്നിങ്ങനെ പൂർവ്വകഥകൾ ഓരോന്നായി പറഞ്ഞു താഴെ നിലത്തു കിടന്നുരുളുകതന്നെ ചെയ്യുന്നു.

രണ്ടാമത്തവൾ:—ദേവിയുടെ കഥ സങ്കടകരംതന്നെ. ലോകോത്തരപരാക്രമനായ ഒരു മകനെപ്പെററിട്ടു് ആ കുമാരന്റെ മരണവും കാണേണ്ടിവന്നുവല്ലോ. ഇപ്പോൾ പിന്നെ അനുചാരികൾ എന്തു ചെയ്യാൻ പോകയാണു്?

ഒന്നാമത്തവൾ:—അവരെക്കൊണ്ടു നിവൃത്തിയില്ലെന്നു കണ്ടിട്ടു സംഗതികൾ മഹാരാജാവിനെ അറിയിച്ചിരിക്കയാണു്.

രണ്ടാമത്തവൾ:—എന്നാൽ ദേവിയെ ആശ്വസിപ്പിക്കുന്ന

തിനു മഹാരാജാവുതന്നെ ഇങ്ങോട്ട് എഴുന്നെള്ളാതിരിക്കയില്ല.

കന്നാമത്തവൻ:—ഇതാ, മഹാരാജാവ്. പരിചാരകന്മാരെ വിട്ടു വേത്രവതിയെ മുമ്പിൽ നടത്തി അന്തഃപുരത്തിലേയ്ക്കെഴുന്നെള്ളുന്നു. അദ്ദേഹമാകട്ടെ,

ദുഃഖം കോപമമിത്രവൈരമിവയാൽ
ദീപ്താരുണാക്ഷൻ, സദാ
ദുർധർഷൻ ദൃഢനിശ്ചയത്തികവിനാൽ
സ്ഥൈര്യം മുഖത്താണ്ടവൻ
യുദ്ധോദ്യുക്തവിചിത്രവേഷവിഭവൻ
ക്ഷോഭം വെടിഞ്ഞീടിലും
കത്താനുന്മുഖമായൊരഗ്നിഗിരിപോൽ
ശോഭിപ്പു രക്ഷോവരൻ. 2

രണ്ടാമത്തവൻ:—ശരിതന്നെ. മഹാരാജാവ് ഇങ്ങോട്ടുതന്നെ എഴുന്നെള്ളുന്നു. നമുക്കു വേഗം മാറിപ്പോകാം.

വിഷ്കംഭം കഴിഞ്ഞു

[അനന്തരം മണ്ഡോദരിയും രാവണനും പ്രവേശിക്കുന്നു.]

മണ്ഡോദരി:—അവിടുന്നു പറയുന്നതു ശരിയാണ്. പക്ഷേ എനിക്ക് അവിടുത്തെപ്പോലെ സങ്കടത്തെ മനസ്സിൽ അടക്കിവെയ്ക്കുന്നതിനു സാധിക്കുന്നില്ല. അയ്യോ, അക്ഷകുമാര! അയ്യോ, മേഘനാദാ!

(എന്നു പറഞ്ഞു മോഹാലസ്യപ്പെടുന്നു.)

രാവണൻ:—പ്രിയതമേ, ആശ്വസിക്കു. ഇങ്ങനെ വ്യസനിച്ചിട്ടെന്താണ് ഫലം? ഈശ്വരപൂജയിൽ മഗ്നനായിരുന്ന ആ മേഘനാദനെ അധർമ്മമായി കൊന്ന ആ മനുഷ്യപശുക്കളെ ഇല്ലാതാക്കുന്നതിനല്ലേ നാമിപ്പോൾ ശ്രമിക്കേണ്ടതു്? ഈ സങ്കടം വീരപ്രസൂവായ നിനക്കു യോജിച്ചതല്ല.

മണ്ഡോദരി:—അവിടുന്നു പറയുന്നതു ബോദ്ധ്യമാകായ്കയല്ല; സങ്കടം മനസ്സിൽ ഒതുങ്ങുന്നില്ലെന്നേയുള്ളു. പുത്രന്മാർ മരിച്ച മാതാവിനെപ്പോലെ നിർഭാഗ്യവതിയായാരാണുള്ളതു്?

രാവണൻ:—സഭർത്തൃകയായ ഭവതി അങ്ങനെ സങ്കടപ്പെടരുതു്. നമ്മുടെ മകൻ വീരോചിതമായ വിധത്തിലാണ് മരിച്ചതെന്നു വിചാരിക്കുക.

പെരുത്തൊരു കരുത്തിനാലുലകു മൂന്നുമൊന്നായ്ജ്ജയി-
ച്ചടക്കിയമരേന്ദ്രനെപ്പടയിൽവെച്ചു ബന്ധിച്ചവൻ
എതിർത്ത രഘുവീരരെശ്ശരനിരയ്ക്കു കീഴാക്കിയോൻ
പടത്തലയിലൂററമാമടരിലല്ലയോ വീണതും? 8

മണ്ഡോദരി:—എന്റെ മകൻ വീരസ്വർഗ്ഗംതന്നെയാണ് പ്രാപിച്ചതു്; അതിനു തർക്കമില്ല.

രാവണൻ:—എനിക്കു പ്രിയപ്പെട്ട മകൻ നഷ്ടപ്പെട്ടു എന്നുമാത്രമല്ല, എന്റെ വലതുകൈതന്നെയാണ് ഖണ്ഡിക്കപ്പെട്ടതു്.

പ്രഹസ്തകുംഭാദികൾ കുംഭകർണ്ണൻ-
താനും മരിച്ചാരിതടക്കളത്തിൽ;
അതിൽ ചലിച്ചീലിവ;-നീയൊരുണ്ണി
മരിക്കവേ പാതിമരിച്ചു ഞാനും. 4

മണ്ഡോദരി:—അവനോടു തുല്യനായ ഒരു കുമാരൻ ഇനി എവിടെ? അവൻ ധർമ്മയുദ്ധത്തിലല്ലല്ലോ ജയിക്കപ്പെട്ടതെന്നു് ഞാൻ ആശ്വസിക്കുന്നു. ഈശ്വരനിഷ്ഠമുട്ടിച്ചു പൂജയ്ക്കു വിഘ്നം വരുത്തി ഹോമപ്പുരയിൽവെച്ചുതന്നെയാണല്ലോ വിരോധികൾ എതിർത്തതു്. ഇതിനെല്ലാം കാരണം... ... ... ...

രാവണൻ:—അരുതു്. ചാരിത്രവതിയായ നിന്റെ കോപം കുലത്തോടെ മുടിക്കും. ഇതിനെല്ലാം കാരണക്കാരൻ വിഭീഷണൻതന്നെ. എങ്കിലും അവന്റെ നാശം ഞാൻ ആഗ്രഹിക്കുന്നില്ല. രാമനെന്നെ ജയിക്കുമെങ്കിൽ അവൻ രാക്ഷസരാജാവായി വാണുകൊള്ളട്ടെ.

മണ്ഡോദരി:—അധർമ്മം ജയിക്കുമോ?

രാവണൻ:—ധർമ്മാധർമ്മം അറിഞ്ഞുകൂടാത്ത ഈ ക്ഷത്രിയപശുക്കളിൽനിന്നും ധർമ്മം ആശിച്ചിട്ടെന്തു ഫലം? അവർ കാടുകേറി നടക്കുന്ന അചരിഷ്ഠന്മാർ. ശാശ്വതമായ ധർമ്മം അവർ അറിയുന്നില്ല. കാർക്കു:

ബാല്യത്തിൽ വമ്പിനൊടു പെൺകൊല ചെയ്ത വീരൻ;
സ്നേഹിച്ച തന്വിയുടെ നാസയറുത്ത ധന്യൻ;
വഞ്ചിച്ചു ബാലിയെ വധിച്ചൊരു സത്യസന്ധൻ—
കാകുൽസ്ഥനോളമറിയുന്നവനാരു ധർമ്മം? 5

അതുകൊണ്ടു് അതിനെപ്പററി വിചാരിക്കേണ്ടതായി ട്ടില്ല.

മണ്ഡോദരി:—(സങ്കടത്തോടെ) എങ്കിലും എൻെറ സീമന്തപുത്രൻെറ മരണത്തിൽ ഞാനെങ്ങനെ വ്യസനിക്കാതിരിക്കും? എത്രപേർ മരിച്ചു; ഏതെല്ലാം വിധത്തിൽ നാശമുണ്ടായി; എത്ര സ്ത്രീകൾ വിധവകളായി; എത്ര പേർ പുത്രർ മരിച്ചു കേഴുന്നു—ഈശ്വരാ! ഈ സങ്കടങ്ങൾ എന്നു നിലയ്ക്കും?

രാവണൻ:—മയപുത്രീ, ഖേദിക്കാതിരിക്കൂ. ഇന്നുതന്നെ ഈ ക്ഷത്രിയകുമാരന്മാരെ ഞാൻ കൊല്ലുന്നുണ്ടു്. ഇനിയും മററുള്ളവർ യുദ്ധംചെയ്യേണ്ടയെന്നാണ് തീച്ചയാക്കിയിരിക്കുന്നതു്. രാമലക്ഷ്മണന്മാരുടെ വീഴ്ച ഈ ദശകണ്ഠനോടു കാണിക്കട്ടെ.

മണ്ഡോദരി:—എന്നാൽ രാക്ഷസന്മാർ ജയിച്ചു.

രാവണൻ:—ഞാൻ നേരിട്ടു യുദ്ധത്തിനു പോകുന്നതിൽ നിനക്കാശങ്കയില്ലേ?

മണ്ഡോദരി:—(മുഖം തെളിഞ്ഞു പുഞ്ചിരിച്ചുകൊണ്ടു്) അവിടുന്നു യുദ്ധത്തിനു പോകുന്നതിൽ എനിക്ക് ആശങ്കയോ? ആശങ്കയ്ക്കു് എന്താണവകാശം? ലങ്കേശ്വരനോടു യുദ്ധത്തിനെതിർത്തുനില്ക്കുന്നവർ അകാലമരണം വരിക്കുകയാണെന്നു് ആക്കാണ് അറിഞ്ഞുകൂടാത്തതു്?

രാവണൻ:—പക്ഷേ യുദ്ധത്തിൽ ജയവും തോല്പിയും വരാമല്ലോ.

മണ്ഡോദരി:—മററുള്ളവക്ക് വരാം.

രാവണൻ:—രാമന്റെ പരാക്രമം ചില്ലറയല്ല. കേട്ടിട്ടില്ലേ, ഖരദൂഷണത്രിശിരാക്കളെ മൂന്നര നാഴികക്കൊണ്ട് കൊന്നതു്?

മണ്ഡോദരി:—ഖരനല്ലല്ലോ ലങ്കേശ്വരൻ.

രാവണൻ:—ബലിഷ്ഠനായ കിഷ്കിന്ധാധിപതി ബാലിയെ ഒരമ്പുകൊണ്ടു കൊന്നില്ലേ?

മണ്ഡോദരി:—ബാലിയല്ലല്ലോ ലങ്കേശ്വരൻ.

രാവണൻ:—കുംഭനികുംഭാദികളേയും പ്രഹസ്തനേയും കുംഭകർണ്ണനേയും നിഷ്പ്രയാസം വധിച്ചില്ലേ?

മണ്ഡോദരി:—അവരാരുമല്ലല്ലോ ലങ്കേശ്വരൻ.

രാവണൻ:—നിന്റെ വിശ്വാസം എന്നെ അജയ്യനാക്കുന്നു. എനിക്കുള്ളതിൽ കവിഞ്ഞു ധൈര്യം തരുന്നു. യുദ്ധത്തിൽ തോററു ഞാൻ ഒരുകാലത്തും നിന്റെ സമീപത്തിൽ വരുന്നതല്ല.

മണ്ഡോദരി:—വിജയിയായിത്തന്നെ വരും. (കാമ്മ നടിച്ചിട്ടു്) ഒന്നുകൊണ്ടേ എനിക്കു സ്വല്പമായ ഒരു ഭീതിയുള്ളൂ.

രാവണൻ:—അതെന്താണ്?

മണ്ഡോദരി:—ആ ജാനകിയെ അന്തഃപുരത്തിൽനിന്നു മാററണം.

രാവണൻ:—(ചിരിച്ചിട്ടു്) അതാ, പുറത്തു ചാടി സ്ത്രീകളുടെ.........

മണ്ഡോദരി:—അതുകൊണ്ടൊന്നുമില്ല. ആര്യപുത്ര, ഓക്കുന്നുണ്ടോ, ഒരു പത്തിരുപത്തു വർഷം മുമ്പ് ഒരു

പെൺകുഞ്ഞിനെ ആശോകത്തറയിൽനിന്നുതന്നെയെടുത്ത് എന്റെ കൈവശം കൊണ്ടേല്പിച്ചതു്?

രാവണൻ:—ഓർക്കുന്നുണ്ടു്. അതിനെ നാം കടലിൽ കുഴിച്ചുകളഞ്ഞില്ലേ?

മണ്ഡോദരി:—പക്ഷേ ഓർക്കുന്നുണ്ടോ, ശുക്രാചാര്യൻ ആ കുട്ടിയെപ്പററി ദീഘദർശനംചെയ്തതു്?

രാവണൻ:—എന്തോ ദോഷമായി പറഞ്ഞു.

മണ്ഡോദരി:—ആ കുട്ടി എന്നോ ഈ അന്തഃപുരത്തിൽ വന്നു താമസിക്കുന്നു, അന്നു വലിയ നാശങ്ങൾ ഉണ്ടാകുമെന്നു്—

രാവണൻ:—(പെട്ടെന്നോർമ്മിച്ചപോലെ) ഭഗവാന്റെ ആ അരുളപ്പാടു ഞാൻ ഓർക്കുന്നു. അതുമിതുമായി എന്താണു് ബന്ധം?

മണ്ഡോദരി:—എനിക്കൊരു സംശയം—(എന്നുപറവാൻ മടിക്കുന്നു.)

രാവണൻ:—ദോഷമായാലും ഗുണമായാലും അറിയേണ്ടതാണു് ആവശ്യം. അതുകൊണ്ടു് ഭവതി ഒട്ടും മടിക്കേണ്ട.

മണ്ഡോദരി:—ആ പെൺകുട്ടിതന്നെയാണു് ഈ ജാനകിയെന്നു് എനിക്കു തോന്നുന്നു.

രാവണൻ:—(ആലോചിച്ചിട്ടു്) അങ്ങനെയാവാം—എന്നാൽ ദൈവവിധിയെന്നു വിചാരിക്കുക. ദൈവവിധി തടയുവാൻ ആക്കും ശക്തിയില്ല. എന്നാൽ വിപരീതമായ വിധിയോടു പൊരുതേണ്ടതു് എല്ലാവരുടേയും കടമയാണു്.

മണ്ഡോദരി:—(സവിഷാദം) അതുകൊണ്ടു ഞാൻ വ്യസനിക്കുന്നില്ല.

രാവണൻ:—ഇപ്പോൾ എനിക്ക് ഓർമ്മവരുന്നു, ആ പെൺകുട്ടിയുടെ നാസാച്ഛേദം! അപ്പോൾ ശൂർപ്പണഖ പറകയുണ്ടായില്ലേ—അതുതന്നെയായിരിക്കാം, ജാനകി നിമിത്തം ഇങ്ങനെ ഒരു സങ്കടം അവൾക്കുണ്ടാകാൻ.

മണ്ഡോദരി:—അതുകൊണ്ട് ഇനിയെങ്കിലും ഈ ജാനകിയെ അന്തഃപുരത്തിൽനിന്നു മാററിത്താമസിപ്പിക്കരുതോ?

രാവണൻ:—(നിശ്ചയത്തോടെ) വിധിയെപ്പേടിച്ചു ചെയ്യിട്ടെന്തു ഫലം? വരാനുള്ളതു വരട്ടെ. യുദ്ധംതന്നെ ചെയ്യും. യുദ്ധത്തിൽ ജയവും പരാജയവും വരാവുന്നതാണ്. വൃത്രൻ പാകൻ മുതലയവർപോലും തോല്വി പററിയില്ലേ? അതുകൊണ്ടു വിരോധികൾ എന്നെ വധിച്ചു എന്നു വരാം. അതോർത്തു നിനക്കു പേടിയില്ലേ?

മണ്ഡോദരി:—(ഗൌരവത്തിൽ) എനിക്കു പേടിയോ?

ആർതൻ നന്ദനനുണ്ടു മേഘനിനദൻ
ദേവേന്ദ്രദർപ്പം ഹരി-
പ്പാനാളായ്; സുഖമക്ഷനേയുമഴകിൽ
താരാട്ടിയാർതൻ കരം;
നാൽക്കൊമ്പദ്വിപകുംഭമുത്തുകളണി-
ഞ്ഞീടുന്നതാർതൻ കഴൽ;-
ത്താ ലങ്കേശ്വരി രാവണപ്രിയതമ-
യ്ക്കുണ്ടാവതാണോ ഭയം? 6

രാവണൻ:—ഒന്നുമാത്രം ഞാൻ പറയുന്നു: ഇത്ര കാലത്തിനിടയിൽ ഞാൻ എന്തെങ്കിലും അപരാധം നിന്നോടു

ചെയ്തിട്ടുണ്ടെങ്കിൽ അതു് ഈ അവസരത്തിൽ നീ ക്ഷമിക്കണം.

അന്യോന്യപ്രണയത്തൊടും സുമുഖി, സൗ-
ഭാഗ്യാദിയെല്ലാം പകു-
ത്തെന്നാളും സുഖമായ് മനസ്സിനി ചിരം
ജീവിച്ചു നാമിത്രനാൾ;
എന്നാലാവതുപോൽ വളർത്തി വിമലേ,
നിന്മേന്മ; വല്ലെങ്കിലും
നിന്നോടിന്നപരാധിയെങ്കിലതുമേ
കല്യേ, പൊറുത്തീടണം. 7

മണ്ഡോദരി:—ആര്യപുത്രൻ അങ്ങനെ പറയരുതു്. അതു കേൾക്കുന്നതുതന്നെ എനിക്കു സങ്കടമാണു്. ഞാനാണല്ലോ അവിടുത്തോടു ക്ഷമാപണം ചെയ്യേണ്ടതു്.

സ്ത്രീചാപല്യവശാൽ ചിലപ്പോഴറിയാ-
തെയും ഭവാനോടു ഞാൻ
കോപം വാശികളീർഷ്യയെന്നിതുകളാൽ
കുററം പരം ചെയ്തപോയ്;
ചേരാതുള്ള മനോവ്യഥയ്ക്കുമിവളി-
ന്നെത്രയ്ക്കഹോ ഹേതുവായ്;
പ്രാണാധീശ്വര, സർവ്വമെൻെറയപരാ-
ധം നീ ക്ഷമിച്ചീടുക. 8

(എന്നു പാദങ്ങളിൽ പതിക്കുന്നു)

രാവണൻ:—(എഴുന്നേല്പിച്ചിട്ടു്) പ്രിയേ, ഇതിനൊരുകാലത്തുമവകാശമില്ല. ഭവതിയുടെ ധൈര്യവും ആശിസ്സും

എനിക്കു രണ്ടാമതൊരു ജീവൻതന്നെ ഉണ്ടാക്കിയിരിക്കുന്നു. നിൻെറ ഈ വാക്കുകളെന്നിൽ ശൌര്യാദി ഉജ്വലിപ്പിക്കുന്നു. ഇതാണ് രാമനോടു പൊരുതാനുള്ള അവസരം. രാമനെ വധിച്ച വിജയമാലയണിഞ്ഞ രാവണൻ താമസംവിനാ നിൻെറ പാദപ്രണാമം ചെയ്തുകൊള്ളും.

(രണ്ടുപേരും പോകുന്നു)

ആറാമങ്കം കഴിഞ്ഞു



# ഏഴാമങ്കം

[സുഗ്രീവൻ, അംഗദൻ, നീലൻ ഇവർ പ്രവേശിക്കുന്നു]

അംഗദൻ:—ശ്രീരാമദേവന്റെ ധർമ്മബുദ്ധിയിലാണ്, വിക്രമത്തിലല്ല, എനിക്കു വിസ്മയം തോന്നുന്നത്. മൃതനായ രാവണനെ അദ്ദേഹം എത്രമാത്രം ബഹുമാനിച്ചു!

സുഗ്രീവനും നീലനും:—അതെന്താണ്?

അംഗദൻ:—രാക്ഷസരാജാവിന്റെ ശവസംസ്കാരത്തെപ്പറ്റി ആലോചിക്കുമ്പോൾ ഞാനും ഹനുമാനും രാമചന്ദ്രന്റെ സമീപത്തുണ്ടായിരുന്നു. രാവണന്റെ ദേഹം കഴുകന്മാർക്കും ദുഷ്ടമൃഗങ്ങൾക്കും ഇരയാകത്തക്കവണ്ണം പടക്കളത്തിൽ കിടന്നുകൊള്ളട്ടെയെന്നായിരുന്നു വിഭീഷണന്റെ മതം.

നീലൻ:—ഇത്ര സ്വജനദ്രോഹിയോ വിഭീഷണൻ?

സുഗ്രീവൻ:—ആ രാക്ഷസന്റെ സഹോദരവിദ്വേഷം ഇത്രമാത്രമുണ്ടെന്നു ഞാൻ ധരിച്ചിരുന്നില്ല. രാമഭദ്രൻ എന്തു പറഞ്ഞു?

അംഗദൻ:—എന്തു പറഞ്ഞെന്നോ! കൊള്ളാം. രാവണൻ ദേവന്മാർക്കുപോലും പൂജ്യനാണെന്നും പൗരുഷമൂർത്തിയാണെന്നും മൂലോകപ്പെരുമാളായി വാണ അദ്ദേഹം ഒരു കാലത്തും നിന്ദിക്കപ്പെടേണ്ടവനല്ലെന്നും നയമായി ആര്യൻ അരുളിച്ചെയ്തു.

സുഗ്രീവൻ:—ധർമ്മത്തിനും നീതിക്കും ഒത്തവിധമാണല്ലോ രാമഭദ്രൻെറ അഭിപ്രായം. എന്നിട്ടോ?

അംഗദൻ:—വിഭീഷണന് അതത്ര ബോദ്ധ്യമായില്ല. രാമഭദ്രനോടു പരുഷമായി മറുപടി പറഞ്ഞു. മൃതനായ രാവണനെ അധിക്ഷേപിക്കപോലും ചെയ്തു.

നീലൻ:—അങ്ങനെയാണ് നീചന്മാരുടെ പ്രവൃത്തി. ജീവിച്ചിരുന്നപ്പോൾ രാവണൻെറ മുമ്പിൽ പോകുന്നതിനുപോലും ഭയമായിരുന്ന വിഭീഷണൻ ഇപ്പോൾ അധിക്ഷേപിക്കതന്നെ ചെയ്യും.

അംഗദൻ:—എന്തായാലും താൻ പോയി സംസ്കാരകർമ്മങ്ങൾ നടത്തുകയില്ലെന്നു ഖണ്ഡിച്ചു പറകയും ചെയ്തു.

സുഗ്രീവനും നീലനും:—എന്ത്, ശ്രീരാമചന്ദ്രൻെറ വാക്കിനെ ലംഘിക്കുവാൻ ആ സ്വജനദ്രോഹിക്കു ധൈര്യമുണ്ടായോ? അപ്പോഴോ?

അംഗദൻ:—ചെങ്ങീ ലക്ഷ്മണനക്ഷി; വായുതനയൻ
കൈത്താർ ഞെരിച്ചു ജവാൽ;
തുംഗക്രോധമിയന്നു തൻമിഴി തുറ-
ന്നൊന്നുഗ്രമായ്ജ്ജാംബവാൻ;
അങ്ങുള്ളോർ കപിവീരർ മററു പലരും
കോപേന സംഭ്രാന്തരായ്-
ത്തിങ്ങിക്കൂടിയടുത്തു; രാഘവനൊരാൾ
നിന്നാനമർഷം വിനാ. 1

സുഗ്രീവൻ:—ശാന്തമൂർത്തിയായ രാമഭദ്രൻെറ സ്വഭാവത്തിനു യോജിച്ചതാണ് അത്. എന്നിട്ടദ്ദേഹം എന്താണ് പിന്നീടു ചെയ്തത്?

അംഗദൻ:—രാക്ഷസരാജാവിൻെറ ശവസംസ്കാരം ചെയ്യാൻ വിഭീഷണനാം സാധിക്കുന്നതല്ലെങ്കിൽ ആ കർമ്മം ദശരഥപുത്രൻതന്നെ ചെയ്യുന്നതാണെന്ന് അരുളിച്ചെയ്തു.

നീലൻ:—രഘൂത്തമൻെറ വിനയവും ധർമ്മനിഷ്ഠയും! സർവ്വജനസമക്ഷം ഇപ്രകാരം അധിക്ഷിപ്തനായ വിഭീഷണൻ എന്താണ് ചെയ്തതു്?

അംഗദൻ:—എന്താണയാൾക്കു ചെയ്വാനുള്ളതു്? നാണം കെട്ട് അവിടെനിന്നു പോയി. ഇപ്പോൾ ശവസംസ്കാരം കഴിഞ്ഞിരിക്കണം. രാക്ഷസരാജാവിന് അനുരൂപമായ പ്രൗഢിയോടുകൂടി ശവസംസ്കാരം നടത്തണമെന്നായിരുന്നു കല്പന. ഇതാ, രാമഭദ്രൻ ഇങ്ങോട്ടുതന്നെ എഴുന്നെള്ളുന്നു.

(ലക്ഷ്മണൻ, ഹനുമാൻ എന്നിവരാൽ അനുഗതനായി രാമചന്ദ്രൻ പ്രവേശിക്കുന്നു. എല്ലാവരും യഥോചിതം ആസനസ്ഥരായ ശേഷം)

ശ്രീരാമൻ:—സ്നേഹിതാ, വാനരരാജാവേ, അങ്ങയുടെ സഹായംകൊണ്ടു് എല്ലാം അഭീഷ്ടംപോലെ സാധിച്ചു. അച്ഛൻെറ ആജ്ഞ അനുസരിച്ചുള്ള പതിനാലു വർഷത്തെ വനവാസവും നാളെക്കൊണ്ടവസാനിക്കുന്നു. അതുകൊണ്ടു നാളെത്തന്നെ അയോദ്ധ്യയ്ക്കു മടങ്ങേണമെന്നാണ് എൻെറ ഉദ്ദേശം.

സുഗ്രീവൻ:—ആര്യൻെറ തീർമാനം ഉചിതംതന്നെ. പുത്രവിരഹസന്തപ്തമാരായ മാതൃജനങ്ങൾ എത്ര ആകാംക്ഷയോടെയാണ് ദിവസങ്ങളെണ്ണിപാർക്കുന്നതു്! ഉത്ത

മഭക്തന്മാരായ ഭരതശത്രുഘ്നന്മാർ എന്തുൽക്കണ്ഠയോടെയാണ് അവിടുത്തെ വരവിനെ പ്രതീക്ഷിക്കുന്നത്! തങ്ങളുടെ മഹാരാജാവിനെ കാണുവാനായി അക്ഷമരായി പാക്കുന്ന അയോദ്ധ്യയിലെ പൌരജനങ്ങളുടെ കാൎയ്യവും മറന്നുപോകാവുന്നതല്ലല്ലോ.

ശ്രീരാമൻ:—വൈദേഹിക്കാണ് ഇവിടത്തെ താമസം ദുസ്സഹമായിത്തീൎന്നിരിക്കുന്നതു്. ഇത്രനാൾ സങ്കടമനുഭവിച്ചു പാൎത്ത സ്ഥലത്തു് ഒരു ദിവസംപോലും താമസിക്കുന്നതിനു ദേവിക്ക് ഇഷ്ടമില്ല.

സുഗ്രീവൻ:—ഞാൻ അതിൽ ആശ്ചൎയ്യപ്പെടുന്നില്ല.

(ഒരു വാനരഭടൻ പ്രവേശിച്ച്)

ദേവാ, രാക്ഷസരാജാവു വിഭീഷണൻ വന്നുനില്ക്കുന്നു.

ശ്രീരാമൻ:—വേഗം അകത്തു കൊണ്ടുവരിക.

(വിഭീഷണൻ പ്രവേശിക്കുന്നു. അന്യോന്യം അഭിവാദ്യംചെയ്തു വിഭീഷണൻ ഇരിക്കുന്നു.)

ശ്രീരാമൻ:—രാക്ഷസരാജാവേ, കൎമ്മമെല്ലാം ശരിയായിത്തന്നെ നടന്നുവല്ലോ.

വിഭീഷണൻ:—(തൊണ്ടയിടച്ചലോടേ) അവിടത്തെ കാരുണ്യംകൊണ്ടെല്ലാം ശരിയായി നടന്നു. ഹാ ജ്യേഷ്ഠാ, ഹാ വീരമൂൎത്തേ, ഹാ ത്രൈലോക്യവിക്രമ! ബാല്യംതൊട്ടു് അവിടുത്തെ വാത്സല്യം അനുഭവിച്ചു വളൎന്ന ഞാൻ അവിടത്തെ ചിതാരോഹണവും നിൎവ്വഹിക്കേണ്ടതായി വന്നല്ലോ.

അംഗദൻ:—(ഹനുമാനോടു്) ഈ കള്ളൻെറ സൂത്രഭാവങ്ങൾ!

ശ്രീരാമൻ:—പൗലസ്ത്യ, ഇതിൽ സങ്കടപ്പെടേണ്ടതായിട്ടില്ല. മഹാനുഭാവനായ അദ്ദേഹത്തിൻെറ ജീവിതം വിചാരിക്കു.

വെന്തു മൂന്നുലകത്തെയും സ്വകളജാ-
  വീര്യത്തിനാലേകനായ്;-
യെന്നേയ്ക്കും നിലനിർത്തി രാക്ഷസകുല-
  ശ്രീതൻെറ സൽകീർത്തിയെ;
തന്നാളേ സുഖമായ് ഭരിച്ചു പുരുസ-
  മ്പത്തേകി ലോകക്കഹോ;
മുന്നം കേൾവിയുമില്ലിവണ്ണമൊരുവൻ
  സാധിച്ചതായ് ഭൂമിയിൽ. 2

എന്തു പ്രതാപത്തോടെയാണ് ആ മഹാനുഭാവൻ ജീവിച്ചതു്! എത്ര ഘോരമായ യുദ്ധം ചെയ്താണ് അദ്ദേഹം മരിച്ചതു്! രാജാവായ നിങ്ങൾക്ക് അഭിമാനത്തിനല്ലാതെ വ്യസനത്തിനവകാശമെവിടെ?

സുഗ്രീവൻ:—രാവണൻെറ മഹിമാതിശയത്തെ വാഴ്ത്താതെ ആരാണുള്ളതു്? രാജാവേ, യുദ്ധം ചെയ്കയും മരിക്കയും ജയിക്കയും പ്രതാപികളായവക്ക് ഒഴിച്ചുകൂടാത്തതാണ്. അതിൽ അങ്ങു സങ്കടപ്പെടാനില്ല. രാക്ഷസവംശത്തിനു നാശവും സംഭവിച്ചിട്ടില്ല. അങ്ങയാൽ രാക്ഷസന്മാർ സരാജന്മാരായ് ഭവിച്ചിട്ടുണ്ടല്ലോ.

വിഭീഷണൻ:—എന്തു രാജ്യമാണ്—എന്തു ശ്രേയസ്സാണ്? എനിക്ക് ഒന്നുംതന്നെ വേണമെന്നില്ല. വിഷ്ണുഭക്തനായി ശിഷ്ടമുള്ള കാലം കഴിക്കേണമെന്നാണെൻെറ ആഗ്രഹം.

ശ്രീരാമൻ:—അങ്ങനെ പറയരുതു്. രാജകുലത്തിൽ ജനിച്ച അങ്ങയ്ക്കു രാജ്യരക്ഷണംതന്നെയാണ് ധർമ്മം—അതു വഴിപോലെ ചെയ്യുന്നതാണ് വിഷ്ണുപ്രീതി സമ്പാദിക്കുന്നതിനുള്ള ഉത്തമമാർഗ്ഗവും. ഭക്തിയും കുലധർമ്മവും ഒരു കാലത്തും വിഭിന്നങ്ങളല്ലെന്നു ധരിക്കണം.

ഹനുമാൻ:—സനാതനമായ സത്യമാണ് ഇപ്പോൾ അരുളിച്ചെയ്തതു്.

(പുറത്തു വലിയ ആരവം കേൾക്കുന്നു.)

ശ്രീരാമൻ:—എന്താണെന്നു പോയി അറിഞ്ഞുവരിക.

(ഹനുമാൻ പോകുന്നു.)

വിഭീഷണൻ:—അവിടത്തെ പാദസേവ ഒന്നേ ഞാൻ ആഗ്രഹിക്കുന്നുള്ളു.

പരമാത്മരൂപമറിയുന്നു ഞാൻ വിഭോ,
സുരനാഥപൂജിത, പരാൽപരേശ്വര;
നിരുപാധികം തവ മഹത്വമിന്നു നീ
നരരൂപഭംഗിയിലടക്കി വെപ്പതും. 3

(ഹനുമാൻ സസംഭ്രമം പ്രവേശിച്ച്)

ആര്യ, അത്യാശ്ചര്യകരമായ ഒരു സംഭവമുണ്ടായി.

(എല്ലാവരും ഔത്സുക്യം നടിക്കുന്നു.)

ശ്രീരാമൻ:—എന്താണ്, പറയൂ.

ഹനുമാൻ:—രാക്ഷസരാജാവിന്റെ ദേഹം ദഹിച്ചു തീരാറായപ്പോൾ അതുവരെ സന്താപംകൊണ്ടു നിശ്ചേഷ്ടയെന്നപോലെ അന്തഃപുരത്തിൽ കിടന്നിരുന്ന മഹാ

റാണി മണ്ഡോദരി, ദാസികളുടെ നിരോധവാക്കുകൾ കേൾക്കാതെ ഉടന്തടിചാടുന്നതിനായി സർവാഭരണഭൂഷിതയായി ശ്മശാനഭൂവിൽ വന്നു. ഉടൻ എല്ലാവരും കാണ്കെത്തന്നെ ശംഖചക്രഗദാപങ്കജങ്ങൾ ധരിച്ച വിഷ്ണുപാർഷദന്മാർ നിറഞ്ഞ ഒരു ദിവ്യവിമാനം ആകാശത്തിൽനിന്നുമിറങ്ങിവന്നു. അപ്പോഴേയ്ക്കും സ്വന്തരൂപം വെടിഞ്ഞു ലക്ഷ്മീരൂപം ധരിച്ച മഹാറാണിയെ സബഹുമാനം എതിരേറ്റ് ആ വിമാനം മേല്പോട്ടേയ്ക്കുയന്നുപോയി.

(എല്ലാവരും ആശ്ചര്യസ്തബ്ധരാകുന്നു.)

ശ്രീരാമൻ:—എന്താണ് നിങ്ങൾക്കതിലാശ്ചര്യം തോന്നുന്നത്?

സുഗ്രീവൻ:—രാക്ഷസമഹാറാണി എങ്ങനെ മഹാലക്ഷ്മിയുടെ രൂപം ധരിച്ചുവെന്നറിയാൻ എനിക്ക് ആഗ്രഹമുണ്ട്.

ശ്രീരാമൻ:—അതു പറയേണ്ടതായിട്ടുണ്ടോ? എന്റെ അംശംതന്നെയാണ് രാവണനെന്നു നിങ്ങൾക്കിത്രയുംകൊണ്ടു മനസ്സിലായില്ലേ? ഞാനും എന്റെ ഉത്തമഭക്തന്മാരും സാക്ഷാൽ വിഭിന്നരല്ല. എന്റെ ഭക്തന്മാരിൽ ഒന്നാമത്തവനത്രേ രാവണൻ. എന്റെ അനുഗ്രഹത്താൽ പ്രതിയോഗിഭക്തികൊണ്ടു ക്ഷണസായൂജ്യം പ്രാപിച്ച എന്റെ സ്വന്തം ഒരംശമത്രേ അദ്ദേഹം.

(വിഭീഷണൻ ഇതികർത്തവ്യതാമൂഢനെന്നപോലെ ഇരിക്കുന്നു.)

ശ്രീരാമൻ:—(വിഭീഷണന്റെ വിചാരഗതി മനസ്സിലാക്കിയിട്ട്) രാവണന്റെ അനുഗ്രഹത്തിനായിമാത്രമ

ത്രേ ഞാൻ ഈ രൂപം ധരിച്ചതു്. നിങ്ങളൊക്കെയും ഭക്തന്മാർ. എന്നാൽ രാവണൻ വൈഷ്ണവാംശമെന്നു ധരിക്കണം.

ഹനുമാൻ:—രാവണനില്ലാതെ രാമനെങ്ങനെ? രാമരാവണന്മാർ തുല്യപ്രതിയോഗികൾ. രാവണനെക്കൊണ്ടു മാത്രം രാമനു ജീവിതസാഫല്യം ലഭിക്കുന്നു.

വിഭീഷണൻ:—ഛീ! ഛീ! അങ്ങനെ പറയരുതു്. ധർമ്മസ്വരൂപനായ രാമനെവിടെ?

ഹനുമാൻ:—(വകവെയ്ക്കാതെ) എനിക്കു പലപ്പോഴും തോന്നാറുണ്ടു്, പ്രഹ്ലാദരക്ഷണത്തിനല്ല, ഹിരണ്യാനുഗ്രഹത്തിനാണു്, മഹാവിഷ്ണു നൃസിംഹവേഷം പൂണ്ടതെന്നു്. പ്രഹ്ലാദനെത്രനാൾകൊണ്ടാണു് മുക്തി ലഭിക്കുന്നതു്?

വിഭീഷണൻ:—(നിരസത്തോടെ) പ്രകൃതത്തിലെന്താണർത്ഥം?

സുഗ്രീവൻ:—(സമന്ദഹാസം)

നിന്ദിച്ചെതിർക്കുമവനും ചരണാരവിന്ദ-
മെന്നും ഭജിപ്പവനുമുഗ്രതപോധനനും
നല്കുന്നൊരേവിധമനശ്വരമുക്തിതന്നെ;
സർവ്വേശ്വരൻെറ വഴിയാരറിയുന്നു ലോകേ? 4

നമുക്കൊക്കെ മുക്തി കിട്ടിയാലായി; ഇല്ലെങ്കിലായി. കർമ്മഫലംപോലെ; രാവണനു കർമ്മഫലം സായൂജ്യമായിട്ടല്ലേ തീർന്നതു്?

ഹനുമാൻ:—മഹാരാജാവു കല്പിച്ചതു ശരിയാണ്. എന്നാൽ സംരംഭയോഗം എല്ലാവർക്കും സാധിക്കുന്നതല്ല. ഭഗവൽപ്രീതിയുടെ പാരമ്യം അനുഭവിച്ചവർക്കുമാത്രമേ ക്ഷണഫലപ്രദമായ ആ യോഗം സാധിക്കയുള്ളൂ.

ഈശപ്രീതിവഴിക്കു തീക്ഷ്ണതരമാം
സംരംഭയോഗത്തിനാൽ
പ്രാപിപ്പൂ ചിലർ സച്ചിദാത്മകപദം
സായൂജ്യമന്യാദൃശം;
വർദ്ധിക്കുന്നൊരു ഭക്തികൊണ്ടു ഭഗവൽ-
കാരുണ്യമാർജ്ജിച്ചതിൻ
ശേഷം മുക്തിയണഞ്ഞിടുന്നൊടുവില-
ദ്ദേവർഷിമാർപോലുമേ. 5

ശ്രീരാമൻ:—വെറുതേയല്ല ഹനുമാനെ ഭാഗവതോത്തമനെന്നു പറയുന്നതു്.

ഹനുമാൻ:—ശ്രീരാമരാമ (എന്നു ജപിക്കുന്നു)

ശ്രീരാമൻ:—വിഭീഷണമഹാരാജാവേ, ഭവാന്റെ ഭക്തി ലോകമറിയുന്നു. അങ്ങു വിഷ്ണുപാദധ്യാനത്തോടേ കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടു ചിരകാലം രാജ്യഭാരം ചെയ്തശേഷം മുക്തിയെ പ്രാപിക്കും, തർക്കമില്ല.

സുഗ്രീവൻ:—എല്ലാം ശുഭമായി.

ശ്രീരാമൻ:—ഇനി എന്താണ് വേണ്ടതു്?

സുഗ്രീവൻ:—ഇതുകൂടി ഭവിക്കട്ടെ.

(ഭരതവാക്യം)

ശരിക്കെന്നും വേണ്ടുംപടിയിൽ മഴ
പെയ്യട്ടെ ധരമേ;-
ലിരിക്കട്ടെ വർണ്ണാശ്രമവിധിയൊ-
ടേ ലോകരനിശം;
പെരുത്തീടും ശ്രേയസ്സുലകിലുള്ള-
വാകട്ടെ; സുചിരം
ഭരിക്കട്ടെ രാമക്ഷിതിപതിയ-
നാതങ്കമിളയെ!



# കുറിപ്പ്

ഈ നാടകത്തിൽ പ്രസ്താവിച്ചിട്ടുള്ള സംഗതികൾ എത്രമാത്രം ചരിത്രത്തെ അടിസ്ഥാനപ്പെടുത്തിയാണെന്ന് അറിവാൻ ഔത്സുക്യമുള്ള വായനക്കാൎക്കുവേണ്ടിയാണ് ഈ കുറിപ്പ് എഴുതുന്നത്.

ഇക്ഷ്വാകുപൗരവവംശങ്ങൾപോലെ ചരിത്രപ്രസിദ്ധിയുള്ള ഒന്നാണ് ഗുപ്തവംശം. മുന്നൂറുവൎഷകാലത്തോളം ഭാരതസാമ്രാജ്യം അടക്കിഭരിച്ച ആ വംശത്തിലെ സാൎവ്വഭൗമന്മാരുടെ മേന്മയാണ് ഇന്ത്യാചരിത്രം ഇന്നും ഘോഷിക്കുന്നത്. അവരുടെ കാലത്താണ് ഹൈന്ദവസംസ്കാരം അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചതെന്നത്രേ പണ്ഡിതന്മാരുടെ മതം. ഗാന്ധാരംമുതൽ കാമരൂപംവരെയുള്ള രാജ്യങ്ങളിൽനിന്നു വിദേശീയരെ നിഷ്കാസിച്ച് ഭാരതഭൂമിയുടെ പൂൎണ്ണസ്വാതന്ത്ര്യം പുലൎത്തി, ഹിന്ദുമതത്തെ പുനഃസ്ഥാപിച്ച്, സംസ്കൃതഭാഷയുടെ മേന്മ വളൎത്തി, ജനങ്ങൾക്ക് അഭൂതപൂൎവ്വമായ നാഗരികത്വം ഉണ്ടാക്കിക്കൊടുത്ത ഗുപ്തരാജാക്കന്മാരുടെ ഭരണകാലത്തെയാണ് ഇൻഡ്യാചരിത്രത്തിന്റെ സുവൎണ്ണഘട്ടമെന്നും ഹിന്ദുക്കളുടെ വ്യാഴദശയെന്നും ചരിത്രകാരന്മാർ വാഴ്ത്താറുള്ളത്. ആ രാജവംശ്യരിൽ എല്ലാംകൊണ്ടും മഹാനെന്ന പേരിനെ അൎഹിക്കുന്നതു വിക്രമാദിത്യബിരുദാങ്കിതനായ ചന്ദ്രഗുപ്തദ്വിതീയനാണ്. കാളിദാസന്റെ പുരസ്കൎത്താവെന്ന് അ

റിയപ്പെടുന്ന ആ സാർവ്വഭൗമനെപ്പററി എത്ര പറഞ്ഞാലും അവസാനിക്കുന്നതല്ല.

സമഗ്രപരാക്രമനായ സമുദ്രഗുപ്തമഹാരാജാവിനു ദത്താദേവി എന്ന പട്ടമഹിഷിയിൽ ഉണ്ടായ പുത്രനാണ് ചന്ദ്രഗുപ്തൻ. സമുദ്രഗുപ്തനു വേറെ ഒരു മഹാറാണിയിൽ ജനിച്ച പുത്രനായ രാമഗുപ്തനാണ് സമുദ്രഗുപ്തനുശേഷം രാജ്യം വാണതു്. ആ രാമഗുപ്തൻ തൻെറ ചക്രവത്തിനിയായ ധ്രുവസ്വാമിനിയെ ശാകരാജാവിനു കൊടുത്ത കഥ സാഹിത്യത്തിൽ പണ്ടുതന്നെ സ്ഥലം പിടിച്ചിട്ടുള്ള ഒന്നാണ്. എന്നു മാത്രമല്ല, അതു് ഒരു കാലത്തു ചരിത്രപ്രസിദ്ധമായിരുന്നതാനും. എന്നാൽ ഭാരതചരിത്രത്തിലെ അതിപ്രധാനങ്ങളായ സംഭവങ്ങൾപോലും കാലയവനികയിൽ മറഞ്ഞുകിടന്നിരുന്നതുപോലെ ധ്രുവസ്വാമിനിയുടെ കഥയും അടുത്ത കാലംവരെ അജ്ഞാതമായിത്തന്നെ കിടന്നു. ബാണഭട്ടൻെറ ഹഷചരിതത്തിലുള്ള ഒരു സൂചനയാണ് പിന്നീടും ഈ സംഗതി ചരിത്രകാരന്മാരുടെ ദൃഷ്ടിയിൽ കൊണ്ടുവന്നതു്.

“പരകളത്രകാമുകനായ ശാകപതിയെ ചന്ദ്രഗുപ്തൻ ഹനിച്ചു” എന്നൊരു വാചകം ഹഷചരിതത്തിൽ കാണാനുണ്ട്. ശങ്കരാചാര്യൻ എന്ന വ്യാഖ്യാതാവു് ആ വാചകത്തിനു് ഇങ്ങനെ അത്ഥം പറയുന്നു: “ശകാധിപതി ചന്ദ്രഗുപ്തൻെറ ഭ്രാതൃജായയായ ധ്രുവസ്വാമിനിയെ ആവശ്യപ്പെട്ടു. ചന്ദ്രഗുപ്തൻ ധ്രുവദേവിയുടെ വേഷം ധരിച്ചു സ്ത്രീവേഷം ധരിച്ച അനുചരന്മാരാൽ പരിവൃതനായി ശകാധിപതിയെ വധിച്ചു.”

ഈ സംഗതിയെപ്പററുമാറു സൂചനകളും കണ്ടുകിട്ടുകയുണ്ടായിട്ടുണ്ട്. കാവ്യമീമാംസയിൽ ഉദ്ധരിച്ചിട്ടുള്ള ഒരു ശ്ലോകമാണ് ബാണഭട്ടന്റെ ഈ സൂചന ചരിത്രപ്രഖ്യാതമായ ഒരു സംഭവത്തെപ്പററിയാണെന്നു പണ്ഡിതന്മാരെ മനസ്സിലാക്കിയത്. ആ ശ്ലോകത്തിന്റെ പൂർവ്വാർദ്ധം ഇങ്ങനെയാണ്:

"ദത്വാ രുദ്ധഗതിഃ ശകാധിപതയേ
ദേവീം ധ്രുവസ്വാമിനീം
യസ്മാത് ഖണ്ഡിതസാഹസോ നിവിവൃതേ
ശ്രീ (ശർമ്മ) രാമഗുപ്തോ നൃപഃ"

ഇതിൽനിന്നു ശാകാധിപതിക്ക് ഒരു ഗുപ്തരാജാവു ധ്രുവസ്വാമിനിയെന്നു പേരായ തന്റെ ഭാര്യയെ കൊടുത്തു എന്നു തെളിയുന്നു.

കൂടാതെ നാട്യദർപ്പണം എന്ന ഗ്രന്ഥത്തിൽ വിശാഖദത്തമഹാകവി എഴുതിയതായ 'ദേവീചന്ദ്രഗുപ്തം' എന്ന (ഇതുവരെ കണ്ടുകിട്ടിയിട്ടില്ലാത്തതായ) ഒരു നാടകത്തിൽനിന്ന് ഒരു ഭാഗം ഉദ്ധരിച്ചിട്ടുണ്ട്. അതിൽനിന്നു ചന്ദ്രഗുപ്തന്റെ ജ്യേഷ്ഠനായ രാജാവിന്റെ പേർ രാമഗുപ്തനെന്നായിരുന്നുവെന്നും ആ രാമഗുപ്തന്റെ പട്ടമഹിഷിയായിരുന്നു ധ്രുവസ്വാമിനിയെന്നും സ്ത്രീവേഷം ധരിച്ച ചന്ദ്രഗുപ്തൻ ശാകരാജാവിനെ കൊന്നശേഷം രാമഗുപ്തനെയും കൊന്നു രാജ്യം കൈവശത്താക്കിയെന്നും പിന്നീട ധ്രുവസ്വാമിനിയെ വിവാഹം കഴിച്ചു എന്നും കാണുന്നുണ്ട്. അതിനു വേറെ തെളിവായി അമോഘവർഷൻ എന്ന രാജാവു ക്രിസ്ത്വാബ്ദം 871-ൽ എഴുതിയിട്ടുള്ള ഒരു ചെപ്പേട്ടിൽ ഇങ്ങനെ കാണുന്നു:

“ഹത്വാ ഭ്രാതരമേവ രാജ്യമഹര-
ദ്ദേവീം ച ദീനസ്തഥാ
ലക്ഷം കോടിമലേഖയൻ കില കലൌ
ദാതാ സ ഗുപ്താന്വയഃ”

ഇതിൽനിന്നും തെളിയുന്നതു ഗുപ്തവംശ്യനായ ഒരു രാജാവു ഭ്രാതാവിനെക്കൊന്നു രാജ്യത്തെയും ദേവിയെയും ഹരിച്ചു എന്നാണല്ലോ.

ഇങ്ങനെ അപമാനത്തിൽനിന്നു ഭ്രാതൃജായയെ രക്ഷിച്ചശേഷം സിംഹാസനാരോഹണംചെയ്ത ചന്ദ്രഗുപ്തൻ വിക്രമാദിത്യബിരുദാങ്കിതനും കാളിദാസാദികളുടെ പുരസ്കർത്താവുമായ ചന്ദ്രഗുപ്തൻതന്നെയോ എന്നുള്ളതാണ് പിന്നെ അറിയേണ്ടതു്. അതിനും ശരിയായ തെളിവുകൾ കണ്ടുകിട്ടിയിട്ടുണ്ടു്. ബിൽസാദു സ്തംഭത്തിന്മേലുള്ള ലിഖിതത്തിൽ കുമാരഗുപ്തചക്രവർത്തിയുടെ മാതാവാണ് ധ്രുവസ്വാമിനിയെന്നു പ്രത്യേകം പറഞ്ഞിട്ടുണ്ടു്. വൈശാലയിൽനിന്നു കണ്ടുകിട്ടിയിട്ടുള്ള ധ്രുവസ്വാമിനിയുടെ സ്വന്തം മുദ്രയിൽ ചന്ദ്രഗുപ്തന്റെ പട്ടമഹിഷിയെന്നും ഗോവിന്ദഗുപ്തമഹാരാജാവിന്റെ മാതാവെന്നും അവർതന്നെ എടുത്തു പറഞ്ഞിട്ടുമുണ്ടു്. കുമാരഗുപ്തനും ഗോവിന്ദഗുപ്തനും ചന്ദ്രഗുപ്തവിക്രമാദിത്യന്റെ മക്കളെന്നു ചരിത്രം ഘോഷിക്കുന്ന സ്ഥിതിക്കു ധ്രുവസ്വാമിനിയുടെ രക്ഷകനായതും പിന്നീടു ഭർത്താവായതും ചന്ദ്രഗുപ്തവിക്രമാദിത്യൻതന്നെയെന്നു തെളിയുന്നു.

നാടകത്തിൽ ശിഷ്ടമുള്ള ഭാഗങ്ങൾ ചരിത്രത്തെ അടിസ്ഥാനപ്പെടുത്തിയല്ല എന്നുകൂടി പറഞ്ഞുകൊള്ളുന്നു.

ഗ്രന്ഥകർത്താ

# ഒരഭിനന്ദനം

"കവിതാ കാളിദാസസ്യ, തത്ര ശാകുന്തളം മതം,
ശാകുന്തളേ ചതുർത്ഥാങ്കം, തത്ര ശ്ലോകചതുഷ്ടയം."

എന്നൊരു സംസ്കൃതശ്ലോകം പഴമക്കാർ ചൊല്ലാറുണ്ട്. ഇതുപോലെ, സർദാർ കെ. എം. പണിക്കരുടെ ചരിത്രകാവ്യങ്ങൾ, അവയിൽവെച്ച് 'ധ്രുവസ്വാമിനീ'നാടകം, 'ധ്രുവസ്വാമിനീ'നാടകത്തിൽ രണ്ടാമങ്കം, അതിൽ രണ്ടു വാക്യങ്ങൾ—എന്നിങ്ങനെ ഒരു സഹൃദയൻ അഭിപ്രായപ്പെടുകയാണെങ്കിൽ, അത് ഒരു വാസ്തവകഥനംമാത്രമേ ആകയുള്ളൂ.

ആലോചിക്കുംതോറും ആസ്വാദ്യത കൂടിക്കൂടിവരുന്ന ആ വാക്യദ്വിതയത്തെ വായനക്കാരുടെ മുമ്പിൽ എടുത്തുവെപ്പാൻ എനിക്കു വെമ്പൽ തോന്നുന്നു: നാണവും മാനവും കെട്ട ഭീരുവായ രാമഗുപ്തചക്രവർത്തിയാൽ തന്റെ പട്ടമഹിഷീപദത്തിൽനിന്നു ശകപ്പെരുമാളുടെ ദാസീപദത്തിലേക്കു സ്ഥലം മാററപ്പെട്ട നായിക, ധ്രുവസ്വാമിനി, "ഇതിലെന്താണ്, സങ്കടപ്പെടാനുള്ളത്?.... ...അവരവർ അനുഭവിച്ച സങ്കടത്തിന്റെ പാരമ്യംകൊണ്ടല്ലേ നാം പുരാണവനിതകളെ ഇന്നും ബഹുമാനിക്കുന്നത്?" എന്നു ചോദിച്ചുംകൊണ്ട്, ദുഃഖാക്രാന്തയായ തോഴിയെ ആശ്വസിപ്പിക്കുന്നതായ, "മഹാരാജാവ് അതുകൊണ്ട് എന്നെ ബഹുമാനിക്കയാണ്, അപമാനിക്കയല്ല ചെയ്ക

ത്തു്'' എന്ന വാക്യമാണു് ഒന്നാമത്തേതു്; രണ്ടാമത്തേതാകട്ടെ, നായികയെ അപമാനത്തിൽനിന്നു സംരക്ഷിപ്പാനായി, അവളുടെ വസ്ത്രാഭരണങ്ങൾ വാങ്ങി സ്ത്രീവേഷം ധരിച്ചു ശകചക്രവർത്തിയുടെ കൈനിലയിലേയ്ക്കു പോകാനൊരുങ്ങിയ നായകന്റെ, ചന്ദ്രഗുപ്തന്റെ, "എന്നാൽ ആ മൂടുപടം ഞാൻ ധരിയ്ക്കാം. ദേവിയുടെ കയ്യിൽനിന്നു വാങ്ങുന്ന ഈ ദേഹാവരണമാണു് എന്റെ രക്ഷാകവചം'' എന്ന വാക്യമത്രേ. ധ്രുവസ്വാമിനിയുടെ ഈ ശാന്തഗംഭീരതയിൽ നിഴലിച്ചു കാണപ്പെടുന്നതു്, ഭൈമീസീതാപ്രഭൃതികളായ ഐതിഹാസികസ്ത്രീരത്നങ്ങളുടെ ആത്മാവുതന്നെയല്ലയോ? ആ പരിശുദ്ധാനുരാഗയായ ദേവിയാൽ നല്കപ്പെട്ട മൂടുപടം ധീരോദാത്തനായ നായകനു് എങ്ങനെ ഒരഭേദ്യമായ രക്ഷാകവചമാകാതിരിക്കും?

ഇത്തരം ഹൃദ്യങ്ങളായ ഗദ്യങ്ങളും,

"ജലഫേനഹംസനാദങ്ങളാലും,
മലർ മൂടുന്ന ലതപ്പടപ്പിനാലും,
ഫലഭാരനമ്രതരുക്കളാലും
വിലസുന്നോരിവിടം നിതാന്തരമ്യം.''

എന്നീ മട്ടിലുള്ള ശോഭനങ്ങളായ ശ്ലോകങ്ങളും 'ധ്രുവസ്വാമിനി'യുടെ എഴങ്കങ്ങളിലും എറെക്കറെ കാണാം; ഇവ ഈ ദൃശ്യകാവ്യത്തെ ഉൽകൃഷ്ടരൂപകങ്ങളുടെ ഇടയിലേയ്ക്കു് ഉയർത്തിയിരിക്കുന്നു.

ഇതിവൃത്തം എത്ര പഴയതായാലും, അതിനെ നവീനരീത്യാ രേഖപ്പെടുത്തുന്നതിൽ ശ്രീ: പണിക്കരുടെ തൂലി

കയ്യുള്ള പാടവം നാം അനുഭവിച്ചറിഞ്ഞിട്ടുള്ളതാണല്ലോ. എന്നാൽ, ഇദ്ദേഹത്തിന്റെ മററു നാടകങ്ങളെന്നപോലെ, ഈ ചരിത്രനാടകവും ശ്ലോകമിശ്രിതംതന്നെയാകയാൽ, ഗദ്യരൂപകൈകപ്രണയികൾ ഇതിനെയും 'പഴഞ്ചൻ' എന്നു് ആക്ഷേപിച്ചേയ്ക്കാം. ഈ ആക്ഷേപത്തിന്നു തക്ക മറുപടി, തന്റെ മധുരോദാരമായ 'മണ്ഡോദരി' നാടകത്തിന്റെ സുദീർഘമായ മുഖവുരയിൽ ശ്രീമാൻ പണിക്കർതന്നെ പറഞ്ഞുകഴിഞ്ഞിരിക്കുന്നു.

ഇംഗ്ലീഷിലും വളരെ സൽഗ്രന്ഥങ്ങൾ നിർമ്മിച്ച പണിക്കരവർകൾക്കു ജന്മസിദ്ധമായ വാസനയുണ്ടു്; നാൾതോറും വായനകൊണ്ടു വളർന്നുവരുന്ന വൈദുഷ്യമുണ്ടു്; ഏതു പണിത്തിരക്കിലും മങ്ങിക്കാത്ത പ്രതിഭാശക്തിയുണ്ടു്; ഒരിക്കലും വാടാത്ത ഉത്സാഹമുണ്ടു്; സർവ്വോപരി, സ്വഭാഷയെ സേവിക്കുന്നതിൽ അഭംഗുരമായ ഭക്തിയുമുണ്ടു്. അതിനാൽ, ഈ അസാമാന്യനായ സാഹിത്യകാരനിൽനിന്നു്, അമ്മേ, കൈരളീ, നിന്തിരുവടിക്കു് എന്തെന്താശിച്ചുകൂടാ?

ചെറുതുരുത്തി
2—5—'41.

വള്ളത്തോൾ

# കഥാപാത്രങ്ങൾ

| | |
|---|---|
| രാമഗുപ്തൻ | ഗുപ്തചക്രവർത്തി |
| ചന്ദ്രഗുപ്തൻ | രാമഗുപ്തന്റെ അനുജൻ |
| സോമഗുപ്തൻ | ചക്രവർത്തിയുടെ വിജാതീയ സഹോദരൻ |
| മാധവസേനൻ | രാജസേവൻ |
| പണ്ണദത്തൻ | അമാത്യൻ |
| സുകീർത്തി | ചന്ദ്രഗുപ്തന്റെ സാന്ധിവിഗ്രഹികൻ |
| ചണ്ഡസേനൻ | സേനാപതി |
| ശീലഭദ്രൻ | ബൗദ്ധാചാര്യൻ |
| ബുദ്ധഘോഷൻ — സംഘമിത്രൻ | ബൗദ്ധശ്രാമണന്മാർ |
| സൂചീമുഖൻ, ലവണകൻ | ചാരന്മാർ |
| പ്രവിപ്ലൻ | ശാകചക്രവർത്തി |
| തോരമാനൻ | ശാകപ്രഭു |
| ധ്രുവസ്വാമിനി | പണ്ണദത്തന്റെ മകൾ (ചക്രവർത്തിനി) |
| അംശുമതീദേവി | ബൗദ്ധപരിവ്രാജിക |
| ഹേമാംഗി | ധ്രുവസ്വാമിനിയുടെ തോഴി |

# ധ്രുവസ്വാമിനി

## ഒന്നാമങ്കം

### നാന്ദി

ദേവന്മാർ പണിയുന്ന പാദതളിരാൽ
ഭിക്ഷാടനംചെയ്യുവോൻ
ജീവത്രാണനദീക്ഷയാൽ സകലസ-
മ്പത്തും ത്യജിച്ചുള്ളവൻ
*സർവ്വജ്ഞൻ വിഭുവിശ്വരാചരജഗ-
ന്നാഥൻ മഹായോഗിയാം
ശർവ്വൻ ദർപ്പകവൈരി നിങ്ങളിൽ വള-
ർത്തീടട്ടെ സന്മംഗളം.

(നാന്ദ്യന്തത്തിൽ സൂചീമുഖൻ എന്നും ലവണകൻ എന്നും രണ്ടുപേർ പ്രവേശിക്കുന്നു.)

സൂചീമുഖൻ:—സഖേ, ലവണക, താൻ പറഞ്ഞതൊന്നും എനിക്കു സമ്മതമാകുന്നില്ല. ഞാൻ ആലോചിച്ചു കണ്ടിടത്തോളം ഈ സാമ്രാജ്യം അനശ്വരകീർത്തിമാനായ സമുദ്രഗുപ്തമഹാരാജാവിന്റെ കാലത്തെന്നപോ

---

* സർവ്വജ്ഞൻ, മഹായോഗി, ദർപ്പകവൈരി ഈ പേരുകൾ ബുദ്ധദേവനും ചേന്നതാണു്.

ലെ പ്രതാപത്തിൽത്തന്നെ ഇരിക്കുന്നു. അന്തഃഛിദ്രമെല്ലാം മഹാരാജാവു നശിപ്പിച്ചില്ലേ? എല്ലായിടത്തും സമാധാനംതന്നെ.

ലവണകൻ:—അതിലെന്താണ്? അതിൽ രാമഗുപ്തമഹാരാജാവ് എന്തു സാമർത്ഥ്യമാണ് പ്രദർശിപ്പിച്ചത്? സമുദ്രഗുപ്തന്റെ മന്ത്രിമാരും കുമാരചന്ദ്രഗുപ്തനുമല്ലേ വിരോധിമാരെ അമർച്ചചെയ്തത്?

സൂചീമുഖൻ:—അങ്ങനെ പറയരുത്. ആരുടെ കയ്യുകൊണ്ടു വിരോധികൾ അമർച്ചചെയ്യപ്പെട്ടാലും അതിന്റെ മേന്മ രാജാവിനുതന്നെയാണ്.

പാരം വഹ്നി വമിപ്പൂ ഭാനുകിരണ-
ശ്രീകൊണ്ടു സൂര്യോപലം;
നേരം സൂചി കുറിച്ചിടുന്നു മണിമേൽ
യന്ത്രപ്രഭാവത്തിനാൽ;
മന്ത്രീന്ദ്രർക്കു പരിശ്രമങ്ങളിലഹോ
ചിന്താനുരൂപം ഫലം
സ്വാമിക്കുള്ള മഹാനുഭാവമതിനാൽ-
മാത്രം ലഭിക്കുന്നതാം. 2

അതുകൊണ്ടു മന്ത്രികൾ എത്ര മിടുക്കന്മാരായിരുന്നാലും സേനാനികൾ എത്ര പ്രബലന്മാരായിരുന്നാലും അവർക്കുണ്ടാകുന്ന വിജയങ്ങൾ അവരുടെ രാജാക്കന്മാരുടെയാണ്, തങ്ങളുടെയല്ല. പണ്ണദത്തന്റെ സാമർത്ഥ്യവും ചന്ദ്രഗുപ്തന്റെ കരബലവും തെളിഞ്ഞതുതന്നെ രാമഗുപ്തമഹാരാജാവിന്റെ മാഹാത്മ്യംകൊണ്ടാണെന്നു പറയണം.

ലവണകൻ:—(ചിരിച്ചിട്ട്)എന്തു വേണമെങ്കിൽ പറഞ്ഞു കൊള്ളൂ. പക്ഷേ ചന്ദ്രഗുപ്തനെ ബഹിഷ്കരിച്ചതിനുശേഷമുള്ള സംഗതികൊണ്ടു മഹാരാജാവിൻെറ മിടുക്കെല്ലാം തെളിഞ്ഞില്ലേ? സാമന്തന്മാരെല്ലാം ഇളകിയല്ലേ ഇരിക്കുന്നതു്? പോരെങ്കിൽ ഇപ്പോൾ ശാകന്മാർ രാജധാനിക്കു സമീപംതന്നെ എത്തിക്കഴിഞ്ഞിരിക്കുന്നു. പ്രവിഷ്ടനോടെതിക്കുമ്പോൾ കാണാമല്ലോ രാമഗുപ്തൻെറ പരാക്രമം.

സൂചീമുഖൻ:—ചന്ദ്രഗുപ്തകുമാരനായിരുന്നുവെങ്കിൽ ഇങ്ങനെയൊന്നും ഉണ്ടാകയില്ലായിരുന്നു എന്നതീച്ചതന്നെ.

ലവണകൻ:—കുമാരൻെറ വംശഭക്തി വലുതുതന്നെ. അല്ലെങ്കിൽ ഇത്രമാത്രം ഉപദ്രവിച്ചിട്ട് അടങ്ങിയിരിക്കുമോ? സ്വയംവരത്തിൽത്തന്നെ വരിച്ച സ്ത്രീയെ ജ്യേഷ്ഠൻ അപഹരിച്ചു. വസ്തുവകകൾ കണ്ടുകെട്ടി. സ്നേഹിതന്മാരേയും ബന്ധുക്കാരേയും ഉപദ്രവിച്ചു. ഇപ്പോൾ നാടുകടത്തി. എന്നിട്ടും അനങ്ങാതെയിരിക്കുന്നതു് വംശഭക്തികൊണ്ടല്ലാതെ എന്തുകൊണ്ടാണ്?

സൂചീമുഖൻ:—കാലാവലോകനംകൊണ്ടായിരിക്കാം. സമയം വരുമ്പോൾ കുമാരൻ അടങ്ങിയിരിക്കുമെന്നു വിചാരിക്കേണ്ടാ.

ലവണകൻ:—രാമഗുപ്തൻെറ കാലത്തു് എല്ലാ സമയവും വിരോധികൾക്കു ഗുണകരമാണല്ലോ. ഭാരത്തിനു കിരീടംവെച്ചതുകൊണ്ടു രാജാവാകുമോ? മോടിക്കു വേണ്ടതെല്ലാമുണ്ടു്: അന്തഃപുരം നിറച്ചു സ്ത്രീകളുണ്ടു്, രത്നാഭര

ന്നങ്ങളുണ്ട്, വലിയ സേനയുണ്ട്, സേനാനായകന്മാരുണ്ട്; പൌരുഷം മാത്രമില്ല.

നിഷ്പൌരുഷൻ നൃപതിതൻെറ മഹാഭിസാര-
മാഡംബരത്തിനുതകും ചിലപ്പോതിലെന്നാൽ
ഷണ്ഡൻെറ ദേഹപരിപുഷ്ടികണക്കു കാര്യ-
സാദ്ധ്യത്തിനോക്കുമളവിൽ പരിഹാസ്യമാകും. 3

ശാകന്മാർ തരംകണ്ടു കേറിയതിൽ എന്തിനു വിസ്മയിക്കുന്നു.

സൂചീമുഖൻ:—പതുക്കെപ്പറയൂ. സോമഗുപ്തൻെറ ചാരന്മാരേയുള്ളു എല്ലായിടത്തും.

ലവണകൻ:—(ആത്മഗതം) ഈയാളും ചന്ദ്രഗുപ്തകക്ഷി തന്നെ. (പ്രത്യക്ഷം) അതുകൊണ്ടെന്താണ്? ചന്ദ്രഗുപ്തസ്വാമിയും ദൂരേയാകയില്ല. ഏതായാലും എനിക്കത്യാവശ്യമായി കൊട്ടാരത്തിൽ ചെല്ലേണ്ടതുണ്ട്. താമസിയാതെ കാണാം.

സൂചീമുഖൻ:—ഓ, അങ്ങനെതന്നെ.

(രണ്ടുപേരും പോകുന്നു)

**വിഷ്കംഭം കഴിഞ്ഞു**

[ശ്രീരാമഗുപ്തമഹാരാജാവും ചന്ദ്രദത്തനും സോമഗുപ്തനും മാധവസേനനും പരിവാരങ്ങളും പ്രവേശിക്കുന്നു.]

ചന്ദ്രദത്തൻ:—ദേവ, ശാകബലം ഈ നഗരത്തെത്തന്നെ വളഞ്ഞുകഴിഞ്ഞിരിക്കുന്നു.

പരാഭവത്താൽ പരമുജ്ജ്വലിച്ച
പുരാണവൈരജ്വലനാഭിതപ്തൻ
പരാക്രമത്തോടുമണഞ്ഞതുണ്ടീ
ദ്ദുരാപശക്തൻ പ്രബല ശാകനാഥൻ. 4

സോമഗുപ്തൻ:—അതുകൊണ്ടെന്താണ്? ശ്രീരാമഗുപ്തമഹാരാജാവിന്റെ പ്രതാപം കേൾക്കുമ്പോൾത്തന്നെ ശാകന്മാർ ഓടിയൊളിച്ചുകൊള്ളുമല്ലോ. ഓക്കുന്നില്ലേ:

ചിരാഭ്യാസം ചേരും രണതുരഗസംഘത്തൊടു ബലാൽ
പുരാ ശാകാധീശപ്പടയിവരൊടേററിട്ടണയവേ
ദുരാധർഷം യുദ്ധോത്സുകത ഗതിവൈദഗ്ദ്ധ്യമിവയ-
ല്ലതാപവ്യാപാരം ദ്രുതഗതിയിൽമാത്രം വെളിവിലായ്. 5

രാമഗുപ്തൻ:—ശരിതന്നെ. ശാകന്മാർ നമ്മോടെത്ര തവണ തോററവരാണ്? അവർ അടുത്തുവന്നതുകൊണ്ടെന്താണ്? തോല്ക്കുമ്പോൾ കനിച്ചവർ കീഴടങ്ങിക്കൊള്ളും.

മാധവസേനൻ:—എന്തിനു നാം വിഷമിക്കുന്നു? മഹാരാജാവു തിരികെ രാജധാനിയിൽ എഴുന്നെള്ളിയിട്ടുണ്ടെന്നു കേൾക്കുമ്പോൾത്തന്നെ ശാകാധിപൻ, സിംഹഗർജ്ജനം കേട്ട കുറുക്കൻപോലെ, തിരിഞ്ഞു പാഞ്ഞുകൊള്ളു

പണ്ണദത്തൻ:—(ആത്മഗതം) ഇങ്ങനെയുള്ള സേവകന്മാരാണ് രാജ്യശ്രീയെ നശിപ്പിക്കുന്നത്. എന്തു ചെയ്യാം? ഭാരതസാമ്രാജ്യം ഇവരുടെ അധീനതയിലായല്ലോ. (പ്രത്യക്ഷം) ദേവ, ദിവംഗതനായ അവിടത്തെ അച്ഛൻെറ ഭൃത്യന്മാരിൽ ഒരാളെന്ന വിശ്വാസംകൊണ്ടും അവിടത്തോട് ഇപ്പോഠം ഉണ്ടായിട്ടുള്ള ചാച്ച്കൊണ്ടും പറയുന്നതാണ്. എൻെറ അറിവിൽ പ്രവിഷ്ടൻ ഈ പ്രാവശ്യം നമ്മോടെതിക്കാൻ വന്നിട്ടുള്ളതു വലുതായ ഒരു സേനയോടുകൂടിയാണ്. എല്ലാ ശാകരാജാക്കന്മാരും അദ്ദേഹത്തെ അനുഗമിച്ചിട്ടുണ്ട്. നമ്മുടെ കഥ പറകയാണെങ്കിൽ—

സോമഗുപ്തൻ:—(പുച്ഛഭാവത്തിൽ) എന്താണ് ഇവിടെ തരക്കേട്?

പണ്ണദത്തൻ:—നമ്മുടെ സേനയെവിടെ? സേനാനികളെവിടെ? സൗരാഷ്ട്രം കലഹിച്ചു നില്ക്കുന്നു. അങ്ങോട്ടേയ്ക്കയച്ച സൈന്യവിഭാഗത്തിൻെറ കഥയേ കേഠക്കാനില്ല. പരാക്രമശാലികളായ പടത്തലവന്മാർ—

മാധവസേനൻ:—ആര്യൻ കുമാരചന്ദ്രഗുപ്തൻെറ കഥയായിരിക്കാം സൂചിപ്പിക്കുന്നത്. എന്താണ്, കുമാരൻ കരാളേ ഈ ഭാരതസാമ്രാജ്യത്തിൻെറ സൈന്യം നയിക്കുവാനുള്ളു എന്നുണ്ടോ?

രാമഗുപ്തൻ:—അതാണ് ഞാനും ചോദിക്കുന്നത്.

സോമഗുപ്തൻ:—സാക്ഷാൽ ബാഹുലേയൻെറ അവതാരമെന്നു ലോകർ കൊണ്ടാടിയിരുന്ന സമുദ്രഗുപ്തദേവൻെറ സീമന്തപുത്രൻ ശ്രീരാമഗുപ്തമഹാരാജാവു സമ

ഗ്രപ്രതാപത്തോടെ നാടുവാഴുമ്പോഴാണോ ഇങ്ങനെ സൂചിപ്പിക്കുന്നതു്?

പ്രത്യക്ഷം ക്ഷതഹസ്തിമസ്തകമണി-
സ്തോമങ്ങളാൽ തൻപ്രിയാ-
കണ്ഠാലംകരണങ്ങൾ തീർപ്പൊരു മഹാൻ
ശ്രീരാമഗുപ്തൻ വിഭു
ഇക്ഷോണീതലമുഗ്രശക്തിധരനായ്,
നാകം വലാരാതിപോൽ,
കാക്കുമ്പോളരിഭീതിയെന്നതു കിനാ-
വിൽപ്പോലുമുണ്ടാവതോ? 6

രാമഗുപ്തൻ:—മഹാസേനയാൽ പരിരക്ഷിതമായ നമ്മുടെ ഈ രാജ്യം ആക്രമിക്കുന്നതിനു് ആക്കാണു് ധൈയ്യമുണ്ടാകുന്നതു്? (സശങ്കം) എങ്കിലും യുദ്ധം കൂടാതെ കഴിയുമെങ്കിൽ അതത്രേ നന്നു്. ശാകരാജാവിന്റെ അടുക്കലേയ്ക്കയച്ചിട്ടുള്ള സ്ഥാനപതി നമ്മുടെ സ്ഥിതിക്കു് യോജിച്ചവിധം സന്ധി ചെയ്യാതെ ഇരിക്കയില്ല.

വണ്ണദത്തൻ:—(ആത്മഗതം) ഹാ! കഷ്ടം! രാജാക്കന്മാർ ഭീരുക്കളായിത്തീന്നാൽ ഉണ്ടാകുന്ന സങ്കടം! ചന്ദ്രഗുപ്തകുമാരന്റെ അഭാവംകൊണ്ടുള്ള ആപത്തു് ഇപ്പോഴാണു് പൂണ്ണമായി മനസ്സിലാകുന്നതു്. (പ്രത്യക്ഷം) ദേവ, രാജധാനിതന്നെ നിരോധിച്ചിരിക്കുന്ന വിരോധിയോടു സന്ധിക്കാലോചിച്ചാൽ ഫലമെന്താണു്? അതു നമുക്കു് അഭിമാനക്ഷയമായിട്ടേ വരികയുള്ളൂ.

രാമഗുപ്തൻ:—(ചിരിച്ചുകൊണ്ടു്) ഞാൻ അറിയും ഈ ശാകന്മാരെ! അവക്കു ധനത്തിലാണു്, രാജ്യാധികാര

ത്തിലല്ല, ആഗ്രഹം. വല്ലതും കൊടുക്കയാണെങ്കിൽ അവർ വന്ന വഴിക്കു പോയ്ക്കൊള്ളും.

സോമഗുപ്തൻ:—അതേ. ഈ മ്ലേച്ഛന്മാർക്കു പൊന്നും പണവുമാണു് വേണ്ടതു്. എന്തിനു യുദ്ധംചെയ്യുന്നു? യുദ്ധംചെയ്താൽ ഫലം ആർക്കറിയാം? പണം കൊടുത്താൽ നമുക്കു വേണ്ട സഹായങ്ങളെല്ലാം അവർ ചെയ്തുതരാതെയിരിക്കയില്ല. അങ്ങനെയാണെങ്കിൽ രാജ്യത്തിൽ ഛിദ്രമുണ്ടാക്കുന്നവരെ അമർത്താനും നമുക്കു വൈഷമ്യമില്ല.

സേനാനി:—(ആക്ഷേപസ്വരത്തിൽ) സാക്ഷാൽ ബൃഹസ്പതിതന്നെ! മ്ലേച്ഛസേനയെ കൈക്കൂലി കൊടുത്തു വശത്താക്കാൻ ഉപദേശിക്കുന്ന മന്ത്രിയുടെ ബുദ്ധിവിശേഷം ആശ്ചര്യകരംതന്നെ. ദേവ, അവിടത്തെ ആജ്ഞാകരൻമാത്രമായ ഞാൻ പറയുന്നതു കല്പിച്ചു ക്ഷമിക്കണം. ഈ ശാകന്മാരോടു യുദ്ധംതന്നെയാണു് വേണ്ടതു്.

കത്തിജ്ജ്വലിക്കുന്ന ഭവൽപ്രതാപ-
ദാവാഗ്നിതൻ ചൂടിലെരിഞ്ഞിടട്ടെ,
വരണ്ട കാടെന്നതുപോലെ,യിന്നീ-
ശ്ശകാധിരാജന്റെ ബലിഷ്ഠസൈന്യം. 7

രാമഗുപ്തൻ:—സേനാപതേ, സാമത്തിനും ഭേദത്തിനും അവസരമുണ്ടു്. ഉദ്ധതനായ ചന്ദ്രഗുപ്തനെപ്പോലെ എല്ലാ സമയവും യുദ്ധംതന്നെ ഉചിതമെന്നു വിചാരിക്കുന്നതു ശരിയല്ല. യുദ്ധംകൊണ്ടു നാടിനു ദോഷമേയുള്ളൂ.

യുദ്ധംകൂടാതെ അവർ അടങ്ങുമെങ്കിൽ ഇത്ര നാശങ്ങൾക്കു നാമെന്തിനിടയാക്കുന്നു?

ചണ്ഡദത്തൻ:—(അമർഷത്തോടെ) ചന്ദ്രഗുപ്തകുമാരനുണ്ടായിരുന്നു എങ്കിൽ—

സോമഗുപ്തൻ:—രാജദ്രോഹപരമായ വാക്കുകൾ ഈ സദസ്സിൽ പറയുന്നതു് എന്തു സഹായത്തെ അവലംബിച്ചാണു്?

രാമഗുപ്തൻ:—(കോപത്തോടെ) എന്റെ മുമ്പിൽവെച്ചുതന്നെ രാജദ്രോഹികളെ സ്തുതിക്കയോ! അവിടുന്നു ദേവിയുടെ പിതാകവന്ന നിലയ്ക്കു നമ്മുടെ ഗുരുവായിപ്പോയതുകൊണ്ടു്—(എന്നു് അർദ്ധോക്തിയിൽ നിറുത്തുന്നു.)

സോമഗുപ്തൻ:—(രാമഗുപ്തനോടു സ്വകാര്യം) ഇങ്ങനെയുള്ള രാജദ്രോഹികളെ സ്വതന്ത്രരായിരിക്കാൻ സമ്മതിക്കരുതു്. അതു രാജ്യത്തിനു ഗുണകരമാകയില്ല.

രാമഗുപ്തൻ:—(സ്വകാര്യം) ദേവി ഇപ്പോഴും കോപിച്ചിരിക്കയാണല്ലോ.

സോമഗുപ്തൻ:—(രാമഗുപ്തനോടു്) എന്തെങ്കിലും കാര്യത്തിനു നിയോഗിച്ചയച്ചിരിക്കയാണെന്നു പറയാമല്ലോ.

രാമഗുപ്തൻ:—(സ്വകാര്യം സോമഗുപ്തനോടു്) ശരി, അങ്ങനെതന്നെയാവട്ടെ.

(യവനഭടന്മാരാൽ അനുഗതനായി ചണ്ഡദത്തൻ പോകുന്നു)

മാധവസേനൻ:—മന്ത്രസദസ്സിൽ ഇനി ദുർമ്മുഖം കാണേണ്ടല്ലോ.

കഞ്ചുകി:—(പ്രവേശിച്ചു്) മഹാരാജാവു ജയിച്ചാലും. സേനാപതി ജയവർമ്മൻ കാത്തുനില്ക്കുന്നു.

രാമഗുപ്തൻ:—വേഗം പ്രവേശിപ്പിക്കുക.

ജയവർമ്മൻ:—(പ്രവേശിച്ച് മഹാരാജാവിനെ വന്ദിച്ച ശേഷം) ദേവൻ വിജയിയായി ഭവിച്ചാലും.

രാമഗുപ്തൻ:—പ്രവിഷ്ടനു ക്ഷേമംതന്നെയല്ലേ?

ജയവർമ്മൻ:—ശാകരാജാവിന് അവിടത്തെ അപ്രീതി കൊണ്ടല്ലാതെ മറ്റ് അസുഖത്തിനു കാരണം കണ്ടില്ല.

രാമഗുപ്തൻ:—എന്താണ് നമ്മുടെ അപ്രീതി എന്നു പറഞ്ഞത്? നമ്മുടെ ശാസനകൾ അയാൾ ബഹുമാനിച്ചില്ലേ? ഇപ്പോൾ അയാളെ ഇവിടെ സ്വീകരിക്കുന്നതിനു സൗകര്യമില്ലെന്നും അതുകൊണ്ടു നാം സന്തോഷിച്ചു കൊടുത്തയച്ച സമ്മാനങ്ങൾ സ്വീകരിച്ച സ്വദേശത്തേയ്ക്കു മടങ്ങിക്കൊള്ളണമെന്നും അവിടെ പറഞ്ഞില്ലേ?

ജയവർമ്മൻ:— അറിയിച്ചു.

രാമഗുപ്തൻ:—എന്നിട്ടോ?

ജയവർമ്മൻ:—എന്നിട്ട്—(പറവാൻ മടികാണിക്കുന്നു.)

സോമഗുപ്തൻ:—അനിഷ്ടമാണെങ്കിലും പറയുക. എന്താണ്, അയാൾ ഭാരതചക്രവർത്തിയുടെ കല്പനകൾ നിഷേധിക്കുവാൻ ഒരുമ്പെട്ടോ? യുദ്ധംതന്നെ വരിച്ചുവോ?

ജയവർമ്മൻ:—യുദ്ധമല്ല, മരണമാണ്, വരിച്ചത്?

സേനാപതി:— എന്താണ് ഇതിനർത്ഥം? ശാകരാജാവ് എന്താണ് മറുപടി പറഞ്ഞത്?

രാമഗുപ്തൻ:—തെളിച്ചുതന്നെ പറയൂ. മടിക്കേണ്ട.

ജയവൎമ്മൻ:—ദേവന്റെ നയഗൎഭമായ കല്പനകൾ ഞാൻ അറിയിച്ചപ്പോൾ പ്രവിഷ്ടൻ, ശാകന്മാർ നിറഞ്ഞ സദസ്സിൽവെച്ച് പുച്ഛഭാവത്തിൽ, ഉച്ചത്തിൽ ചിരിച്ചുംകൊണ്ട് "എന്ത്, സമുദ്രഗുപ്തന്റെ പുത്രൻ ഭീരുവാണ്, അല്ലേ? ചന്ദ്രഗുപ്തൻ രാജ്യത്തിൽനിന്നു ബഹിഷ്കൃതനുമാണ്. അതുകൊണ്ടു പണം തന്നു മടക്കാമെന്നോ രാമഗുപ്തന്റെ വിചാരം" എന്നു പറഞ്ഞു.

സേനാപതി:—ശാകരാജാവിന്റെ അഹംകാരം! നമ്മെ ഇത്ര നിന്ദിച്ച സ്ഥിതിക്ക് ഉടനെതന്നെ സേനാസന്നാഹത്തിനു കല്പനയുണ്ടാകണം.

രാമഗുപ്തൻ:—(വകവെയ്ക്കാതെ) എന്നിട്ടു പിന്നെന്താണുണ്ടായത്?

ജയവൎമ്മൻ:—അവരെല്ലാവരും രാജവംശത്തെത്തന്നെ കണക്കില്ലാതെ അധിക്ഷേപിച്ചു. പിന്നീട്—(എന്ന് അദ്ധോക്തിയിൽ വിരമിക്കുന്നു.)

സേനാപതി:—ദേവ, അവിടന്നനുവദിക്കണം. പവിത്രമായ ഗുപ്തവംശത്തെ അധിക്ഷേപിക്കുന്ന ഈ മ്ലേച്ഛന് ഇനി ജീവിക്കാൻ അവസരം കൊടുക്കരുത്.

ഇന്നിക്കുലത്തിനെയുമിബ്ഭരതോൎവ്വിതന്റെ
പുണ്യത്തെയും പരിഹസിപ്പൊരു ശാകനാഥൻ
ജീവിക്കയോ മമ കരത്തിലരാതിരക്ത-
പാനോത്സുകം കൊടിയ ഖഡ്ഗമിരിക്കെയിപ്പോൾ?8

രാമഗുപ്തൻ:—സഖേ, നിങ്ങളുടെ കോപത്തെ ഞാൻ ബഹുമാനിക്കുന്നു. എങ്കിലും രാജാക്കന്മാൎക്കു കാൎയ്യസാദ്ധ്യ

മാണ്, ഔദ്ധത്യമല്ലാ, മുഖ്യമായുള്ളതു്. (ജയവമ്മനോട്) ശിഷ്ടം കേൾക്കട്ടെ.

ജയവമ്മൻ:—ഒടുവിൽ ശാകരാജാവു സ്വയമായി പോയ്ക്കൊള്ളാമെന്നു സമ്മതിച്ചു.

സോമഗുപ്തൻ:—ഈ മ്ലേച്ഛന്മാരുടെ വമ്പുകളൊക്കെ ഇത്രയ്ക്കു ഉള്ളു അത്രമേ ഞാൻ പറഞ്ഞിട്ടുള്ളു, തിരുമേനി രാജധാനിയിൽ എഴുന്നെള്ളിയിട്ടുണ്ടെന്നറിഞ്ഞാൽത്തന്നെ പ്രവിഷ്ടൻ പോയ്ക്കൊള്ളുമെന്നു്.

രാമഗുപ്തൻ:—(സന്തോഷത്തോടെ) പിന്നെന്താണ് വൈഷമ്യം? എന്താണ് ഇത്ര മ്ലാനഭാവം?

ജയവമ്മൻ:—അങ്ങനെ പോകുന്നതിനു ചില വ്യവസ്ഥകൾ ആ സഭയിൽവെച്ചു ശാകരാജാവു പറകയുണ്ടായി.

രാമഗുപ്തൻ:—എന്താണ് വ്യവസ്ഥകൾ? കൂടുതൽ പണം വേണമോ?

ജയവമ്മൻ:—പണം വാങ്ങിച്ചില്ലാ; നിരസിച്ചു. തിരികെ അയച്ചു. ധനമല്ല അയാൾക്കു വേണ്ടതു്. അധമ്മമൂത്തിയായ ശാകൻ സാമ്രാജ്യത്തിൻെറ മാനമാണ് ആവശ്യപ്പെടുന്നതു്.

രാമഗുപ്തൻ:—എന്താണ് ഇത്ര വളച്ചുകെട്ടിപ്പറയുന്നതു്?

ജയവമ്മൻ:—കല്പിച്ചു തിരുവുള്ളമുണ്ടാകണം. രഹസ്യമായി തിരുമനസ്സറിയിക്കേണ്ടതാണ്.

രാമഗുപ്തൻ:—(മററുള്ളവരോടു്) നിങ്ങളെല്ലാവരും പുറത്തിറങ്ങി നില്ക്കുക.

(മററു് എല്ലാവരും പോകുന്നു.)

ജയവമ്മൻ:—ഈ മ്ലേച്ഛൻ ആവശ്യപ്പെട്ടതു ദേവിയുടെ

സാന്നിദ്ധ്യമാണ്. ദേവിയേയും അന്തഃപുരത്തിൽനിന്നു കലീനകളായ വേറെ പത്തു സ്ത്രീകളേയും നാളെ അദ്ധരാത്രിക്കകം അയാളുടെ പടകുടീരത്തിൽ അയയ്ക്കയാണെങ്കിൽ അയാൾ സ്വദേശത്തേയ്ക്കു മടങ്ങിക്കൊള്ളാംപോലും.

രാമഗുപ്തൻ:—(സ്തബ്ധഭാവത്തിൽ) എന്ത്, ദേവിയേയോ? ധ്രുവകുമാരിയേയോ!

(ജയവർമ്മൻ ഒന്നും മിണ്ടാതെ നില്ക്കുന്നു)

രാമഗുപ്തൻ:—അഹോ! ധിക്കാരത്തിന്റെ പാരമ്യം!

നല്കീടാം ധനസഞ്ചയം; പകുതിയെൻ-
 രാജ്യം കൊടുക്കാം; ജയം
നേടീടും രഥവാജിഹസ്തിഗണവും
 നല്കാം മടിക്കാതെ ഞാൻ;
ധർമ്മംപോലെ പരിഗ്രഹിച്ച മഹിഷീ-
 സ്ഥാനത്തിൽ വാഴിച്ചൊരീ
ശ്രീമൽഭാരതചക്രവർത്തിനിയെ ഞാൻ
 നല്കുന്നതിന്നെങ്ങനെ? 9

പറയൂ, ഇതൊരുകാലത്തും സാദ്ധ്യമല്ലെന്നു പറയൂ! പട തന്നെ ഉണ്ടാവട്ടെ.

ജയവർമ്മൻ:—(സസന്തോഷം) എന്താണ് സംശയം? സമുദ്രഗുപ്തന്റെ ശബ്ദംതന്നെ കേൾക്കുന്നു എന്നു തോന്നുന്നു.

ഭൂഭൃൽക്ഷ്മാശിഖരങ്ങളിൽ, കൊടിയ ദം-
ഭോളിക്കു തുല്യം, ബലാൽ
പക്ഷച്ഛേദനവൃത്തിചെയ്യൊരു ഭവൽ-
പ്രോച്ചണ്ഡഖഡ്ഗോത്തമം
മുഷ്ടാൽ തൻസ്ഥിതി വിസ്മരിപ്പൊരു ശകാ-
ധീശന്റെ വമ്പിച്ചൊരീ-
ധിക്കാരത്തിനു തക്കതാം പ്രതിവച-
സ്സേകട്ടെ നിസ്സംശയം. 10

**രാമഗുപ്തൻ:**—(ആത്മഗതം) സോമഗുപ്തൻ എന്തു പറയുമോ? (പ്രത്യക്ഷം) രാജ്യകാര്യങ്ങൾ തനിയേ തീർച്ചപ്പെടുത്തുന്നതു ശരിയല്ല. സോമഗുപ്തനോടുകൂടി ആലോചിക്കാം. ആരവിടെ?

**പ്രതിഹാരി:**—(പ്രവേശിച്ച്) അടിയൻ.

**രാമഗുപ്തൻ:**—സോമഗുപ്തകുമാരനെ ക്ഷണം കൂട്ടിക്കൊണ്ടുവാ.

**പ്രതിഹാരി:**—കല്പനപോലെ. (എന്നു പോകുന്നു)

**രാമഗുപ്തൻ:**—ഗൗരവമുള്ള സംഗതിയാണ്. (ആകപ്പാടെ വിഷമിച്ച ഭാവത്തിൽ) ഗാഢമായി ആലോചിക്കേണ്ടിയിരിക്കുന്നു.

**ജയവർമ്മൻ:**—(സങ്കടത്തോടെ) ഇതിൽ എന്താണ്—

(സോമഗുപ്തൻ പ്രവേശിക്കുന്നു.)

**രാമഗുപ്തൻ:**—കേട്ടില്ലേ ശാകരാജാവിന്റെ വ്യവസ്ഥകൾ?

**സോമഗുപ്തൻ:**—ഇല്ല. എന്താണ്? വല്ല ദുർഘടവുമുണ്ടോ?

രാമഗുപ്തൻ:—ഗാഢമായി ആലോചിക്കേണ്ടിയിരിക്കുന്നു. ഗാഢമായി.........ഗാഢമായി. നമുക്ക് അകത്തേക്കു പോകാം. ഗാഢമായി ആലോചിക്കേണ്ടതാണ്.

സോമഗുപ്തൻ—(ജയവർമ്മന്റെ മുഖത്തു നോക്കിയിട്ട്) ഇതിലെ എഴുന്നെള്ളാമല്ലോ.

(എല്ലാവരും പോകുന്നു.)

ഒന്നാമങ്കം കഴിഞ്ഞു.



## രണ്ടാമങ്കം

(ചണ്ഡസേനനും സുകീർത്തിയും പ്രവേശിക്കുന്നു.)

ചണ്ഡസേനൻ:—എന്തു കഷ്ടമാണ് ദേവിയെ ഇങ്ങനെ ബലികഴിക്കുവാൻ തീർച്ചയാക്കിയത്? ആരാനും കേട്ടിട്ടുള്ള കഥയാണോ ഇത്? സമുദ്രഗുപ്തമഹാരാജാവിന്റെ പുത്രൻ ഇങ്ങനെ ചെയ്തു എന്നു പറഞ്ഞാൽ ആർ വിശ്വസിക്കും? വിരോധികളെ ഭയന്നു ചക്രവർത്തിനിയെ മ്ലേച്ഛനു വിട്ടുകൊടുത്തു എന്നു കേട്ടാൽ എന്തു കുറവാണ്! എന്തു വന്നാലും ശരി, ഞാൻ ഇനി ഈ പക്ഷത്തിലില്ല.

സുകീർത്തി:—എന്തിനു തമ്പുരാനെ കുറ്റം പറയുന്നു? എല്ലാം ആ സോമഗുപ്തന്റെയും മാധവസേനന്റെയും ദുരാലോചനകളാണ്.

ചണ്ഡസേനൻ:—മാധവസേനനോ—അയാളുടെ പേർ തന്നെ പറയുന്നതു പാപമാണ്. മഹാരാജാവിനെ സകലദുർന്നടപടികളിലും സഹായിക്കുന്നതവനല്ലേ? അവനെ ഇപ്പോൾ എല്ലാവർക്കും മുകളിലായി മഹാമണ്ഡലാധീശ്വരനുമാക്കിയിരിക്കുന്നുപോലും. കുമാരചന്ദ്രഗുപ്തന്റെ വസ്തുവകകളെല്ലാം അയാൾക്കാണെന്നുപോലും കേൾക്കുന്നു.

സുകീർത്തി:—അതിലൊന്നും എനിക്കു സങ്കടമില്ല. രാജസേവന്മാർക്ക് സേവ വർദ്ധിക്കുമ്പോൾ വല്ലതുമൊക്കെ കിട്ടും. സേവയില്ലാതാകുമ്പോൾ അതൊക്കെ പോകയും

ചെയ്യും. അതു സാരമില്ല. എങ്കിലും സമുദ്രഗുപ്തമഹാരാജാവിന്റെ സ്നുഷയെ, ചണ്ഡദത്താമാത്യന്റെ മകളെ, മ്ലേച്ഛനു കൊടുക്കാൻ തീർച്ചയാക്കി എന്നറിയുന്നതിലാണ് സങ്കടമുള്ളത്.

അനല്പസങ്കല്പനകല്പവല്ലിയാം
സമുദ്രഗുപ്തസ്നുഷതന്നെ നിർദ്ദയം
അനഘമാം സാധനമെന്നപോലെയീ
നികൃഷ്ടരാകീടുവതാർ സഹിച്ചിടും? 1

ചന്ദ്രഗുപ്തകുമാരൻ ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ—

ചണ്ഡസേനൻ:—അതാണ് പൗരന്മാരെല്ലാവരും പറയുന്നത്. അതാണ് സൈന്യത്തിന്റേയും വിചാരം. എന്തായാലും ഞാൻ കുമാരൻ എവിടെയെന്നന്വേഷിക്കാൻ തീർച്ചപ്പെടുത്തി. മാധവസേനൻ എന്തു വേണമെങ്കിൽ ചെയ്യട്ടെ. രാജധാനിയിൽ കണ്ടാൽ കൊന്നു കൊള്ളണമെന്നു കല്പിച്ചിരിക്കുന്ന ചന്ദ്രഗുപ്തനെ ഞാൻ തന്നെ മൂന്നുനാളേയ്ക്കകം അന്വേഷിച്ചിവിടെ കൊണ്ടു വരുന്നതുണ്ട്. ഇപ്പോൾ ചണ്ഡദത്തനും ബഹിഷ്കൃതനാണല്ലോ. മാധവസേനനും സോമഗുപ്തനും എന്തു ചെയ്യാൻ സാധിക്കുമെന്നു കാണട്ടെ.

സുകീർത്തി:—(സന്തോഷത്തോടെ) ചന്ദ്രഗുപ്തൻ നഗരത്തിൽത്തന്നെ ഇല്ലെന്നു തീർച്ചയാണോ? ഇവിടെത്തന്നെ അന്വേഷിച്ചാൽ മതിയെന്നാണ് എനിക്കു തോന്നുന്നത്. ആട്ടെ, നമുക്കു പോവാം. എനിക്കു പല കാര്യങ്ങൾ ചെയ്യാനുണ്ട്.

(രണ്ടുപേരും പോകുന്നു.)

**വിഷ്കംഭം കഴിഞ്ഞു**

[ദേവീക്ഷേത്രത്തിൽ മഹാറാണി ധ്രുവസ്വാമിനിയും തോഴി ഹേമാംഗിയും പ്രവേശിക്കുന്നു.]

ഹേമാംഗി:—ദേവി, ധൈര്യമവലംബിക്കണം. ഇങ്ങനെ ഒരു സങ്കടം വരുത്തുവാൻ ജഗദംബിക അനുവദിക്കുകയില്ല.

ധ്രുവസ്വാമിനി:—(ധൈര്യത്തോടെ) ധർമ്മസങ്കടത്തെപ്പററി നിരൂപിക്കേണ്ട അവസരം കഴിഞ്ഞു. എന്നെ ബലികഴിക്കുന്നതിനാണ് മഹാരാജാവും മന്ത്രികളും തീർച്ചയാക്കിയതെങ്കിൽ അതിൽ ഞാൻ സങ്കടപ്പെടുന്നില്ല! ജീവിതബലിയെക്കാൾ വലുതാണല്ലോ ചാരിത്രബലി. മഹാരാജാവും ധർമ്മസദസ്സും അതനുവദിക്ക മാത്രമല്ല, ആജ്ഞാപിക്കുകൂടി ചെയ്തിരിക്കുന്ന സ്ഥിതിക്ക് അതിനെപ്പററി ഞാനും ഉറച്ചുകഴിഞ്ഞു. ഈ ദേവീസന്നിധാനത്തിൽ എൻെറ മാർഗ്ഗം തെളിഞ്ഞുതന്നെ ഞാൻ കാണുന്നു.

ഹേമാംഗി:—സദസ്യർ ധർമ്മബുദ്ധികളായിരിക്കാം. മഹാരാജാവു രാജ്യക്ഷേമത്തിനുവേണ്ടിയായിരിക്കാം ഇങ്ങനെ എല്ലാം തീർച്ചയാക്കിയതു്. എങ്കിലും മഹാരാജാവിനും മേലേ ഒരു ശക്തി ഇല്ലേ. ഇങ്ങനെ ഒരധർമ്മം ദൈവം സഹിക്കയില്ല. എന്തു ഘോരമായ ഒരു കൃത്യമാണ് വിധിച്ചതു്! ദേവി, ഇതോർക്കുംതോറും എനിക്കു സങ്കടം സഹിക്കുന്നില്ല.

ധ്രുവസ്വാമിനി:—(ശാന്തസ്വരത്തിൽ) ഇതിൽ എന്താണ് സങ്കടപ്പെടാനുള്ളതു്? മഹാരാജാവു് എന്നെ വി

രവനിതകളിൽ ഒന്നാക്കി അഭിഷേകം ചെയ്കയല്ലേ! തോഴി ഓൎത്തുനോക്കു. അവരവർ അനുഭവിച്ച സങ്കടത്തിൻെറ പാരമ്യംകൊണ്ടല്ലേ നാം പുരാണവനിതകളെ ഇന്നും ബഹുമാനിക്കുന്നതു്? ശ്രീരാമൻ വനത്തിൽ കളഞ്ഞതുകൊണ്ടല്ലേ സീതാദേവിയെ നാം ഇന്നും ആരാധിക്കുന്നതു്? വനവാസവും, അപഹരണവും, തിരസ്കാരവും ഇല്ലായിരുന്നു എങ്കിൽ സീതാദേവിയെ, ഊൎമ്മിളയെപ്പോലെ ഒരു ഭാൎയ്യയായി മാത്രമല്ലേ നാം അറിയുകയുള്ളൂ? അതുപോലെതന്നെ ദമയന്തി, പാഞ്ചാലി മുതലായവരും. വന്ന സങ്കടങ്ങളിലെല്ലാം അവർ സ്വധൎമ്മമുപേക്ഷിക്കാതിരുന്നതുകൊണ്ടു് അവരെ നാം പൂജിക്കുന്നു. മഹാരാജാവു് അതുകൊണ്ടു് എന്നെ ബഹുമാനിക്കയാണു് അപമാനിക്കയല്ല ചെയ്തതു്.

ഹേമാംഗി:—ദേവി അങ്ങനെ വിശ്വസിച്ചുകൊള്ളുക. അതൊന്നും മനസ്സിലാക്കത്തക്ക ബുദ്ധി എനിക്കില്ല. മഹാരാജാവു കാണിച്ചതു്, ഏതു ന്യായം പറഞ്ഞാലും, അത്യാചാരമെന്നേ എനിക്കു തോന്നുന്നുള്ളു.

ധ്രുവസ്വാമിനി:—തോഴി അതേപ്പററി ഒക്കെ എന്തിനു വിചാരിക്കുന്നു. ദേവിയോടു ഞാൻ അനുവാദം വാങ്ങിക്കഴിഞ്ഞു. മററുള്ളവരും തയ്യാറായിക്കഴിഞ്ഞുവെങ്കിൽ ഇനി പുറപ്പെടാം. തോഴി എന്നെ ആലിംഗനം ചെയ്യു.

ഹേമാംഗി:—(കണ്ണുനീരോടുകൂടി) വരട്ടെ, സമയമായിട്ടില്ല. ഒന്നിച്ചു വളൎന്ന എന്നേയും ഉപേക്ഷിച്ചു പോകുന്നതു് ഞാൻ എങ്ങനെ സഹിക്കും? (എന്നു തേങ്ങിക്കരയുന്നു.)

ധ്രുവസ്വാമിനി:—തോഴി, കരയാതിരിക്കു. ഇതുവരെ നമ്മുടെ ദേഹം മാത്രമല്ലേ ഭിന്നമായിരുന്നുള്ളു? ഇനി എന്നെ മറന്നേയ്ക്കുക. വ്യസനിച്ചിട്ടും വിലപിച്ചിട്ടും ഇനി എന്താണ് കാര്യം?

സ്വനാഥനാലും സ്വജനങ്ങളാലും
പരിത്യജിക്കപ്പെട്ടമെൻതുണയ്ക്കായ്
വിളങ്ങിടുന്നുണ്ടു സമസ്തലോക-
ജനിത്രിയാമംബികതൻ പദാബ്ജം. 2

അതുകൊണ്ടു നീ സങ്കടപ്പെടേണ്ട. ആലംബമില്ലാത്തവക്ക് ദേവിയുണ്ട് തുണ.

ഹേമാംഗി—(കണ്ണുനീർ തുടച്ചിട്ട്) അമ്മമാരോടും മററുള്ളവരോടും ഞാൻ എന്താണ് പറയേണ്ടത്?

ധ്രുവസ്വാമിനി:—(സങ്കടത്തോടെ) എന്താണെന്നോ? ഈ മന്ദഭാഗ്യ അവക്ക് എന്തു സന്ദേശമാണ് പറഞ്ഞയയ്ക്കേണ്ടത്? ഇപ്രകാരം ബലി ചെയ്യപ്പെട്ട ഒരു സ്ത്രീ ആരുള്ളു? ഏതായാലും അമ്മമാരോടിങ്ങനെ പറയൂ:

പറയുകെൻപ്രിയമാതൃജനങ്ങളോ-
ടിവൾ നമസ്കൃതമോടുരചെയ്കതായ്
നൃപവരാജ്ഞ വഹിച്ചു കൃതാർത്ഥയായ്
സ്നുഷ: സതീവ്രതമേവമതല്ലയോ? 3

രാജ്യക്ഷേമത്തിനുവേണ്ടി ആര്യപുത്രനാൽ, അല്ല സ്വാമിയാൽ, ഞാൻ ഇങ്ങനെ പരനു നല്കപ്പെട്ടുവെങ്കിലും, ഗുപ്തവംശത്തിനോ ഭാരതസ്ത്രീകൾക്കോ എന്നിൽനിന്നു കളങ്കമുണ്ടാകുമെന്നു ദേവിമാർ ശങ്കിക്കേണ്ടെന്ന് താഴ്മ

യായി അറിയിക്കുക. മാതൃജനങ്ങളെ മനസ്സുകൊണ്ടു നമസ്കരിച്ച് അവരുടെ ആശിസ്സുകൾ അപേക്ഷിച്ചതായും അറിയിക്കുക.

ഹേമാംഗി:—ഈ സന്ദേശം ഞാൻ എങ്ങനെ പറയും; ദേവിയോട് ഇത്രമാത്രം സ്നേഹമുള്ള അവർ അതെങ്ങനെ സഹിക്കും?

ധ്രുവസ്വാമിനി:—ഇതുകൂടെപ്പറയുക:

തള്ളപ്പെട്ടു നൃപേന്ദ്രനായ പതിയാൽ,
ധർമ്മിഷ്ഠർ പൂരിച്ചൊരാ-
ച്ചൊല്ലേറും സഭയും വിധിച്ചു; തടയാൻ
നിന്നില്ലൊരാചാര്യനും;
മറ്റുള്ളോരുമനുജ്ഞ നല്കി; കുലമാ-
നത്തിന്നു ഞാൻ മൂലമായ്
ചെറ്റെങ്ങാൻ പിഴയെങ്കിലായതു പൊറു-
ത്തീടേണമെന്നമ്മമാർ. 4

ഹേമാംഗി:—മഹാരാജാവിനോടു ഞാൻ എന്താണ് പറയേണ്ടത്?

ധ്രുവസ്വാമിനി:—അദ്ദേഹത്തോടു പറയുക: "മറ്റൊരാളിൽ അനുരക്തയായ എന്നെ ബലാൽക്കാരമായി അപഹരിച്ചു. അങ്ങനെ പരകളത്രത്തെ അപഹരിക്കുന്നതിനു ശക്തനായെങ്കിലും തന്റെ മഹാറാണിയായി അഭിഷേകം ചെയ്ത സഹധർമ്മചാരിണിയെ രക്ഷിക്കുന്നതിന് അവിടുന്നു ശക്തനായില്ല. ഇപ്പോൾ വിരോധികളുടെ ആജ്ഞ കേട്ടു ഭാര്യയുടെ ചാരിത്രബലിയും അവിടുന്നു കല്പിച്ചിരിക്കുന്നു. ഈ പ്രേരണയും ഞാൻ

അനുസരിക്കുന്നു. അതാണല്ലോ ചാരിത്രം. അവിടത്തെ മനസ്സിന് എന്നെ വിചാരിച്ച് സങ്കടമുണ്ടാകാതിരിക്കട്ടെ." നിന്റേതായി ഇത്രകൂടി പറയണം:

കല്പിച്ചപോലെയിവൾ ചെയ്തു, കരഞ്ഞുമില്ല
ജല്പിച്ചുമില്ല ചെറുതും, വിധിവൈപരീത്യം
ആപത്തിലും മഹിതഭാരതരാജ്ഞിതന്റെ
മാനത്തിനൊത്തപടിതന്നെയിരുന്നതായി! 5

ഹേമാംഗി:— ഇതല്ല, എന്റെ വാക്കായി ഞാൻ പറവാൻ തീർച്ചയാക്കിയിട്ടുള്ളത്. രാമഗുപ്തമഹാരാജാവ് എന്നിൽനിന്നു കേൾക്കുന്ന വാക്ക വേറെയാണ്. അതു കേട്ടുകൊള്ളുക:

ഹരിച്ചു ന്യായംവിട്ടപരനെ വരിച്ചുള്ളവളെ നീ
കരിച്ചു തൻചിത്തം പ്രണയജലമേകാതെ ചെറുതും
മുറച്ചിപ്പോൾ ശാകേശ്വരനടിമയായ് നല്കി പശുപോൽ
മരിച്ചാലും തീരാക്കറ പലതു നീ ചേർത്തിതിവരിൽ. 6

ധ്രുവസ്വാമിനി:—(ശാന്തഭാവത്തിൽ) അരുതു തോഴി അതു്. അങ്ങനെ വിചാരിക്കപോലും ചെയ്യരുതു്. ഞാൻ ജീവനോടിരിക്കിലും മരിച്ചതായി വിചാരിച്ചു കൊള്ളുക. മഹാരാജാവിനെ എന്തിനു ശല്യപ്പെടുത്തുന്നു?

ഹേമാംഗി:— ഈ വാക്കുകൾ വിഷലിപ്തമായ അസ്ത്രംപോലെയാണ് എന്റെ മനസ്സിൽ തറയ്ക്കുന്നതു്. ദേവി! ബാല്യകാലംതൊട്ടു് അവിടത്തെ തോഴിയായ ഞാൻ പാദപ്രണാമം ചെയ്യുന്നു.

ധ്രുവസ്വാമിനി:—(പിടിച്ചാലിംഗനം ചെയ്തിട്ട്) ഹേമാംഗി, നീ വ്യസനിക്കാതിരിക്കു. എന്റെ ഈ ഹൃദയം ഇന്നു കാരിരുമ്പായി. അതിൽ വികാരങ്ങൾക്കു സ്ഥാനമില്ലാതായി. കണ്ണിൽ കണ്ണുനീരും വററി. ഇപ്പോഴേ ഈ ദേവീസന്നിധാനത്തിൽ ഞാൻ മൃതിയടഞ്ഞതായി നീ വിശ്വസിച്ചുകൊള്ളുക. ഇനി താമസിക്കേണ്ട.

ഹേമാംഗി—ദേവി കുറ്റനേരംകൂടി നില്ക്കു; ഞാൻ ഒന്നുകൂടി കാണട്ടെ.

(ചന്ദ്രഗുപ്തകുമാരൻ യുദ്ധോചിതമായ വേഷത്തിൽ പിറകിൽനിന്നു പ്രവേശിക്കുന്നു.)



ഹേമാംഗി:—(സന്തോഷത്തോടെ) ഇതാ കുമാരൻ.

ധ്രുവസ്വാമിനി:—കുമാരനോ! എവിടെ? (കാണുന്നു) വേഗം മുഖം മറയ്ക്കുന്നു.

ചന്ദ്രഗുപ്തൻ:—ഇതാ, ഇവിടെത്തന്നെയുണ്ട്. മററുള്ളവർ ഉപേക്ഷിച്ചാലും ചന്ദ്രഗുപ്തൻ ഉപേക്ഷിച്ചിട്ടില്ല.

ധ്രുവസ്വാമിനി:—(കേൾക്കാത്ത ഭാവത്തിൽ) എന്തു കാരണവശാലാണ് നാടുകടത്തപ്പെട്ട ചന്ദ്രഗുപ്തകുമാരൻ രാജശാസനയെ അതിലംഘിച്ചു തലസ്ഥാനനഗരത്തിൽത്തന്നെ വന്നതു്; അനുവാദംകൂടാതെ സ്ത്രീജനങ്ങളുടെ മുൻപിൽ പ്രവേശിച്ചതു്?

ഹേമാംഗി:—ദേവി! വളരെ സങ്കടമനുഭവിക്കുന്ന കുമാരനെ ദേവിയും ഇങ്ങനെ വേദനപ്പെടുത്തുന്നുവല്ലോ.

കുമാരൻ:—ശരി, ഞാൻ രാജശാസന ലംഘിച്ചു. മഹാറാണിയുടെ മുൻപിൽ അനുവാദംകൂടാതെ പ്രവേശിച്ചു.

ഞാൻ അപരാധിതന്നെ. അതിനെല്ലാമുള്ള ശിക്ഷ സമയം വരുമ്പോൾ സഹിച്ചുകൊള്ളാം.

ഹേമാംഗി:— (സന്തോഷത്തോടെ) കുമാരൻ വന്നല്ലോ. ഇനി എല്ലാത്തിനും നിവൃത്തി ഉണ്ടാകും.

ധ്രുവസ്വാമിനി:— (ആത്മഗതം) കുമാരനെ ഈ സമയത്തു കാണുന്നതിൽ എൻെറ ഉള്ളു തകരുന്നു. എൻെറ വികാരപ്രവാഹത്തെ തടയുന്നതിനു ഞാൻ സമത്ഥയാകുന്നില്ല. (ധൈയ്യം അവലംബിച്ച്, ഹേമാംഗിയോടായിട്ട്) നിവൃത്തിയുണ്ടാക്കുവാൻ കുമാരനാരാണ്? എന്തവകാശമാണ്?

കുമാരൻ:— ആരാണ്, എന്തവകാശമാണ്, എന്നോ? ഞാൻ പറയാം. പരിപാവനമായ ഗുപ്തവംശത്തിൻെറ മാനത്തെ രക്ഷിക്കുവാൻ സമുദ്രഗുപ്തചക്രവത്തിക്കു പട്ടമഹിഷിയിലുണ്ടായ പുത്രന് അവകാശമില്ലെന്നോ? എനിക്കു പിതൃതുല്യനായ പണ്ണദത്താമാത്യൻെറ മകളെ അടിമത്തത്തിൽനിന്നു രക്ഷിക്കുവാനും എനിക്കവാശമില്ലായിരിക്കാം. ഇല്ലെങ്കിൽ വേണ്ട. പരനാൽ അപഹൃതയെങ്കിലും സ്വയംവരസദസ്സിൽ എന്നെ മാലയിട്ട കന്യകയെ രക്ഷിക്കുവാൻ എനിക്കവകാശമില്ലെന്ന് ആർ പറയും?

ചോദിക്കട്ടെ ജനങ്ങൾ, പൗരവരചെ-
ഷ്ഠീടട്ടെ നീതിക്രമം,
വേദജ്ഞോത്തമർ ധമ്മവും സഭവിധി-
ച്ചീടട്ടെ മൽകൃത്യവും

ഖ്യാതിപ്പെട്ട സമുദ്രഗുപ്തനൃവരൻ
തൻപുണ്യസമ്പത്തുതാ-
നോതിക്കൊള്ളുമതിന്നൊരുത്തരമിവൻ
ജീവിച്ചിരുന്നീടവേ. 7

ധ്രുവസ്വാമിനി:—(ആത്മഗതം) ഇതുവരെ ധൈര്യമായിരുന്ന മനസ്സേ! ധൈര്യമായിട്ടുതന്നെ ഇരിക്കു. (മറുപടി പറയുന്നതിനു ശ്രമിച്ചിട്ടു തൊണ്ട ഇടറി വാക്കു പുറത്തു വരാതെ വിഷമിക്കുന്നു.)

ഹേമാംഗി:—ചരിതപ്തഹൃദയയായ ദേവിയോടു കുമാരൻ ഇങ്ങനെയൊന്നും ഇപ്പോൾ പറയരുതു്.

ധ്രുവസ്വാമിനി:—(ഗദ്ഗദത്തോടെ) അക്കാര്യമൊക്കെ ഇനി എന്തിനു പറയുന്നു! രാജശക്തി എൻെറ മനസ്സിനെ...

കുമാരൻ:—(ഉദ്വേഗത്തോടെ) അതെങ്ങനെയായാലും എൻെറ ചുമതല മാറിയിട്ടില്ലല്ലോ. എല്ലാംകൊണ്ടും ഞാൻ കടമപ്പെട്ടവനാണു്. ഇതാ, ദേവീസന്നിധാനത്തിൽ വെച്ചു ഞാൻ ശപഥംചെയ്യുന്നു. (ബിംബത്തിനു് അഭിമുഖമായി നിന്നു്) ജഗദംബികേ! സർവ്വേശ്വരി! ഈ ചന്ദ്രഗുപ്തൻ കുലദേവതകളെ സാക്ഷിയാക്കിപ്പറയുന്ന ഈ വാക്കു വിഫലമാക്കരുതേ! എന്തുചെയ്തും ജീവനെ ഉപേക്ഷിച്ചും ഞാൻ എൻെറ വംശത്തിൻേറയും, നാട്ടിൻേറയും, ധർമ്മപ്രകാരം എന്നെ വരിച്ച ഈ കുമാരിയുടേയും മാനത്തെ രക്ഷിക്കും. അതിനു സഹായിക്കേണമേ!

(ധ്രുവസ്വാമിനി കണ്ണടച്ചു പ്രാർത്ഥിക്കുന്ന ഭാവത്തിൽ നില്ക്കുന്നു.)

ഹേമാംഗി:—കുമാരൻ എന്തു ചെയ്യാനാണു് ഒരുമ്പെടുന്നതു്?

കുമാരൻ:—അതു ഞാൻ പറയാം. ദേവി ശ്രദ്ധിച്ചു കേൾക്കണം. സ്ത്രീവേഷധാരികളായ എന്റെ അനുചരന്മാർ പുറത്തു മേനാവിൽ ഉണ്ട്. ദേവിയുടെ വേഷത്തിൽ ശാകകുടീരത്തിൽ പോകുന്നതിന് എനിക്ക് അനുവാദമുണ്ടാകണം.

ധ്രുവസ്വാമിനി:—(സങ്കടത്തോടെ) അയ്യോ വേണ്ട! ഞാൻ തന്നെ പോയ്ക്കൊള്ളാം. കുമാരൻ മൃത്യുവിന്റെ വക്ത്രത്തിൽ ചെന്നു ചാടുവാൻ ഞാൻ ഒരിക്കലും അനുമതി നല്കുന്നതല്ല.

കുമാരൻ:—രാജദ്വേഷ്ഠനും, പ്രണയതിരസ്കൃതനും, രാജ്യത്തിൽനിന്നു ബഹിഷ്കൃതനുമായ ഞാൻ മരിച്ചാലെന്ത്? ജീവനോടിരുന്നാലെന്ത്? ആർക്കാണതിൽ സങ്കടമുണ്ടാകാനുള്ളത്? ഇങ്ങനെ അലഞ്ഞുനടക്കുന്നതിൽ ഭേദം വീരമരണംതന്നെ. ഒന്നുകിൽ വംശത്തിന്റെ മാനത്തെ രക്ഷിച്ചു കീർത്തി നേടാം; അല്ലെങ്കിൽ മരിക്കാം.

ധ്രുവസ്വാമിനി:—അതേ, സ്ത്രീജനങ്ങളുടെ സങ്കടങ്ങൾ ആരു വകവെയ്ക്കുന്നു? ഞങ്ങളുടെ എല്ലാവരുടേയും ഉള്ളു കത്തിയെരിഞ്ഞാലും പുറത്തു കാട്ടിക്കൂടല്ലോ.

ഹേമാംഗി:—ശാകപ്പാളയത്തിൽ കുമാരൻ തനിയേ പോയി എന്തു ചെയ്യാനാണ്? സാഹസമല്ലേ അത്?

മുഷ്ക്കോത്തതാം യമഭടർക്കെതിരായ സേനാ–
വർഗ്ഗം ചുഴന്നരികളിൽക്കൊടുഭീതിയേററി
നില്ക്കുന്ന നിഷ്ഠുരശകാധിപനോടെതിർക്കാ–
നൊക്കുന്നിതോ, നൃപകുമാര, വെറും കരത്താൽ? 8

കുമാരൻ:—(സമന്ദഹാസം)ശരിതന്നെ. അല്ലാതെന്താണ്.

ദോർദണ്ഡം ചാപദണ്ഡം മേ
രണ്ടേ വേണ്ടൂ സഹായമായ്
കുണ്ഠനാം ശാകനാഥൻെറ
കണ്ഠം തുണ്ടാക്കി വീഴ്ത്തുവാൻ. 9

അതുകൊണ്ടു സങ്കടപ്പെടേണ്ട.

ധ്രുവസ്വാമിനി:— (വിചാരത്തോടെ) ഞങ്ങൾ എന്താണ് വേണ്ടതു്? കൊട്ടാരത്തിൽനിന്നു പുറത്താക്കപ്പെട്ട ഞാൻ എങ്ങോട്ടു പോകാനാണ്? എനിക്കാരാണ് ഒരാശ്രയം? എങ്ങോട്ടാണ് ഒരു ഗതി?

കുമാരൻ:—അതു ഞാൻ ആലോചിക്കാത്തതല്ല. ഞാൻ ശാകപ്പാളയത്തിൽ പോയി മടങ്ങുംവരെ സമീപത്തിലൊരിടത്തു ദേവിക്കും കൂടെയുള്ള സ്ത്രീകൾക്കും മററാരുമറിയാതെ അംശുമതീദേവിയുടെ കൂടെ താമസിക്കുന്നതിനു് ഏപ്പാടുകൾ ചെയ്തിട്ടുണ്ട്.

ഹേമാംഗി:—സർവ്വേശ്വരി നമ്മെ രക്ഷിച്ചു.

ധ്രുവസ്വാമിനി:—കുമാരനെ ആപത്തിലാക്കി നമ്മെ രക്ഷിച്ചതുകൊണ്ടെന്താണ്?

കുമാരൻ:—ദേവി ആശ്വസിച്ചുകൊള്ളുക. എനിക്കു യാതൊരാപത്തും ഉണ്ടാകുന്നതല്ല.

ധ്രുവസ്വാമിനി:—ഒന്നും വരാതെ കാത്തുരക്ഷിക്കട്ടെ! എന്നാൽ എന്താണ് ഇനി വേണ്ടതു്?

കുമാരൻ:—എന്നാൽ ആ മൂടുപടം ഞാൻ ധരിക്കാം. ദേവിയുടെ കയ്യിൽനിന്നു വാങ്ങുന്ന ഈ ദേഹാവരണമാണ് എൻെറ രക്ഷാകവചം.

(ധ്രുവസ്വാമിനി ഹേമാംഗിയുടെ കയ്യിൽനിന്നു മൂടുപടം വാങ്ങി കൊടുക്കുന്നു.)

കുമാരൻ:—ഇതുകൊണ്ടായില്ല; കയ്യിന്മേലുള്ള വളകളും കാലുകളിലെ രത്നകിങ്കിണികളുംകൂടി വേണം; കഴുത്തിലെ മാലയും.

(ഒന്നും മിണ്ടാതെ ആഭരണങ്ങൾ അഴിച്ചുകൊടുക്കുന്നു. മാല കുമാരനെ അണിയിക്കുന്നു.)

കുമാരൻ:—രാജസദസ്സിൽ ഇട്ട വരണമാലയേക്കാൾ കൂടുതൽ ഞാൻ ഇതിനെ വിലമതിക്കുന്നു. ഇതു ദേവീസന്നിധാനത്തിൽവെച്ചാണല്ലോ. ഞാൻ ഇനിയും തിരികെ വന്നില്ലെങ്കിലും ദേവിയുടെ അന്തർഗ്ഗതമറിഞ്ഞാണ് മരിച്ചതെന്നുള്ള സംതൃപ്തിയുണ്ടല്ലോ.

(ആഭരണങ്ങൾ അണിഞ്ഞു മൂടുപടം ഇടുന്നു.)

ഹേമാംഗി:—ഇതാ, കുമാരൻ,

സൂക്ഷത്രിയശ്രീ വിജയിച്ച മേനിയിൽ
പ്രൗഢാംഗനാഭൂഷണഡംബരോജ്ജ്വലൻ
വിടിക്ക ചേരും പുതുകോപ്പണിഞ്ഞൊരാ
മത്തേഭതുല്യം വിലസുന്നു കോമളൻ. 10

ധ്രുവസ്വാമിനി:—(സഹർഷം ഹേമാംഗിയോട്)

ശരന്മേഘത്തിനാൽ മൂടി
നില്ക്കും ചന്ദ്രൻകണക്കിനെ
പ്രച്ഛന്നനെങ്കിലും ശോഭ
തേടിക്കാണുന്നു വിഭ്രമം. 11

എല്ലാം കുമാരൻ നിശ്ചയിച്ചതുപോലെ വരട്ടെ.

കുമാരൻ:—ഇതൊരനുഗ്രഹമാണ്. എന്നാൽ ഞാൻ ആദ്യം പോവാം.

(എന്നു പോകുന്നു.)

ധ്രുവസ്വാമിനി:—(നിശ്ചേഷ്ടയായി അല്പനേരം നിന്നിട്ട്) അഹോ! ദാരുണമായ ദുർവ്വിധി! ഈ അഭാഗിനിയെ കൊണ്ട് ആർക്കെല്ലാമാണ് സങ്കടം. വല്ലവിധത്തിലും ജീവൻ കളഞ്ഞാൽ മതിയായിരുന്നു.

ഹേമാംഗി:—ഇതാ, നമ്മെ അനുഗമിക്കാൻ കുമാരൻ ഏർപ്പാടു ചെയ്തിട്ടുള്ളവർ. നമുക്കും പോകാം.

(എല്ലാവരും പോകുന്നു)

രണ്ടാമങ്കം കഴിഞ്ഞു.

# മൂന്നാമങ്കം

[പ്രവിഷ്ണനും തോരമാനനും പ്രവേശിക്കുന്നു.]

പ്രവിഷ്ണൻ:—രാമഗുപ്തൻെറ ആളുകൾ വരേണ്ട സമയമായിരിക്കുന്നല്ലോ.

തോരമാനൻ:—അവർ ചതിക്കുമോ?

പ്രവിഷ്ണൻ:—ചതിക്കാനും ധൈര്യം വേണ്ടേ. രാമഗുപ്തനെക്കൊണ്ട് അതിനുമാകയില്ല. ഏതായാലും നമ്മുടെ ഈ ജൈത്രയാത്ര വളരെ ഫലപ്രദമായി. യുദ്ധം ചെയ്തു സാമ്രാജ്യം പിടിച്ചടക്കുവാൻ സാധിക്കുമെന്ന് എനിക്കു വിചാരമില്ലായിരുന്നു. ഘോരാത്തതിനു തിരികെ നാട്ടിലെത്തുന്നതിനു നമ്മുടെ പടയാളികളും ലഹളകൂട്ടുന്നു. അപ്പോൾ രാമഗുപ്തൻ സന്ധിക്കാലോചിച്ചതുതന്നെ ഭാഗ്യം.

തോരമാനൻ:—എനിക്ക് ഒരു സംശയം മാത്രമേ ഉള്ളു: എത്രമാത്രം പണവും രത്നങ്ങളും എല്ലാം ആവശ്യപ്പെടാമായിരുന്ന സ്ഥിതിക്ക് ഈ ചക്രവത്തിനിയുടെ സാന്നിദ്ധ്യംമാത്രം ആവശ്യപ്പെട്ടതെന്തിനാണ്.

പ്രവിഷ്ണൻ:—തോരമാന, നീ രാജനീതി അറിയുന്നില്ല. പണംപോയാൽ രാമഗുപ്തനു പിന്നേയും ശേഖരിക്കാൻ സാധിക്കും. മാനം പോയാലോ?

പക്ഷം രണ്ടുമൊടിഞ്ഞ വൻകഴുകനോ,
ഘോരം വിഷപ്പല്ലു പോയ്
കഷ്ടപ്പാടു ഭവിച്ച സർപ്പവരനോ,
കാൽ പോയ ഹര്യക്ഷനോ,
പങ്കത്തിൽ ബത! പെട്ട ദന്തിവരനോ,
തേജോവധം വന്നൊരാ
ഭൂപാലനൊടു നോക്കുകിൽ പ്രബലനാ-
ണെന്താണിതിൽ സംശയം? 1

രാമഗുപ്തനെ തേജോവധം ചെയ്തിട്ടു നാമിപ്പോൾ പോയാൽ അടുത്ത ആണ്ടിൽ ആക്രമിക്കുമ്പോൾ അയാളെ സഹായിക്കുന്നതിന് ഒരാൾപോലും ഉണ്ടാകയില്ല. രാജ്യത്തിൽ ഛിദ്രം വർദ്ധിക്കും. ഇങ്ങനെ അപമാനിക്കപ്പെട്ട രാജാവിനെ ആർ വകവെയ്ക്കും?

**തോരമാനൻ:**—വെറുതെ അല്പ രാജാധികാരം വകവെയ്ക്കാത്ത ശാകന്മാർ അങ്ങേ ചക്രവത്തിയായി സ്വീകരിച്ചിട്ടുള്ളതു്. അവിടത്തെ നയനിപുണത വിശേഷംതന്നെ. ഈ സ്ഥിതിക്കു നാം അടുത്ത ആണ്ടിൽ ആക്രമിക്കുമ്പോൾ യുദ്ധംകൂടാതെതന്നെ ഭാരതസാമ്രാജ്യം നമുക്ക് കീഴടങ്ങുമല്ലോ.

**പ്രവിഷ്ടൻ:**—തക്കമുണ്ടോ? അതിനിടയ്ക്കു ചന്ദ്രഗുപ്തൻ ജേഷ്ഠനെ നാട്ടിൽനിന്നോടിച്ചിട്ടില്ലെങ്കിൽ സേനാസന്നാഹമൊന്നും കൂടാതെതന്നെ ഞാൻ ഇവിടം അടക്കിക്കൊള്ളാം.

**തോരമാനൻ:**—ചന്ദ്രഗുപ്തൻ രാജ്യം അപഹരിക്കുമെന്നു് അവിടത്തേയ്ക്കു സംശയമുണ്ടോ?

പ്രവിഷ്ടൻ:— സംശയമല്ല. നിശ്ചയമുണ്ട്. എന്നാൽ അതിനെ തടയുന്നതിനു വഴിയും ഞാൻ കണ്ടിട്ടുണ്ട്. രാമഗുപ്തനെ സഹായിക്കുന്നതിനായി ഒരു സേനാവിഭാഗത്തെ ഇവിടെ താമസിപ്പിച്ചിട്ടു പോകണമെന്നാണ് ഞാൻ വിചാരിക്കുന്നത്. മാധവസേനൻ മുഖാന്തരം അതിനു വേണ്ട ആലോചനകളും ചെയ്തിട്ടുണ്ട്. ചിലവെല്ലാം രാമഗുപ്തൻ വഹിച്ചുകൊള്ളും; അയാൾ നമ്മുടെ അധീനതയിലുമാവും.

തോരമാനൻ:— ഒരു വിദ്യതന്നെ.

(ഒരു ഭടൻ പ്രവേശിച്ച് പ്രവിഷ്ടനെ തൊഴുതിട്ട്)

ഭടൻ:— മൂടിപ്പൊതിഞ്ഞ കുറേ മേനാവുകളും രാമഗുപ്തമഹാരാജാവിൻെറ ഒരാളും പുറത്തു വന്നു നില്ക്കുന്നു.

പ്രവിഷ്ടൻ:— ഗുപ്തറാണിയേയും കൂടെ വന്നവരേയും മാത്രം അകത്തു കൊണ്ടുവരൂ. മററുള്ളവർ തല്ക്കാലം കൂടാരത്തിനു പുറത്തു നില്ക്കട്ടെ.

(നിരായുധനായ ഒരനുചരനോടൊന്നിച്ചു തല മുതൽ അടിവരെ മൂടുപടം ഇട്ട ചന്ദ്രഗുപ്തൻ സ്ത്രീവേഷത്തിൽ പ്രവേശിക്കുന്നു.)

പ്രവിഷ്ടൻ:— തോരമാന, താൻ തൻെറ കൂടാരത്തിലേയ്ക്കു പോയ്ക്കൊള്ളൂ. രാമഗുപ്തൻെറ അന്തഃപുരസ്ത്രീകളിൽ ഒരാൾ തന്നെ സേവിക്കുന്നതിന് താമസംകൂടാതെ ഹാജരായിക്കൊള്ളും.

(തോരമാനൻ വന്ദിച്ചു പോകുന്നു.)

പ്രവിഷ്ടൻ:— (ദൂതനോട്) രാമഗുപ്തരാജാവിൻെറ സന്ദേശം എന്താണ്?

ദൂതൻ:—മഹാരാജാവു് ഇപ്രകാരം കല്പിച്ചയച്ചു: "നാം തമ്മിൽ ചെയ്ത സന്ധി അനുസരിച്ചു് ഞാൻ ഇവരെ അയയ്ക്കുന്നു. ശാകരാജാവും നാമുമായുള്ള സഖ്യം സ്ഥിരമായി നില്ക്കണമെന്നാണു് നമ്മുടെ ആഗ്രഹം" എന്നു്.

പ്രവിഷ്ടൻ:—(പൊട്ടിച്ചിരിച്ചിട്ടു്) തമ്മിൽ സ്നേഹം! കൊള്ളാം. ആർ തമ്മിലാണു് സ്നേഹം?

ദന്തീന്ദ്രമസ്തകമടിച്ചു പൊടിച്ചു, തന്റെ
ഹുങ്കാരമാത്രമതിനാൽ ഭയമേകി നില്ക്കും
പഞ്ചാനനപ്രഭു നികൃഷ്ടസൃഗാലമൊത്തു-
സന്ധാനമെന്നതു വിചിത്രമഹോ വിചിത്രം. 2

ശരി ശരി, സ്നേഹത്തിന്റേയും സന്ധിയുടേയും കാര്യമെല്ലാം പിന്നെ. ആട്ടെ, റാണിയുടെ മൂടുപടം മാററൂ. കാണട്ടെ രാമഗുപ്തന്റെ പട്ടമഹിഷിയുടെ സൗന്ദര്യം. ശാകരാജധാനിയിൽ നമ്മുടെ അന്തഃപുരത്തിൽ അയ്യായിരം സ്ത്രീകളുണ്ടു്, പല നാട്ടിൽനിന്നും പല ജാതിയിൽനിന്നും. കാണട്ടെ, അവരിൽ ഏററവും നിസ്സാരയായ ദാസിയോടെങ്കിലും കിടപിടിക്കത്തക്ക സ്ഥാനം ഭാരതരാജ്ഞിക്കുണ്ടോ എന്നു്. ഞാൻ അക്ഷമനായിരിക്കുന്നു.

കുളിരട്ടെ കണ്ണുകളെനിക്കു നിന്റെ മെ-
യ്യൊളിയാം നവാമൃതവിശിഷ്ടധാരയാൽ
തെളിയട്ടെയെന്റെ മനതാരിതിന്ദുവിൻ
സുഷമാപഹാരി മുഖസമ്പദാ ശുഭേ! 3

(ചന്ദ്രഗുപ്തൻ ദൂതനോടു ചെവിയിൽ എന്തോ പറയുന്നു.)

ദൂതൻ:—ദേവി കല്പിക്കുന്നു: ചക്രവർത്തിസ്ഥാനത്തിൽ ഇരുന്ന അവിടുന്ന് മററുള്ളവരുടെ മുൻപിൽവെച്ച് മൂടുപടം മാററുന്നതു ശരിയല്ല. അതുകൊണ്ടു കാവല്ക്കാർ മുതലായവർ നില്ക്കേ അങ്ങനെ കല്പിക്കരുതെന്നപേക്ഷയുണ്ട്.

പ്രവിഷ്ണൻ:—ശരിയാണ്. ആ അഭിപ്രായത്തെ ഞാൻ മാനിക്കുന്നു. (ഭൃത്യന്മാർ പുറത്തു പോകുന്നതിനു് ആജ്ഞാപിക്കുന്നു) ഇനിയെങ്കിലും... ... ...

ചന്ദ്രഗുപ്തൻ:—(മൃദുസ്വരത്തിൽ) അവിടുന്നു വലിയ ചക്രവർത്തി. ഞാൻ അവിടുത്തേയ്ക്കു ദാസിയായി സമർപ്പിക്കപ്പെട്ടവൾ. അവിടുത്തെ സ്നേഹത്തെ മാത്രം കാത്തു സപത്നികളുടെ ഇടയിൽ— അന്യരാജ്യത്തു — കഴിച്ചുകൂട്ടേണ്ടവൾ. ഒരപേക്ഷ മാത്രം ആദ്യമായി ഞാൻ തൃപ്പാദങ്ങളിൽ സമർപ്പിക്കുന്നു.

പ്രവിഷ്ണൻ:—(സന്തോഷത്തോടെ) പറയുക. ഈ പ്രവിഷ്ണൻ ഉദാരബുദ്ധിയല്ലെന്നു വിചാരിക്കേണ്ട. രാമഗുപ്തനെ വിട്ടുപോന്നതുകൊണ്ടു സങ്കടം തോന്നുകയും വേണ്ട. സ്വന്തം പട്ടമഹിഷിയെ ഇത്രപോലും വിലവെച്ചിട്ടില്ലാത്ത ആ അന്തസ്സാരവിഹീനൻെറ മഹാറാണിയായി ഇരിക്കുന്നതിലും ഭേദം നമ്മുടെ ദാസിയായിരിക്കുന്നതാണ്. എന്നെ സേവിച്ചാൽ ഉണ്ടാവുന്ന മേന്മ വിചാരിക്കുക.

അനർഘരത്നങ്ങൾ വിരോധിമാരിൽനി-
ന്നെടുത്ത സമ്പത്തുകൾ വസ്തുസഞ്ചയം
സവോത്തരം സ്ഥാനമിതൊക്കെയും ക്രമാൽ
നിനക്കു കൈവന്നിടുമെൻപ്രിയത്തിനാൽ. 4

ചന്ദ്രഗുപ്തൻ:— (ആത്മഗതം) ഇവൻെറ ധിക്കാരം. (പ്രത്യക്ഷം)അവിടുത്തെ പ്രതാപം ലോകം അറിയുന്നു. അവിടുത്തെ ഗുണവും ആളുകൾ സ്തുതിക്കട്ടെ.

പുകഴ്ത്തട്ടെ ലോകം ശുഭമതി ശകാധീശനിതുനാൾ
വിശിഷ്ടാചാരത്താൽ നിജകരബലത്താലുമതുപോൽ
ജഗത്തിൽ സാമ്യംവിട്ടവനരിനൃപാലൻെറ വധുവെ-
ക്കരത്തിൽ പെട്ടിട്ടും ബഹുമതിയിൽ വിട്ടോനിതിസദാ. 5

രാജനീതിയനുസരിച്ചു സാധിക്കേണ്ട കാര്യം അങ്ങു സാധിച്ചു. വിരോധിയെ തേജോവധംചെയ്തു, പ്രജകൾക്കു പരിഹാസ്യനാക്കി. ഈ സാധുസ്ത്രീയുടെ ചാരിത്രഭംഗംകൊണ്ട് എന്തു ഗുണമാണ് മഹാനുഭാവനായ അങ്ങേയ്ക്കുണ്ടാവാനുള്ളത്? അഭിമാനമില്ലാതെ രാമഗുപ്തൻ ഒഴിഞ്ഞുകൊടുത്ത സ്ത്രീയെ ശാകരാജാവു ബഹുമാനിച്ചയച്ചു എന്ന് ആളുകൾ അങ്ങയെ സ്തുതിക്കട്ടെ.

പ്രവിഷ്ടൻ:—(അനുമോദനഭാവത്തിൽ) റാണി ധ്രുവസ്വാമിനി അതിസൗന്ദര്യവതിയെന്നു ലോകപ്രസിദ്ധമാണ്. എന്നാൽ ഇത്ര നയജ്ഞയും ബുദ്ധിമതിയുമാണെന്ന് ഇപ്പോഴാണ് അറിയുന്നത്. എതായാലും ഞാൻ അക്ഷമനായിരിക്കുന്നു (അനുനയഭാവത്തിൽ)

സ്നേഹം ചേന്നൊരു കണ്മുനക്കളികളാ-
 ലെന്നെയ് തലോടീടു നീ
തൂവെൺപുഞ്ചിരിയാം നിലാവിലലിയ-
 ട്ടെന്മാനസേന്ദൂപലം
താവും മാധുരിചേൎന്ന നിന്മൊഴികളാൽ
 കൎണ്ണം സുഖിക്കട്ടെ ഞാ-
നാവുംപോലെ നുകൎന്നിടട്ടെ തവ സൗ-
 ന്ദൎയ്യാതിരേകം പ്രിയേ! 6

ചന്ദ്രഗുപ്തൻ:—അങ്ങു ധൎമ്മിഷ്ഠനെന്നു് ആളുകൾ പറയുന്നു. സുന്ദരികളായ വളരെ യുവതികൾ അങ്ങയുടെ അവരോധത്തെ അലങ്കരിക്കുന്നുണ്ടുതാനും. എന്നിട്ടും പരകളത്രത്തിൽ—അതും സമസ്ഥിതിയുള്ള ഒരു രാജാവിന്റെ ധൎമ്മദാരങ്ങളിൽ—ആഗ്രഹം തോന്നിയെന്നുള്ളതു് ഒരപഖ്യാതിയായി തീരുന്നതല്ലേ? പാരദാരികത്വംപോലെ എന്തൊരു ദോഷമാണുള്ളതു്? അങ്ങറിയുന്നല്ലോ എത്ര പ്രബലന്മാരായ രാജാക്കന്മാരാണു് ഈ പാപത്തിലകപ്പെട്ടു നാശം പ്രാപിച്ചിട്ടുള്ളതു്!

പ്രവിഷ്ടൻ:—ഛീ, ഛീ; എന്റെ ഗുണം വിചാരിച്ചാണു് അല്ലേ റാണി തടസ്സം പറയുന്നതു്? ഞങ്ങളുടെ ജാതിക്കാർ ശാകന്മാരല്ലാത്തവരുടെ സ്ത്രീകളെ അപഹരിക്കുന്നതു ദോഷമായി ഗണിച്ചിട്ടില്ല. വിജിതന്മാരായ രാജാക്കന്മാരുടെ ഭാൎയ്യമാരെ സ്വീകരിക്കുന്നതു ഞങ്ങളുടെ നടപടിയാണു്.

ചന്ദ്രഗുപ്തൻ:—എന്നാൽ എന്റെ കാൎയ്യമെങ്കിലും വിചാരിക്കണം.

പ്രവിഷ്ടൻ:—(അക്ഷമയോടെ) എന്താണു് വിചാരിക്കാനുള്ളതു്? നിന്റെ ഭർത്താവിനാൽ നീ അടിമപോലെ വില്ക്കപ്പെട്ടു; ഇനി എന്റെ ദാസി. നല്ലവണ്ണം മനസ്സിലാക്കുക.

ചന്ദ്രഗുപ്തൻ:—(വ്യസനഭാവത്തിൽ) സങ്കടമറിയിക്കുന്നതു എന്നേ ഉള്ളൂ. മഹാരാജാവും സ്വാമിയുമായ അവിടുന്നു ദയവുണ്ടായി കേൾക്കണം. ചക്രവർത്തിനീപദത്തിൽ ഇരുന്നിട്ടു് —

പ്രവിഷ്ടൻ:—സ്വന്തമാനത്തെ വിലവെച്ചിട്ടില്ലാത്ത രാജാവിനെ വിട്ടുപോന്നതിൽ എന്താണു് സങ്കടപ്പെടാനുള്ളതു്? എന്റെ അന്തഃപുരത്തിൽ അനേകായിരം ദാസിമാരുണ്ടെങ്കിലും അവരിൽ ഒരുത്തിയെപ്പോലും ഇതുപോലെ വിട്ടുകൊടുക്കുമെന്നു വിചാരിക്കുന്നുവോ?

ചന്ദ്രഗുപ്തൻ:—ഒന്നുകൂടി ഞാൻ അപേക്ഷിക്കുന്നു: എന്നെ പോകുവാൻ അനുവദിക്കണം.

പ്രവിഷ്ടൻ:—അതിനെന്താണു് വിഷമം? വേണമെങ്കിൽ തിരികെ അയച്ചേയ്ക്കാം.

സവിലാസരതാന്തതാന്തമാം നിൻ
തനുവിൽ സ്വേദകണങ്ങൾ ചേർന്നിണങ്ങി
മമ ഭാഗ്യവിളംബരത്തിനായി-
പ്പുലരുമ്പൊടു നിന്നെ യാത്രയാക്കാം. 8

ചന്ദ്രഗുപ്തൻ:— സൂക്ഷിക്കണേ. രാമഗുപ്തനെയല്ല ഇവിടെ വിചാരിക്കുവാനുള്ളതു്, കുമാരചന്ദ്രഗുപ്തനെയാണു്.

പ്രവിഷ്ണൻ:—(അമഷത്തോടെ) ഇതിൽ അയാൾക്ക് എന്താണെന്നോ?

ചന്ദ്രഗുപ്തൻ:—ഞാൻ ഗുപ്തറാണിയാകുന്നതിനു മുൻപ് ചന്ദ്രഗുപ്തനെ സ്വയംവരത്തിൽ മാല ഇട്ടതാണ്. ഈ സംഗതിയറിഞ്ഞാൽ ചന്ദ്രഗുപ്തൻ ശാകസൈന്യത്തെ വെറുതേ വിടുമെന്നു വിചാരിക്കുന്നുവോ?

പ്രവിഷ്ണൻ:—ചന്ദ്രഗുപ്തൻ ഇത്ര പരാക്രമിയെങ്കിൽ സ്വയംവരത്തിൽ തന്നെ മാലയിട്ട കന്യകയെ മററൊരാൾ അപഹരിച്ചപ്പോൾ എന്തേ അടങ്ങിയിരുന്നതു്?

ചന്ദ്രഗുപ്തൻ:—കുലമാനത്തെ വിചാരിച്ചും ജ്യേഷ്ഠനെന്നുള്ള വിചാരംകൊണ്ടുമായിരിക്കണം. ഏതായാലും തന്റെ വംശവിരോധികളിൽനിന്ന് ഇങ്ങനെ ഒരപമാനം കുമാരൻ സഹിക്കയില്ല.

പ്രവിഷ്ണൻ:—(ചിരിച്ചുംകൊണ്ടു്) രാജദ്വിഷ്ടനായി മരണമാലയണിഞ്ഞു കാട്ടിലെങ്ങാനും ഒളിച്ചു താമസിക്കുന്ന ചന്ദ്രഗുപ്തനെ ഞാൻ പേടിക്കണമെന്നാണോ പറയുന്നതു്?

ചന്ദ്രഗുപ്തൻ—മാലയണിഞ്ഞിട്ടുണ്ടെന്നുള്ളതു ശരി. പക്ഷേ അതു മരണമാലയല്ല.

തൽക്കണ്ഠനാളത്തിൽ വിളങ്ങിടുന്നു-
ണ്ടനർഘമുക്താമണികൈതവത്താൽ
വിരോധിശൌര്യച്ചെടിതന്റെ കീർത്തി-
പ്രസൂനവർഗ്ഗങ്ങൾ ചിരാർജ്ജിതങ്ങൾ. 9

പ്രവിഷ്ണൻ— (സഹിക്കവയ്യാത്ത കോപത്തോടെ) എന്നാൽ കാണട്ടെ, ചന്ദ്രഗുപ്തൻ വന്നു രക്ഷിക്കുന്നതു്. നി

ന്റേയും അവന്റേയും മിടുക്കും ചുണയും കാണേണ്ടതിപ്പോൾത്തന്നെ.

(എന്നു പിടിപ്പാനായി എഴുന്നേല്ക്കുന്നു.)

ചന്ദ്രഗുപ്തൻ:— എന്നാൽ അതു കണ്ടുകൊള്ളുക (എന്നു് അരയിൽനിന്നു വാൾ ഊരി മുഖാവരണം മാററുന്നു) ഇതാ, രാജദ്വിഷ്ടനായ ചന്ദ്രഗുപ്തൻ.

(കർട്ടൻ)

മൂന്നാമങ്കം കഴിഞ്ഞു

# നാലാമങ്കം

[ഒരു സന്യാസി പ്രവേശിക്കുന്നു]

**സന്യാസി:**—ആളുകൾ ഇളകിത്തുടങ്ങിയിരിക്കുന്നപോലെ തോന്നുന്നു. എല്ലായിടത്തും കോലാഹലവും കേൾക്കുന്നു. തെരുവുകളിൽ കൂട്ടം വർദ്ധിച്ചുവരുന്നു. ഇതാ, ഒരാൾ ഇങ്ങോട്ടു വരുന്നു. അതു സൂചീമുഖൻതന്നെ ആണല്ലോ. അയാളോടു ചോദിക്കാം: സ്നേഹിത! എങ്ങോട്ടാണ് ധൃതിയിൽ പോകുന്നത്?

**സൂചീമുഖൻ:**—(സൂക്ഷിച്ചു നോക്കിയിട്ട്) ഇതു ലവണകൻതന്നെയാണല്ലോ. സഖേ! ലവണക, ബൗദ്ധസന്യാസിവേഷം വളരെ നന്നായിരിക്കുന്നു.

**ലവണകൻ:**—ഇവിടെ കാവലിരുന്നുകൊള്ളണമെന്നാണ് എന്നോടാജ്ഞാപിച്ചിട്ടുള്ളത്. താൻ എങ്ങോട്ടാണ്?

**സൂചീമുഖൻ:**—കുമാരൻ പട്ടണത്തിലെത്തിയിട്ടുണ്ടെന്ന് ഒരു ശ്രുതി പരന്നിട്ടുണ്ട്. അതുകൊണ്ട് പൗരന്മാർ ഇളകിയിരിക്കയാണ്. കുമാരനെ അന്വേഷിച്ചു പിടിക്കുന്നതിനായി മാധവസേനനും കുറെ പടയാളികളും പട്ടണത്തിൽ ചുററി സഞ്ചരിക്കയാണ്. അതു പണ്ണിഒത്താമാത്യനെ അറിയിക്കുവാൻ ചണ്ഡസേനൻ ആജ്ഞാപിച്ചതനുസരിച്ച് ഞാൻ അങ്ങോട്ടു പോകയാണ്. അവർ ഇങ്ങോട്ടും വന്നേക്കും.

**ലവണകൻ:**—ശാകപ്പാളയത്തിലെ കഥയെന്താണ്?

സൂചീമുഖൻ:—ശാകന്മാർ രാവിലെ പാളയം പിരിച്ച് യാത്ര തുടങ്ങിക്കഴിഞ്ഞു. അവിടെ വലിയ ലഹളകൾ ഉണ്ടായതായി കേൾക്കുന്നു. സംഗതി എന്താണെന്ന് അറിവില്ല. ദേവി പണ്ണദത്തൻെറ ഗൃഹത്തിൽ എത്തിയിട്ടുണ്ടെന്നും കേൾക്കുന്നുണ്ട്. അതുകൊണ്ടാണപോലും അങ്ങോട്ടേയ്ക്കു മാധവസേനൻ പുറപ്പെട്ടിരിക്കുന്നത്.

ലവണകൻ:—എന്ത്, ദേവി ശാകപ്പാളയത്തിൽ പോയില്ലേ?

സൂചീമുഖൻ:—എന്ത്! താനറിഞ്ഞില്ലേ? ദേവിയല്ല പോയത്, കുമാരനായിരുന്നു. ബൗദ്ധസന്ന്യാസിനികളുടെ ഒരാശ്രമത്തിൽ ദേവിയേയും കൂട്ടരേയും ഇരുത്തിയിട്ട് കുമാരൻതന്നെ സ്ത്രീവേഷം ധരിച്ചു ശാകപ്പാളയത്തിൽ പോയിപോലും. അവിടെവെച്ച് ശാകരാജാവിനേയും പത്തു പ്രഭുക്കന്മാരേയും കൊന്നുപോലും. അതാണ് അവർ പാളയംപിരിച്ചു പോയത്.

ലവണകൻ:—ഇപ്പോൾ മനസ്സിലായി, എന്നെ ഇവിടെ ഈ ബൗദ്ധമഠത്തിൻെറ മുൻപിൽ ഇരിയ്ക്കാൻ ആജ്ഞാപിച്ചതെന്തിനെന്ന്. കുമാരൻെറ മാതാവായ മഹാറാണി ദത്താദേവിക്ക് ഏററവും പ്രിയപ്പെട്ട പരിവ്രാജിക അംശുമതീഭഗവതി ഈ സന്ന്യാസിനീമഠത്തിൻെറ അദ്ധ്യക്ഷയാണല്ലോ. ഇവിടെ ആയിരിക്കണം കുമാരൻ ദേവിയെ പാർപ്പിച്ചിട്ടു പോയത്. ഇപ്പോൾ കുമാരൻ എവിടെയാണെന്നു കേട്ടുവോ?—

സൂചീമുഖൻ:—ഒരു നിശ്ചയവുമില്ല. പട്ടണത്തിൽ അന്നെ എത്തിയിട്ടുണ്ടെന്നാണ് ജനശ്രുതി. അതാണ് ജ

നങ്ങൾ ഇളകിക്കാണുന്നതു്. ചണ്ഡസേനൻ ഏതായാലും അന്വേഷിച്ചുവരുന്നുണ്ടു്. ഇന്നല്ലെങ്കിൽ നാളെ പട്ടണത്തിൽ വന്നുചേരും.

ലവണകൻ:—എന്നാൽ നമുക്കും ഇവിടെ നിന്നിട്ടു കാര്യമില്ല.

(രണ്ടുപേരും പോകുന്നു)

**വിഷ്കംഭം കഴിഞ്ഞു**



[രാമഗുപ്തമഹാരാജാവും വാസന്തിയും പ്രവേശിക്കുന്നു]

രാമഗുപ്തൻ:—പ്രിയേ, എന്താണിങ്ങനെ അസ്വാഭാവികമായ മ്ലാനത? നിനക്കുണ്ടാകാൻ പോകുന്ന പദവിയിൽ ആഹ്ലാദിക്കേണ്ട സമയമല്ലേ? അതിനുപകരം അസന്തുഷ്ടയായി കാണുന്നതെന്താണു്?

മുഖം വിവർണ്ണം പരിപാണ്ഡു നിഷ്പ്രഭം
വിലാസശൂന്യം നയനോജ്ജ്വലദ്വയം
പ്രഭാതവേളാപഹൃതാഭമായ പൂ-
നിലാവുപോൽ കാമിനി, കാൺമതെന്തു നീ? 1

വാസന്തി:—(നെടുവീർപ്പിട്ടു്) എനിക്കാകപ്പാടെ സുഖമില്ല. മനസ്സിൽ എന്തെന്നില്ലാത്ത ഒരസ്വസ്ഥത.

രാമഗുപ്തൻ:—(അനുനയഭാവത്തിൽ) ഞാൻ പ്രണയഖണ്ഡനം ചെയ്തതായി ഓർക്കുന്നില്ല. ഒരു കാലത്തും ഭവതിയോടു കോപിച്ചതായും അറിയുന്നില്ല. മഹാറാണിയായി അഭിഷേകം ചെയ്യപ്പെടാൻ പോകുന്ന ഭവതി

ഇങ്ങനെ എന്നിൽ കോപം ഭാവിക്കുന്നതിൽ ഞാൻ ഖേദിക്കുന്നു. എന്താണ് ഞാൻ പിഴച്ചിട്ടുള്ളത്? എന്താണ് ഞാൻ അതിനു പ്രതിക്രിയയായി ചെയ്യേണ്ടത്?

കാന്തേ! ദോർമൂലകൂലംകഷസുരുചിരമാം
 പോർമുലത്തൊത്തിനോടോ
കാന്തം താംബൂലരക്തം നവമധു നിറയും
 ചോരിവായ്ത്തൊരിനോടോ
സ്വാന്തം നിർമ്മൂലമാട്ടുന്നൊരു മൃദുഹസിത-
 പ്പൂനിലാവോടുതാനോ
ശാന്തം! പാപം! പിഴച്ചൂ പ്രിയവതി, തവ കാൽ
 കൂപ്പുമിക്കിംകരദാസൻ. 2

വാസന്തി:—അല്ലല്ല, അതിനോടൊന്നുമല്ല, പിഴച്ചത്.

രാമഗുപ്തൻ:—പ്രിയേ! പറഞ്ഞാലും, പിന്നെന്തിനോടാണ് ഞാൻ പിഴച്ചത്?

വാസന്തി:—എന്തിനു വെറുതെ ഇങ്ങനെ കൈക്കൂപ്പുറയുന്നു? നാളെ എങ്ങനെ എന്നു ആർക്കറിയാം? ഞാൻ അറിയും പ്രഭുക്കന്മാരുടെ മനോവൃത്തി.

സുഖക്ഷണാധീനവിരാഗചിത്തം,
മുഖത്തിൽമാത്രം മധുരസ്വഭാവം,
അഖണ്ഡിതം സ്വാത്മവിചാര;-മേവ-
മഹോ! പ്രഭുക്കൾക്കനുരാഗസാരം. 3

രാമഗുപ്തൻ:—(നേരേ നോക്കാതെ) കളയൂ ആ വിചാരമൊക്കെ. ജീവനുള്ളിടത്തോളം കാലം ഈ രാമഗുപ്തൻ

വാസന്തിയുടെ ദാസനെന്നുതന്നെ തീച്ചയാക്കിക്കൊള്ളുക.

വാസന്തി:—ശരിശരി, എങ്കിലും ദേവിയുടെ.........

രാമഗുപ്തൻ:—ആ ശവത്തിൻെറ കഥ പറയേണ്ട. അവളുടെ അച്ഛൻെറ സ്ഥിതി വിചാരിച്ചു ഞാൻ പട്ടമഹിഷിയാക്കി അഭിഷേകം ചെയ്തു. അവശം വെറും ഭ്രാന്തി. മഹാറാണിയായിരുന്നിട്ടും എൻെറ മുഖത്തേയ്ക്കു വശം തിരിഞ്ഞുനോക്കിയിട്ടില്ല. ആ നിർഗന്ധപുഷ്പം പോവട്ടെ—പോയി തുലയട്ടെ. നീചൻെറ അടിമയായി കഴിയട്ടെ. നമ്മെ നിരസിച്ചതിൻെറ ഫലം അനുഭവിക്കട്ടെ. (മദ്യപാനം ചെയ്തിട്ട്) തുലയട്ടെ ദുർമ്മുഖം കാട്ടുന്ന ശവം. അവളുടെ പേരുതന്നെ പറയരുത്.

വാസന്തി:—എങ്കിലും ചെറുപ്പം മുതൽ എൻെറ സ്വാമിനി ആയിരുന്നല്ലോ. എന്നോട് എന്തു ദാക്ഷിണ്യമാണ് ദേവി കാണിച്ചിട്ടുള്ളതു്! എനിക്കതു വിചാരിക്കുമ്പോശം സങ്കടം തോന്നുന്നു.

രാമഗുപ്തൻ:—(പിന്നെയും കുടിച്ചിട്ട്) അവളുടെ കഥ മറക്കൂ. നീയല്ലേ ഇപ്പോശം ഈ ഭാരതഖണ്ഡത്തിൽ എല്ലാവക്കും സ്വാമിനി?

വാസന്തി:—ഇതേക്കുറിച്ചാണ് ഇന്നു ഞാൻ ഉച്ചയ്ക്കു് ഉറങ്ങിയപ്പോശം ഘോരമായ ഒരു സ്വപ്നം കണ്ടതു്. ആ സ്വപ്നത്തിനുശേഷം എനിക്കു മനസ്സിനു സുഖമില്ല. സവ്വോന്നതമായ സ്ഥാനലബ്ധികൊണ്ടും സന്തോഷം തോന്നാത്തതു് അതുകൊണ്ടായിരിക്കണം. ആ സ്വപ്നത്തിൻെറ കഥയോക്കുമ്പോശം ഞാൻ വിറക്കൊള്ളുന്നു.

രാമഗുപ്തൻ:—ദുസ്സ്വപ്നം വിചാരിച്ച് വല്ലവരും പേടിക്കാറുണ്ടോ? ഞാനിരിക്കുമ്പോൾ നിനക്കെന്തശുഭം വരാനാണ്? നമ്മുടെ വിരോധികളെ നാം നിഷ്കാസനം ചെയ്തില്ലേ? ചന്ദ്രഗുപ്തന്റെ കഥതന്നെ കഴിഞ്ഞിരിക്കണം. പട്ടണത്തിലെങ്ങാനും എത്തിയിട്ടുണ്ടെങ്കിൽ മാധവസേനൻ ശരിയാക്കിക്കൊള്ളും. അയാൾ അതന്വേഷിച്ചിരിക്കയാണ്.

വാസന്തി:—എനിക്കു വിശ്വാസം വരുന്നില്ല. വലിയ സങ്കടങ്ങൾ വരാൻപോകുന്നതായി തോന്നുന്നു. ഒരു ജ്യോതിഷക്കാരനെ വരുത്തി എന്റെ സ്വപ്നത്തിന്റെ ശുദ്ധാത്ഥം മനസ്സിലാക്കി പ്രതിക്രിയ ചെയ്യണം?

രാമഗുപ്തൻ:—മഹാറാണിയുടെ തിരുവുള്ളം അങ്ങിനെയാണെങ്കിൽ അതിന് എന്താണ് പ്രയാസം? എന്താണ് നിന്റെ സ്വപ്നം?

വാസന്തി:—നാം രണ്ടുപേരും ഒരു ഘോരകാനനത്തിൽ അകപ്പെട്ടു എന്നും മററാരും തുണയില്ലാത്ത സമയം കാട്ടാളന്മാർ നമ്മെ വളഞ്ഞു എന്നും അവർ—അയ്യോ എനിക്കു പറകവയ്യാ—പിന്നെയും എനിക്കു പേടിയുണ്ടാകുന്നു.

രാമഗുപ്തൻ:—ഭീരു! എന്തു പേടിയാണ്? ഞാനല്ലേ സമപത്തിരിക്കുന്നതു്! നിനക്കെന്തുപേടിയാണ്? നിന്നെ ഞാൻ മഹാറാണി ആക്കിയിരിക്കുന്നു. ശുഭമുഹൂത്തത്തിൽ പട്ടമഹിഷിയായും അഭിഷേകം ചെയ്യേയ്ക്കാം.

വാസന്തി:—(പേടിച്ചുവിറച്ച്) വേണ്ട വേണ്ട, എന്റെ...

രാമഗുപ്തൻ:—ഈ വിചാരം എല്ലാം കളയൂ. നോക്കുക

ചന്ദ്രോദയോന്മുഖമായ ഈ രാത്രി എത്ര മനോരഞ്ജക മായിരിക്കുന്നു!

താരാസീമന്തിതശ്രീഗഗനകചമൊട്ടം
പുഷ്പസൗരഭ്യഭാരം
ചേരും തൈത്തെന്നലാം നൽസുരഭിലസുഖനി-
ശ്വാസസാരങ്ങളോട്ടം
പാരിക്കുന്നാശയെല്ലാം പല പെരിയ വികാ-
രത്തിനാൽ മൗനമാന്നും
നേരേ ശോഭിപ്പു രാത്ര്യംഗന കണവനെയും
കാത്തു ശയ്യാതലത്തിൽ. 4

വാസന്തി:—ഈ രാത്രി എനിക്കു പേടിയാണ് ഉണ്ടാക്കുന്നതു്. എന്തു ഭയങ്കരമായ നിശ്ശബ്ദതയാണ്! എന്തു കൂരിരുട്ടാണ് ഈ മട്ടുപ്പാവിൽനിന്നു പുറത്തോട്ടു നോക്കിയാൽ! എന്തോ ആപത്തിനുള്ള കാലംതന്നെ.

രാമഗുപ്തൻ:—നിനക്കെല്ലാം അശുഭശങ്കതന്നെ. ഇനിയെന്താണ് പേടിക്കാനുള്ളതു്? ശാകന്മാർ പോയിക്കാണണം. അല്ലാത്തപക്ഷം സോമഗുപ്തൻ ഈ അന്തഃപുരത്തിൽ കയറിയും നമ്മെ ഉപദ്രവിക്കുമായിരുന്നു. ചന്ദ്രഗുപ്തനെപ്പററിയും ഒന്നും കേൾക്കാനില്ല. മാധവസേനനെ കാണുമ്പോളറിയാം പിന്നുള്ള വിശേഷമെല്ലാം. അതൊക്കെ ഇപ്പോൾ ആലോചിച്ചിട്ടു കാര്യമെന്തു്? എല്ലാത്തിനും സമയംവേണ്ടേ? നിൻെറ ആപച്ഛങ്കകൾക്ക് ഒരു സിദ്ധൌഷധം ഞാൻ തരാം. ഇതാ, ഈ യവനമദ്യം ഒന്നാസ്വദിച്ചുനോക്കുക. മറെറാരു ശങ്കയ്ക്കും അപ്പോൾ അവകാശമുണ്ടാകയില്ല.

ദേവന്മാരമൃതം ഭുജിച്ചു തെളിയ-
ട്ടെന്നും സുഖാധീനരായ്
രാജ്യശ്രീ സകലം രസാലനുഭവി-
ച്ചീടട്ടെ രാജേന്ദ്രരും
പാരം പുഞ്ചിരിതൂകിടും തവ മുഖാം-
ഭോജേ കവിൾക്കൊണ്ടതാം
മൈരേയം ചെറുതാസ്വദിപ്പെരു പരാ-
നന്ദം കണക്കെന്തു മേ. 5

(എന്നു വാസന്തിയെ കുടിപ്പിച്ചിട്ടു് താനും കുടിക്കുന്നു)

ഇതോടുകൂടി നിന്റെ ദുസ്സ്വപ്നവും പോകും. മറ്റെല്ലാ വിചാരങ്ങളും ഓടി ഒളിക്കും.

വാസന്തി:—(പിന്നെയും സേവിച്ചിട്ടു് ചിരിയോടുകൂടി) നന്നു് പ്രാണനാഥാ!

രാമഗുപ്തൻ:—ദുർവിചാരങ്ങളെ കളവാൻ മദ്യംപോലെ എന്താണുള്ളതു്? യവനന്മാരുടെ ഈ ദ്രാക്ഷാരസത്തിനു പ്രത്യേകരുചിയും മദനീയത്വവും ഉണ്ടു്. കുടിച്ചു് ആനന്ദിക്കുക.

വാസന്തി:—(അല്പം ആസ്വദിച്ചിട്ടു്) ഇപ്പോഴാണു് നൃത്തത്തിനുള്ള സമയം.

രാമഗുപ്തൻ:—തക്കമില്ല. ഗാന്ധാരദേശത്തുനിന്നു ചില നർത്തകികളെ ഈയിടെ മാധവസേനൻ കൊടുത്തയച്ചിട്ടുണ്ടു്. അവരെ വിളിക്കാം. ആരവിടെ?

(വേത്രവതി പ്രവേശിക്കുന്നു.)

വേത്രവതി:—അടിയൻ.

രാമഗുപ്തൻ:—ഗാന്ധാരദേശക്കാരായ ചില നർത്തകികളെ രണ്ടുദിവസം മുൻപു മാധവസേനൻ നമുക്കു കാഴ്ചവച്ചില്ലേ? അവരെ നട്ടുവനോടൊന്നിച്ച് ഇവിടെ വിളിച്ചുകൊണ്ടുവരൂ.

(വേത്രവതി പോകുന്നു.)

വാസന്തി:— (മദ്യലഹരികൊണ്ടു പ്രാകൃതഭാവത്തിൽ)ഹാ, ഹാ! തേയ്ക്കട്ടെ, ഇട്ടു ചവുട്ടിത്തേയ്ക്കട്ടെ? അയ്യോ, അതാ വേടന്മാർ.

രാമഗുപ്തൻ:—(വാസന്തിയെ തലോടിയിട്ട്) പ്രിയേ, ഈ മദ്യം വികാരോത്തേജകംതന്നെ.

പുഷ്പായുധവ്രണവിനാശരസായനം നിൻ
ശുഭ്രാല്പഹാസലളിതം മധുരാധരോഷ്ഠം
നല്പാനൊരീ മദിരതൻ രുചിയോടിണക്കി-
യിപ്പോൾ നുകർന്നിടുവതിന്നലമക്ഷമൻ ഞാൻ. 6

(എന്ന് ആലിംഗനംചെയ്യാൻ മുതിരുന്നു.)

വേത്രവതി:—(പ്രവേശിച്ച്) തിരുമേനി ജയിച്ചാലും! നർത്തകികൾ ഹാജരായിരിക്കുന്നു.

രാമഗുപ്തൻ:—പ്രവേശിക്കട്ടെ.

(രണ്ടു നർത്തകികളും മേളക്കാരും നട്ടുവനും പ്രവേശിച്ചു രാമഗുപ്തനെയും വാസന്തിയെയും വന്ദിക്കുന്നു. രാമഗുപ്തൻ നർത്തകികളുടെ രൂപലാവണ്യം കണ്ണുകൊണ്ടു നുകർന്നനുഭവിക്കുന്നതുപോലെ നോക്കുന്നു.)

നട്ടുവൻ:—മഹാരാജാവു ജയിച്ചാലും! തിരുമേനിമാരുടെ സന്നിധാനത്തിൽ തങ്ങളുടെ കലയെ പ്രദർശിപ്പിക്കുന്നതിനു സാധിക്കാറായതിൽ എന്റെ ഈ ശിഷ്യകൾക്കു

വലുതായ ചാരിതാൎത്ഥ്യമുണ്ടു്. ഏതുവിധത്തിലുള്ള പ്രയോഗംകൊണ്ടാണു് ഞങ്ങൾ തിരുമേനിമാരെ പൂജിക്കേണ്ടതു്?

രാമഗുപ്തൻ:—ഏതെങ്കിലും അവസരോചിതമായ ഒരു പദം പാടി നൃത്യം ചെയ്യട്ടെ.

(നൎത്തകികൾ പാട്ടുപാടി ആടുന്നു.)

വേത്രവതി:—(ധൃതിയിൽ പ്രവേശിച്ചു്) തിരുമേനി ജയിച്ചാലും! പട്ടണത്തിൽ വലിയ ലഹളയായിരിക്കുന്നു. കൊട്ടാരംതന്നെ പട്ടാളക്കാർ വളഞ്ഞുകഴിഞ്ഞു.



(പാട്ടും ആടവും എല്ലാം പെട്ടെന്നു നിലക്കുന്നു.)

രാമഗുപ്തൻ:—എന്തു്? നമ്മുടെ കൊട്ടാരമോ?—

വാസന്തി:—(മദ്യലഹരിയിൽ) അതാ, വേടന്മാർ—അയ്യോ! അവരുടെ രൂപം.

വേത്രവതി:—ലഹളക്കാർ കൊട്ടാരത്തിനകത്തു പ്രവേശിച്ചുകഴിഞ്ഞു. അവർ കാവല്ക്കാരെ കൊന്നുകളഞ്ഞു.

രാമഗുപ്തൻ:—എന്തു്? ശാകന്മാർ മടങ്ങിയോ? വേഗം സേനാനിയെ വിളിക്കൂ. മാധവസേനനെവിടെ?

വേത്രവതി:—ശാകന്മാരല്ല നഗരം കീഴടക്കിയിരിക്കുന്നതും കൊട്ടാരം വളഞ്ഞിരിക്കുന്നതും. പൗരന്മാർതന്നെയാണു്. ശാകന്മാരെ ഹനിച്ചശേഷം കുമാരൻ രാജധാനിയിൽ എത്തിയിട്ടുണ്ടുപോലും. സേനയും അങ്ങോട്ടു ചേൎന്നിരിക്കയാണു്.

വാസന്തി:—ആ വേടന്മാരുടെ വേഷം! (എന്നു പൊട്ടിച്ചിരിക്കുന്നു.)

**രാമഗുപ്തൻ:**—(പറഞ്ഞതു മുഴവൻ മനസ്സിലാക്കാതെ) എന്തു്? ചന്ദ്രഗുപ്തനോ? അവനെ ഞാൻ നാടുകടത്തിയല്ലോ. വേഗം സോമഗുപ്തനേയും മാധവസേനനേയും വിളിക്കൂ.

**വേത്രവതി:**—(സങ്കടത്തോടെ) സോമഗുപ്തനെ കാണാനില്ല. മാധവസേനനെ ലഹളക്കാർ കൊന്നുകളഞ്ഞുപോലും. അയ്യോ തിരുമേനി—അതാ, ആളുകൾ വരുന്ന ശബ്ദം കേൾക്കുന്നു. അവർ തിരുമേനിയേയും പിടിക്കും.

**രാമഗുപ്തൻ:**—(പരിഭ്രമിച്ചു ചുററും നോക്കിയിട്ടു്) എന്തു്? ചന്ദ്രഗുപ്തൻതന്നെ ആയിരിക്കുമോ വരുന്നതു്? (പേടിയോടെ) വേത്രവതി, വേഗം നോക്കു, പുറത്തു് ആരാമത്തിൽ വല്ലവരുമുണ്ടോ എന്നു്. പുറത്തേയ്ക്കിറങ്ങാനുള്ള രഹസ്യക്കോണിയുടെ വാതിലും തുറക്കൂ.

**വേത്രവതി:**—വാതിൽ തുറന്നിട്ടാണു് അടിയൻ പോന്നതു്. (മട്ടുപ്പാവിൽനിന്നു കീഴോട്ടു നോക്കിയിട്ടു്) ആരാമത്തിൽ ആരേയും കാണുന്നില്ല.

(അണിയറയിൽ കോലാഹലം കേൾക്കുന്നു.)

**രാമഗുപ്തൻ:**—എന്നാൽ ഞാൻ ആ വഴി പുറത്തേയ്ക്കിറങ്ങിക്കളയാം.

**വാസന്തി:**—അതാ, വേടന്മാർ വന്നുകഴിഞ്ഞു. അയ്യോ! അയ്യോ!

(രാമഗുപ്തൻ പേടിച്ചു വിറച്ചു പുറത്തേയ്ക്കിറങ്ങുന്നു. കുറച്ചു കഴിഞ്ഞു് ആരാമത്തിൽനിന്നു ദയനീയമായ ഒന്നുരണ്ടു മുറവിളി കേൾക്കുന്നു.)

നാലാമങ്കം കഴിഞ്ഞു

# അഞ്ചാമങ്കം

[പുണ്ണദത്തനും സുകീൎത്തിയും പ്രവേശിക്കുന്നു.]

സുകീൎത്തി:—ദിഗ്വിജയം കഴിഞ്ഞു മഹാരാജാവു വന്നിട്ടു മാസം മൂന്നു കഴിഞ്ഞു. ഹിമവൽസേതുപൎയ്യന്തമുള്ള രാജ്യങ്ങളെല്ലാം ജയിച്ചു കീഴടക്കി. ഇനിയുമെന്താണ് എത്ര പറഞ്ഞിട്ടും അശ്വമേധത്തിൻെറ കഥപോലും കേൾക്കാത്തതു്?

പുണ്ണദത്തൻ:—മഹാരാജാവിൻെറ മനോദുഃഖം വൎദ്ധിച്ചു വരുന്നതായിട്ടാണു് കാണുന്നതു്. ധൎമ്മനിഷ്ഠകൊണ്ടു രാജ്യകാൎയ്യങ്ങളിൽ ക്ലേശിക്കുന്നു എന്നേ ഉള്ളു.

സുകീൎത്തി:—ചെറുപ്പത്തിലുള്ള വിചാരങ്ങൾ ഓൎക്കുമ്പോൾ എനിക്കാശ്ചൎയ്യം തോന്നുന്നു. അച്ഛനെപ്പോലെ താനും ദിഗ്വിജയം ചെയ്തു് അശ്വമേധവും കഴിച്ചു്, ഭാഗീരഥിയിൽ അവഭൃഥസ്നാനം ചെയ്യുമെന്നാണു് അന്നു പറയാറുണ്ടായിരുന്നതു്. ഇപ്പോൾ എന്തോ ആ കാൎയ്യം പറയുമ്പോൾ സങ്കടമാണു്. ഇതിൽ ആൎയ്യനാണു് ഉത്സാഹിപ്പിക്കേണ്ടതു്.

പുണ്ണദത്തൻ—നിങ്ങൾ സമവയസ്കർ, ചെറുപ്പത്തിലേ കൂടി ഒന്നിച്ചു വളൎന്നവർ. ആ സ്ഥിതിക്കു നിങ്ങൾ പറയുന്നതു മഹാരാജാവു കേൾക്കും. ഞാൻ എന്തു പറയാനാണു്?

സുകീൎത്തി:—ഈ സംഗതി പറയുന്നതുതന്നെ മഹാരാജാവിനു സങ്കടകരമായിട്ടാണു് എനിക്കു തോന്നിയിട്ടുള്ളതു്. ഒരിക്കൽ അദ്ദേഹം "തനിയേ യാഗംചെയ്യാറുണ്ടോ?" എന്നു കല്പിക്കയുണ്ടായി.

പൎണ്ണദത്തൻ:—(ദീൎഘനിശ്വാസം ചെയ്തിട്ടു്) എന്നാൽ സങ്കടപ്പെടാനില്ല. സമയമാകുമ്പോൾ ചെയ്തുകൊള്ളും. അഭിഷേകംചെയ്ത രാജ്ഞി കൂടെയില്ലാതെ യാഗം പതിവില്ലല്ലോ.

സുകീൎത്തി:—(വിഷമിച്ച ഭാവത്തിൽ) ഉം!

പൎണ്ണദത്തൻ:—സമയമാകുമ്പോളെല്ലാം ശരിയാകും. മഹാരാജാവു് സഭാമണ്ഡപത്തിൽ വരേണ്ട സമയമായി. നമുക്കും പോകാം.

(രണ്ടുപേരും പോകുന്നു.)

**വിഷ്കംഭം കഴിഞ്ഞു**



[ചന്ദ്രഗുപ്തൻ അലസഭാവത്തിൽ ഉദ്യാനത്തിൽ നടക്കുന്നു.]

ചന്ദ്രഗുപ്തൻ:—(ആത്മഗതം) രാജ്യംകൊണ്ടെന്തു ഫലം; ദിഗ്വിജയംകൊണ്ടെന്തു ഗുണം? എല്ലാവരും വിക്രമാദിത്യനെന്നു വാഴ്ത്തുന്നു. ജനങ്ങൾ ശത്രുബാധയില്ലാതെ പ്രശാന്തതയോടും സമ്പൽസമൃദ്ധിയോടും ജീവിക്കുന്നു. അതെല്ലാംകൊണ്ടു് എനിക്കെന്താണൊരു ഫലം? എന്റെ ഹൃദയംതന്നെ മരവിച്ചുപോയിരിക്കുന്ന സ്ഥിതിക്കു രാജ്യശ്രേയസ്സുകൊണ്ടു് എനിക്കെന്തു സുഖമാണു്. എത്ര നിസ്സാരനും ദരിദ്രനും ഭാൎയ്യാപുത്രമിത്രാദികളോടു കൂടി താമസിക്കാം. സന്തോഷത്തിന്റെ ഉറതന്നെ വറ്റിപ്പോയ എനിക്കുമാത്രം ദൈവം അതു വിധിച്ചിട്ടില്ല. എന്റെ സൗഖ്യം ദൈവത്തിനു് അസഹ്യമായിരിക്കാം. ഹിമവൽസേതുപൎയ്യന്തം ജൈത്രയാത്ര ചെയ്തു.

സേനകളെ നയിച്ചു. യുദ്ധങ്ങൾ ചെയ്തു. ശത്രുക്കളെ ജയിച്ചു. എന്നിട്ടും പ്രിയയുടെ വിചാരംകൊണ്ടു വ്യാകുലമായ എന്റെ മനസ്സ സന്തോഷിക്കുന്നില്ല. "ഇനിയുള്ള ജീവിതം തപശ്ചര്യയോടെ കഴിച്ചേയ്ക്കാം. എന്നെ മറന്നേയ്ക്കൂ" എന്നു പറഞ്ഞു് അന്നുതന്നെ നഗരം വിട്ട പ്രിയതമയെ ഞാൻ എങ്ങനെ മറക്കും?

(കൈകൊണ്ടു മുഖംപൊത്തുന്നു.)

ഹാ! ഹാ! ഈ ദാരുണമായ ദുഃഖത്തിൽനിന്നു ചന്ദ്രഗുപ്തനു രക്ഷയെവിടെയാണു്? ബാല്യകാലത്തിൽ ഒന്നിച്ചുനടന്നു ക്രീഡിച്ചു; കൌമാരത്തിൽ സ്നേഹമായി; സ്വയംവരസദസ്സിൽ മാലയിട്ടു വരിക്കയുംചെയ്തു. ഹാ! പ്രിയതമേ! നിന്റെ സ്ഥിരമായ പ്രേമംകൊണ്ടോ നാം തമ്മിലുള്ള ഗാഢമായ അനുരാഗംകൊണ്ടോ എന്തൊരു ഗുണമാണു് ഉണ്ടായതു്? നമുക്കു രണ്ടുപേക്കും അതു ദുഃഖത്തിനാണല്ലോ കാരണമായതു. ഹാ! ധ്രുവകുമാരി! ബാല്യകാലസ്നേഹിതേ! നിന്നെ ഞാൻ എങ്ങനെ മറക്കുന്നു?

ക്ലേശിടാതെ വിരോധിസൈന്യനിരയോ-
ടേററു നില്ക്കുമ്പൊഴും
സംസത്തിൽ പല രാജ്യഭാരവിഷയം
മന്ത്രിച്ചിരിക്കുമ്പൊഴും
ഉണ്ണുമ്പോഴുമുറങ്ങിടുമ്പൊഴുതുമ-
ക്കല്യാണിതൻരൂപമെ-
ന്നുള്ളത്തിൽ സ്മരശില്പി തീർത്തു മറ-
ക്കാനൊട്ടുമാവില്ല ഞാൻ. 1

ഹാ! കഷ്ടം ഇങ്ങനെ ആയിത്തീന്നല്ലോ ജീവിതം. അത്ര പ്രേമസുരഭിലമായി ആരംഭിച്ച ജീവിതം ഇങ്ങനെ വരുമെന്നാരു കണ്ടു? അവൾ ഇപ്പോൾ എവിടെ ആയിരിക്കുമോ! ഹതഭാഗ്യനായ ഈ എന്നെ സ്നേഹിച്ചതുകൊണ്ട് അവൾക്കും ഇങ്ങനെ ഒരു സങ്കടം വന്നല്ലോ. ഞാൻ രാജ്യഭോഗങ്ങൾ അനുഭവിച്ചു സുഖിക്കുന്നു. അവളോ?

അതിഘോരമായ വിപിനത്തിലോ പരം
ഖലർതിങ്ങിടുന്ന നഗരസ്ഥലത്തിലോ
അസഹായയായ് സുമുഖി! നീ വസിപ്പൂ: ഞാൻ
നൃപഭോഗമിങ്ങനുഭവിച്ചു വാഴ്കവേ. 2

ഹാ, പ്രിയതമേ! (എന്നു് ഒരു വൃക്ഷത്തെ ചാരിനില്ക്കുന്നു.)

(കളഹംസൻ പ്രവേശിക്കുന്നു)

കളഹംസൻ:—ഇതാ, കണ്ടുകിട്ടി. തോഴരെ എവിടെയെല്ലാം അന്വേഷിച്ചു!

(ചന്ദ്രഗുപ്തന്റെ ഭാവം കണ്ടു്)

തോഴർ ഇപ്പോഴും ദുഃഖത്തിൽ മഗ്നനായിരിക്കുന്നല്ലോ.

ചന്ദ്രഗുപ്തൻ:—(ധൈര്യം അവലംബിച്ചു്) എന്റെ ദുഃഖത്തിനു ചിതയിലല്ലേ ഉള്ളു അറുതി?

കളഹംസൻ:—അല്ലല്ല. ദേവി തിരികെ വരുമ്പോൾ—

ചന്ദ്രഗുപ്തൻ:—എന്തിനു താൻ എന്നെ ഇങ്ങനെ എല്ലാം പറഞ്ഞു കബളിപ്പിക്കുന്നു? ഇങ്ങനെ തനിയെ ഇരി

ക്കുന്ന സമയത്താണ് ഈ വ്യസനം ഒട്ടും സഹിക്കവയ്യാത്തതു്.

എൻജീവനാഡിയിഹ തീരെ മുറിച്ചുപോയി
മന്ദീഭവിച്ചിതു വികാരഗണങ്ങളെല്ലാം
നിശ്ചേഷ്ടമായി മമ ചേതന;–യന്ധകാരം
വ്യാപിച്ചപോലെയുലകാകെയിരുണ്ടുകാണ്മൂ. 8

കളഹംസൻ:—അതുകൊണ്ടു് ഇനിയും വല്ലവരോടും യുദ്ധം ചെയ്യാൻ പോയ്ക്കളയാമെന്നാണോ വിചാരം? ഈ സാധുബ്രാഹ്മണനെന്തു ചെയ്യാനാണ്? മൂന്നുവർഷം തെക്കുവടക്കു പാളയങ്ങളിൽ സഞ്ചരിച്ചു. വെറും നിലത്തു കിടന്നുറങ്ങി. ഇനി എന്തായാലും ഇല്ല.

ചന്ദ്രഗുപ്തൻ:—അതോർത്തു താൻ വിഷമിക്കേണ്ട. തല്ക്കാലം യുദ്ധത്തിനു ഞാനും തീർച്ചയാക്കിയിട്ടില്ല.

കളഹംസൻ:—(സന്തോഷത്തോടെ) ഞാൻ പേടിച്ചാണ് ഇങ്ങനെ പറഞ്ഞതെന്നു തോഴർ ചിന്തിക്കരുതേ!

ചന്ദ്രഗുപ്തൻ:—തൻെറ ധൈര്യ്യം പലടത്തുംവെച്ചു ഞാൻ കണ്ടിട്ടുള്ളതല്ലേ? അല്ലെങ്കിൽത്തന്നെ മഹാബ്രാഹ്മണന്ക്കു് എന്തു പേടിയാണ്?

കളഹംസൻ:—തോഴരുടെ പുതിയ കവിയെ എനിക്കു പിടിച്ചില്ല. അയാൾ ബ്രാഹ്മണരെ മോദകപ്രിയരെന്നല്ലേ പറഞ്ഞിരിക്കുന്നതു്?

ചന്ദ്രഗുപ്തൻ:—(ചിരിച്ചിട്ടു്) ആരു്, കാളിദാസനോ? കൊള്ളാം. അയാളുടെ കവിത വായിക്കുമ്പോൾ എൻെറ ദുഃഖംതന്നെയല്ലേ ദുഷ്ഷന്തൻേറതായി വർണ്ണിച്ചിരിക്കു

ന്നതു് എന്നു തോന്നിപ്പോവാറുണ്ടു്. അത്ര തന്മയത്വമാണു്.

കളഹംസൻ:—അപ്പോൾ ഞാനായിരിക്കണമല്ലോ മാധവ്യൻ! ഏതായാലും ധർമ്മദാരങ്ങളെ തിരസ്കരിച്ച ആ പൗരവനും അവിടുന്നുമായി എന്താണു് സാമ്യമുള്ളതു്?

ചന്ദ്രഗുപ്തൻ:—ശരിയായ ഓർമ്മ വന്നപ്പോൾ ആ രാജാവിനുണ്ടായ സങ്കടം എത്ര ഹൃദയംഗമമായിട്ടാണു് അയാൾ വർണ്ണിച്ചിട്ടുള്ളതു്!

കളഹംസൻ:—ശരി, തോഴരും ചിത്രമെഴുതിനോക്കണം. വാൾ പിടിക്കുന്ന കൈകൾ ചായക്കമ്പുകൾ പിടിക്കട്ടെ. നല്ല ഗോഷ്ഠി!

ചന്ദ്രഗുപ്തൻ:—ഗോഷ്ഠികൾ കാട്ടാറില്ലെന്നു് ആരു പറയുന്നു. ഒരുവിധം പകൽ രാജ്യകാര്യങ്ങൾ ക്ലേശിച്ചും, മററു പ്രവൃത്തികൾ ചെയ്തും കഴിച്ചുകൂട്ടാം. രാത്രികളാണു് അസഹ്യമായിട്ടുള്ളതു്.

**അരികത്തന്നെൻപ്രിയയേ**
**പരമൗത്സുക്യേന കണ്ടു ഞാൻ മോഹാൽ**
**പുണരാനോങ്ങിന കൈകൾ-**
**ക്കായാസംതന്നെ മിച്ചമാം നിശയിൽ. 4**

**കളഹംസൻ:**—ഇങ്ങനെ ഇരുന്നിട്ടും തോഴർ കാണിക്കുന്ന കൃത്യനിഷ്ഠ വിചാരിച്ചാണു് എനിക്കാശ്ചര്യം.

ചന്ദ്രഗുപ്തൻ:—(കൂട്ടാക്കാതെ) മഹാറാണി! ഹാ! ബാല്യകാലസ്നേഹിതേ! ഭവതി എന്നെ ഈ സ്ഥിതിയിലാക്കിയല്ലോ.

കളഹംസൻ:—തോഴർ ആശ്വസിക്കണം. ഇപ്രകാരമുള്ള സ്നേഹം ദൈവം കൈക്കൊള്ളാതിരിക്കുമോ? തത്രഭവതി ഇത്ര കഠിനഹൃദയയാകുമോ?

ചന്ദ്രഗുപ്തൻ:—താനെന്തറിയുന്നു? ദേവിയുടെ ഹൃദയം പ്രണയമസൃണമെങ്കിലും ധമ്മകായ്യങ്ങളിൽ കാരിരുമ്പിനേക്കാൾ കാഠിന്യമുള്ളതാണ്.

കളഹംസൻ:—ഇതിലെന്താണ് ധമ്മഭ്രംശമുള്ളത്? തത്രഭവതി സ്വയംവരസദസ്സിൽ തോഴരെ വരിച്ചതാണ്. രാജബലത്തെ അനുസരിച്ചു രാമഗുപ്തൻെറ അന്തഃപുരത്തിൽ താമസിച്ചു എന്നേ ഉള്ളല്ലോ.

വസിച്ചില്ലേ രക്ഷോവരവസതിയിൽ ജാനകി പുരാ;
ഹരിച്ചില്ലേ മുന്നം ദ്രുപദജയെ വൈരിക്ഷിതിവരൻ;
ഇതിൽ ധമ്മഭ്രംശം ചെറുതുമറിയുന്നില്ലിതവരിൽ
പവിത്രശ്രീചേരും ചരിതമവർകൾക്കിന്നുമിളയിൽ. 5

പിന്നെന്താണ്?

ചന്ദ്രഗുപ്തൻ:—താൻ പറഞ്ഞതു ശരിയാണ്. ദേവി സച്ചരിതതന്നെയെന്നുള്ളതിനു സംശയമില്ല. എങ്കിലും മഹാറാണിയായി അഭിഷേകം ചെയ്യപ്പെട്ട സ്ഥിതിക്കു ചാരിത്രഭംഗം വന്നില്ലെങ്കിലും ആചാരഭംഗം വരുമല്ലോ എന്ന ഭയമാണ്. അഹോ! ദുർവ്വിധിയുടെ ഫലം! (എന്നു കഠോരദുഃഖം നടിക്കുന്നു)

കളഹംസൻ:—തോഴർ ഇങ്ങനെ സങ്കടമനുഭവിക്കുന്നതു് അവിടുത്തെ പ്രജകൾ എങ്ങനെ സഹിക്കും? അതുകൊണ്ട്—

ചന്ദ്രഗുപ്തൻ:—എങ്ങനെ വ്യസനിക്കാതിരിക്കും? പ്രിയയുടെ കാര്യം വിചാരിക്കുമ്പോൾ എന്റെ മനസ്സുരുകുന്നു. ദേവൾ ജീവിച്ചിരിക്കുന്നുവോ—അതോ—

കളഹംസൻ:—തോഴർ സമാശ്വസിക്കണം. തത്രഭവതി ജീവിച്ചിരിപ്പുണ്ടെന്നുള്ളതിനു സംശയമില്ല. നാനാദിക്കുകളിൽ അന്വേഷിച്ചു നടക്കുന്ന ദൂതന്മാരിലാരെങ്കിലും തത്രഭവതിയുടെ വർത്തമാനവുംകൊണ്ടു വരാതിരിക്കയില്ല.

ചന്ദ്രഗുപ്തൻ:—അഹോ പ്രിയേ, ഭവതി ഇപ്പോൾ എവിടെയാണ്? ഒരു ലക്ഷ്യവും തരാതെ എന്നെ വിട്ടിങ്ങനെ പോയ്ക്കളഞ്ഞല്ലോ.

വീണോ ദുഷ്ടമൃഗങ്ങൾതൻ നടുവിൽ നീ
ദുർഗ്ഗമാം കാട്ടിലെ-
ങ്ങാനും? നിഷ്ഠുരനീചജാതികളിട-
യ്ക്കെങ്ങാനകപ്പെട്ടുവോ?
നൂനം ജീവനിലാശവിട്ടു തനതാം
പ്രാണൻ ത്യജിച്ചോ? നിന-
പ്പാനും വയ്യ, വരാംഗനേ, ഭവതിതൻ
ദുഃഖങ്ങളെൻമൂലമായ്. 6

കളഹംസൻ:—ഇതാ, ആരോ വരുന്നു എന്നു തോന്നുന്നു. ധൈര്യമവലംബിക്കുക. അല്ലാ, വേത്രവതിയോടൊന്നിച്ച് അവിടത്തെ ചാരപ്രമുഖനായ സൂചീമുഖനാണല്ലോ വരുന്നത്. (ഉച്ചത്തിൽ) വേത്രവതി, മഹാരാജാവിനെ അറിയിക്കേണ്ടതായിട്ടില്ല. ആര്യനായ

സൂചീമുഖന് എല്ലാപ്പോഴും തിരുമുൻപിൽ പ്രവേശനം ഉണ്ടല്ലോ.

സൂചീമുഖൻ:—(പ്രവേശിച്ച് ആത്മഗതം) ഈ കൊടും ദുഃഖത്തിലും മഹാരാജാവു ഗംഭീരനായിത്തന്നെ കാണപ്പെടുന്നു.

വല്ലാത്തുള്ളൊരു വഹ്നിയുൾത്തടമഹോ
വേവിക്കിലും ശാന്തനാ-
യെല്ലാപ്പോഴുമൊരുഷ്ണനിശ്വസിതമാ-
ന്നാലും സ്വയംശീതനായ്
ശല്യം ചേപ്പൊരു ബാഹ്യദുസ്ഥിതികളാൽ
തത്വത്തിലക്ഷോഭ്യനായ്
നല്ലോണം വിലസുന്നു ഭൂപതി മഹാൻ
ഗാംഭീര്യവാരാന്നിധി. 7

(അടുത്തു ചെന്നഭിവാദ്യം ചെയ്തിട്ട്)മഹാരാജാവു ജയിച്ചാലും! വിക്രമാദിത്യമഹാരാജാവിന്റെ നന്മകളത്രേ ലോകം സ്തുതിക്കുന്നത്.

ചന്ദ്രഗുപ്തൻ:—സഖേ, സൂചീമുഖാ, സ്വാഗതം. വല്ല അറിവും ലഭിച്ചുവോ?

സൂചീമുഖൻ:—ഇത്രമാത്രം മനസ്സിലായി. ദേവി ഇപ്പോൾ ഭാഗീരഥീതീരത്തിലുള്ള ഒരു ബൗദ്ധാശ്രമത്തിൽ സന്യാസചര്യയോടെ താമസിച്ചുവരികയാണ്.

ചന്ദ്രഗുപ്തൻ:—അതെങ്ങനെ മനസ്സിലായി?

സൂചീമുഖൻ:—ഞാൻ ദേവിയെ ഓരോ ഇടത്തായി അന്വേഷിച്ചുവരുമ്പോൾ കാശിയിലെ ഒരു സന്യാസിമഠത്തിൽവെച്ച് അവിടെ ആകസ്മികമായി വന്നുചേർന്ന

ഒരു പരിവ്രാജികയെ കാണുകയുണ്ടായി. അവരുടെ ഭാഷകൊണ്ടു് ഈ നാട്ടുകാരിയാണെന്നൂഹിക്കുകയാൽ ഭിക്ഷുവേഷധാരിയായിരുന്ന ഞാൻ ഓരോ സംഗതികൾ ചോദിക്കുകയും അവരുടെ സംഭാഷണത്തിൽനിന്നു് ഇത്രയും മനസ്സിലാക്കുകയും ചെയ്തു. വിവരം തിരുമൻപാകെ അറിയിക്കുന്നതിനു് ഉടൻതന്നെ ഇങ്ങോട്ടു പോന്നു.

ചന്ദ്രഗുപ്തൻ:—(സഹർഷം) ആ പരിവ്രാജിക എവിടെയാണു്?

സൂചീമുഖൻ:—എന്റെ കൂടെത്തന്നെ ഉണ്ടായിരുന്നു. എന്നാൽ കൊട്ടാരവാതിൽ കടന്നപ്പോൾ അമ്മതമ്പുരാൻ തിരുമനസ്സിലെ വേലക്കാർ വന്നു് അന്തഃപുരത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

ചന്ദ്രഗുപ്തൻ:—അമ്മയ്ക്കു് കാഷായവേഷക്കാരിൽ ഉള്ള ഭക്തി എനിക്കറിയാം. തോഴരേ, ഇതിൽ താങ്കളുടെ സഹായമാണു് വേണ്ടതു്. അമ്മയുടെ സമീപത്തിൽനിന്നു പരിവ്രാജികയെ അങ്ങുതന്നെ കൂട്ടികൊണ്ടുവരണം.

കളഹംസൻ:—അങ്ങനെതന്നെ. (എന്നു പോകുന്നു)

ചന്ദ്രഗുപ്തൻ:—(ഉൽക്കണ്ഠയോടെ) ദേവി സന്ന്യാസം സ്വീകരിച്ചിട്ടുണ്ടെന്നാണോ അറിഞ്ഞതു്?

സൂചീമുഖൻ:—പാപപരിഹാരത്തിനായി പ്രായശ്ചിത്തം ചെയ്തുവരുന്നതായിട്ടാണു് പറഞ്ഞതു്. സന്ന്യാസിനിയാകേണമെന്നു ശഠിക്കുന്നുണ്ടെന്നും, എന്നാൽ മൂന്നുവർഷത്തെ പ്രായശ്ചിത്തം കഴിഞ്ഞു് ദൃഢനിശ്ചയം വന്നശേഷം മാത്രമേ ദശശീലപരിഗ്രഹം ആകാവൂ എന്നു

ശീലഭദ്രാചാൎയ്യൻ കല്പിച്ചിട്ടുണ്ടെന്നും ആ അവധി തീരാറായിരിക്കുന്നു എന്നും സംഭാഷണത്തിൽനിന്നു ഞാൻ മനസ്സിലാക്കി.

(പരിവ്രാജികയും കളഹംസനും പ്രവേശിക്കുന്നു)

ചന്ദ്രഗുപ്തൻ:—ഇതാ, ഭഗവതി. (സൂക്ഷിച്ചുനോക്കിയിട്ട്) ഇതു് എന്റെ മാതാവിനെക്കാളും എനിക്കു പ്രിയതരയായ അംശുമതീദേവിയാണല്ലോ. ഭഗവതി, ഞാൻ പാദപ്രണാമം ചെയ്യുന്നു.

പരിവ്രാജിക:—വത്സ, കാരുണ്യമൂൎത്തിയായ തഥാഗതന്റെ അനുഗ്രഹംകൊണ്ടു് സൎവ്വാഭീഷ്ടസിദ്ധിയുണ്ടാവട്ടെ!

ചന്ദ്രഗുപ്തൻ:—ഭഗവതി, ഞാൻ അനുഗൃഹീതനായി. തൎക്കമില്ല. അവിടത്തെ വാക്കുണ്ടോ വിഫലമാകുന്നു?

പരിവ്രാജിക:—വത്സ, നാം തമ്മിൽ കണ്ടിട്ടു വളരെ നാളായെങ്കിലും വിക്രമാദിത്യമഹാരാജാവിന്റെ ധൎമ്മനിഷ്ഠ ജനങ്ങൾ പുണ്യസ്ഥലങ്ങളിൽ പുകഴ്ത്തുന്നതു കേട്ടു സംസാരത്യാഗം ചെയ്ത ഞാനും മായാപാശങ്ങൾകൊണ്ടു പിന്നെയും ബന്ധിക്കപ്പെട്ടപോലെയായി.

ചന്ദ്രഗുപ്തൻ:—ഇതിൽപ്പരമെന്താണ് ഒരു രാജാവിനു കേൾപ്പാനുള്ളതു്? അവിടത്തെ അനുഗ്രഹംകൊണ്ടു മേലാൽ എല്ലാം ശരിയാകുമെന്നുള്ളതിനു തൎക്കമില്ല. അഹോ! സജ്ജനസാന്നിദ്ധ്യത്തിൽനിന്നുണ്ടാകുന്ന സ്ഥിതിഭേദം. ഇതുവരെ ദുഃഖത്തിൽ നിമഗ്നനായിരുന്ന ഞാൻ ഇപ്പോൾ സന്തുഷ്ടനായിത്തീൎന്നിരിക്കുന്നു.

പരിവ്രാജിക:—വത്സ! നിൻെറ സങ്കടത്തിൻെറ കഥ ഞാനറിയുന്നു. മൂന്നുവർഷം മുൻപ് എന്നെ ഏല്പിച്ച ദിവ്യരത്നം ഞാൻ സൂക്ഷിച്ചുതന്നെ വെച്ചിട്ടുണ്ട്. ദേവന്മാർ നിശ്ചയിച്ച സമയമാകുമ്പോൾ അതു വീണ്ടെടുക്കാം. അതിനു സമയമായിട്ടില്ല. ആയി വരുന്നതേ ഉള്ളു.

വേത്രവതി:—(പ്രവേശിച്ച്) ദേവ! പണ്ണ്ഡത്താമാത്യൻ അറിയിക്കുന്നു.

ചന്ദ്രഗുപ്തൻ:—എന്താണ് ആര്യൻെറ സന്ദേശം?

വേത്രവതി:—ഹിമാലയസാനുവിൽ കാർത്തികേയനഗരം വാഴുന്ന ആഭീരന്മാർ രാജാധികാരത്തെ ധ്വംസിച്ചു നില്ക്കുന്നു. അവർ വലിയ ഒരു പടയും ശേഖരിച്ച് പ്രബലന്മാരായ ചില സാമന്തന്മാരുടെ സഹായത്തോടുകൂടി അവിടെ പാർപ്പിച്ചിരുന്ന രാജസേനയെ നിശ്ശേഷം നശിപ്പിച്ചിരിക്കുന്നു. ചണ്ഡസേനൻ സൌരാഷ്ട്രത്തിലാണു താനും—എന്ന്.

ചന്ദ്രഗുപ്തൻ:— ആര്യൻെറ അന്തർഗതം മനസ്സിലായി. ഞാൻതന്നെ ഇതിലേയ്ക്കു പുറപ്പെടേണമെന്ന്, വേത്രവതി, പറഞ്ഞേയ്ക്കുക.

കളഹംസൻ:—(പരിവ്രാജികയോട്) ആര്യേ, ഇതു തടയേണ്ടതാണ്. മഹാരാജാവു യുദ്ധത്തിനുശേഷം ഇപ്പോൾ മടങ്ങിവന്നിട്ടേ ഉള്ളു.

പരിവ്രാജിക:—നാം ഇതിൽ പ്രവേശിച്ചിട്ടു കാര്യമില്ല. രാജ്യകാര്യങ്ങൾ അമാത്യന്മാർക്കല്ലേ?

ചന്ദ്രഗുപ്തൻ:—സൈന്യം തയ്യാറാക്കുന്നതിനു സാന്ധിവിഗ്രഹികനായ സുകീർത്തിയോടു പറയുക. നാളെത്തന്നെ ഞാൻ പുറപ്പെടും.

പരിവ്രാജിക:—എല്ലാം ശുഭമായിത്തന്നെ വരും.

(എല്ലാവരും പോകുന്നു.)

അഞ്ചാമങ്കം കഴിഞ്ഞു



# ആറാമങ്കം

[ഹേമാംഗി പ്രവേശിക്കുന്നു.]

ഹേമാംഗി—നാളെയാണല്ലോ ദേവിയുടെ നോൻമ്പുകൾ കാലംകൂടുന്നതു്. നോയ്മ്പു കഴിഞ്ഞാൽ സന്ന്യാസിദീക്ഷ കൊടുക്കുന്ന കാൎയ്യം തീൎച്ചപ്പെടുത്താമെന്നു് ആചാൎയ്യനും അരുളിച്ചെയ്തിട്ടുണ്ടു്. എന്താണു് വേണ്ടതെന്നറിയുന്നില്ല. ദേവിയാകട്ടെ, ലൗകികകാൎയ്യങ്ങൾ എല്ലാം മറന്നതുപോലെതന്നെ. എന്തെല്ലാം ഞാൻ പറഞ്ഞാലും നഗരവാസകഥ കേൾക്കുന്നതുപോലും ഇഷ്ടമില്ലെന്നു ഭാവിക്കുന്നു. പ്രിയജനങ്ങളുടെ വൎത്തമാനം കേൾക്കുന്നതിൽ വൈമുഖ്യം കാണിക്കുന്നു. നിയമങ്ങളിലും ആചാരങ്ങളിലും മുഴുകി ജപവും ഉപവാസവുമായി കഴിയുന്നു. സന്ന്യാസം സ്വീകരിച്ചാൽ ദേവിയെ ഞാൻ വിട്ടുപോകേണ്ടിവരുമല്ലോ എന്നു വിചാരിക്കുമ്പോഴാണു് സങ്കടം. ശൈശവംതൊട്ടു് ഒന്നിച്ചു വളൎന്ന ഞാൻ എങ്ങനെ ദേവിയെ പിരിയുന്നു? എങ്ങനെ ആ വേർപാടു ഞാൻ സഹിക്കുന്നു? ഹാ കഷ്ടം! ദൈവം എന്തു സങ്കടങ്ങളാണു് വരുത്തുന്നതു്! ഇതാ, ദേവിതന്നെ എന്നെ അന്വേഷിച്ചു് ഇങ്ങോട്ടു വരുന്നു.

മെലിഞ്ഞൊരുടലോടുമച്ചിടപിടിച്ച കേശത്തൊടും
മരത്തൊലിയുടുത്തു ഭൂഷണഗണങ്ങൾ ചാൎത്താതെയും
വിളൎത്ത മുഖതാരൊടും ദൃഢതയാൎന്ന പാദത്തൊടും
സമൃത്തനിയമംകണക്കിത വരുന്നു മത്സ്വാമിനി. 1

(യഥോക്തവേഷത്തിൽ ധ്രുവസ്വാമിനി പ്രവേശിക്കുന്നു.)

ഹേമാംഗി:— (അടുത്തുചെന്ന്) ദേവി, ഞാൻ പർണ്ണശാലയിലേയ്ക്കു മടങ്ങുകയായിരുന്നു.

ധ്രുവസ്വാമിനി:—എനിക്കു മനോവേദന ഏകുന്ന ഈ ദേവീപദം നാളെത്തൊട്ടെങ്കിലും നീ ഉപയോഗിക്കയില്ലല്ലോ. ഹേമാംഗി, ഞാൻ ദീക്ഷ സ്വീകരിച്ചു സംസാരമുപേക്ഷിക്കുന്നതിൽ നിനക്കു സന്തോഷമല്ലേ?

സ്വപ്നോപഭോഗപ്രതിമങ്ങളായ
കാമങ്ങൾകൊണ്ടെന്തു സുഖം വരുന്നു?
കാണുന്നു ഞാൻ ശാശ്വതധർമ്മമായ
സന്ന്യാസമൊന്നിൽ പരശാന്തിമാർഗ്ഗം. 2

ഹേമാംഗി:— ദേവി, ഞാൻ എങ്ങനെ സന്തോഷിക്കും? സാമ്രാജ്യഭോഗം വെടിഞ്ഞു ഭിക്ഷാപാത്രമെടുക്കുന്നത് എങ്ങനെ സന്തോഷത്തിനു വകയാകും?

ധ്രുവസ്വാമിനി:— അതേപ്പററി ഇനിയും സംസാരിക്കണോ? ബുദ്ധഭഗവാൻെറ കഥതന്നെ വിചാരിക്കുക. ലോകരക്ഷയ്ക്കുവേണ്ടി സർവ്വസ്വവും ത്യജിച്ച ആ ഭഗവാനെ അനുഗമിക്കാൻ സാധിക്കുന്നതിൽ ഞാൻ ഭാഗ്യവതിതന്നെ. എന്തു സാമ്രാജ്യസുഖമാണ് ഞാൻ അനുഭവിച്ചതു്? ദുഃഖമല്ലാതെ എന്താണ് സംസാരത്തിലുള്ളതു്? അതുകൊണ്ടു് ആ കഥ പറയേണ്ട.

ഹേമാംഗി:—എങ്കിലും ഇങ്ങനെയുള്ള വ്രതവിധികൾക്കല്ലല്ലോ സുകുമാരമനോഹരമായ ഈ ദേഹം ദൈവം നിർമ്മിച്ചതു്?

ധ്രുവസ്വാമിനി:—(സസ്മിതം) മാരജിത്തായ ഭഗവാനിൽ വിശ്വസിക്കുന്നവക്ക് ദേഹത്തെപ്പററിയെന്തു വിചാരമാണ്? ലോകസേവയ്ക്കു മാത്രമാണല്ലോ ദേഹം.

ഹേമാംഗി:—ശരിശരി, തത്വജ്ഞാനം പറയണം. ഒന്നുമറിയാത്ത എന്നോടു പറയാം. എങ്കിലും സീത, പാഞ്ചാലി, ദമയന്തി, സാവിത്രി ഇവരെല്ലാം ഭർത്തൃപരിചരണംവഴിയാണല്ലോ ലോകസേവ ചെയ്തതു്.

ധ്രുവസ്വാമിനി:—(അല്പം ക്ഷോഭത്തോടെ) അതെനിക്കു ദൈവം വിധിച്ചില്ല. ഭർത്തൃസേവ സ്ത്രീകൾക്ക് ഉൽകൃഷ്ടംതന്നെ. പക്ഷേ വിവാഹംമുതല്ക്കേ അഭർത്തൃകയായ ഞാൻ എങ്ങനെ ആ ധർമ്മം പരിപാലിക്കും?

ഹേമാംഗി:—എങ്കിലും മററുള്ളവരെ വിചാരിക്കേണ്ടേ? ദേവിയെ ഓർത്തു സങ്കടപ്പെടുന്ന പ്രിയജനങ്ങളെ ഓർമ്മിക്കേണ്ടേ?

ധ്രുവസ്വാമിനി:—(ശാന്തസ്വരത്തിൽ) അവരെ ഞാൻ മറക്കുന്നില്ല. സ്നേഹം ഭഗവാൻ വിരോധിച്ചിട്ടില്ലല്ലോ. എല്ലാ പ്രാണികളോടും ഒരുപോലെ സ്നേഹമുണ്ടായിരിക്കണമെന്നല്ലേ ആചാര്യൻ ഉപദേശിക്കുന്നതു്?

ഹേമാംഗി:—അതു ശരിയായിരിക്കാം. എങ്കിലും കുമാരൻ—

ധ്രുവസ്വാമിനി:—(വികാരസംയമം അനുഷ്ഠിച്ചിട്ടു്) മഹാരാജാവിനു നന്മവരട്ടേ! ലൗകികകാര്യങ്ങളിൽ വ്യഗ്രനായിരിക്കുന്ന അദ്ദേഹം ഇങ്ങനെയുള്ള ഒരു നിരാശതകൊണ്ടു് അധികകാലം സന്തപിക്കയില്ല.

ഹേമാംഗി:—കഷ്ടം! ദേവിക്ക് ഇങ്ങനെ പറവാൻ തോന്നുന്നല്ലോ. കുമാരൻ ശ്രീരാമചന്ദ്രനെപ്പോലെ ദൃഢപ്രതിജ്ഞനെന്നല്ലേ ലോകർ പറയുന്നത്?

(ധ്രുവസ്വാമിനി ഒന്നും മിണ്ടാതെ സങ്കടത്തിലെന്നപോലെ നില്ക്കുന്നു.)

ഹേമാംഗി:—എനിക്കിതൊന്നുകൊണ്ടും സമ്മതം വരുന്നില്ല. ഈ വനാന്തരഭാഗങ്ങളിൽ സഞ്ചരിക്കുന്നതാണൽ കഷ്ടമെന്നു പറഞ്ഞാലാരു വിശ്വസിക്കും? അന്നു സങ്കടമനുഭവിച്ചു; ശരിതന്നെ. ഇന്നത്തെ സങ്കടമോ?

അന്തഃപുരത്തിലലരൊത്ത നിലത്തുപോലും
നൊന്തനഘം തളരുവോരു ഭവൽപദങ്ങൾ
കാന്താരഭാഗമിതളന്നു നടക്കുവാനായ്
കാന്താംഗി! വന്ന വിധിയാണിസഹ്യമേററം. 3

ധ്രുവസ്വാമിനി:—അതിലെന്താണുള്ളത്? ഈ തപോവനത്തിൽ സഞ്ചരിക്കുന്നത് ഉദ്യാനത്തിൽ സഞ്ചരിക്കുന്നതിലും സുഖമായിട്ടാണ് ഞാൻ വിചാരിക്കുന്നത്.

ജലഫേനഘനസൻനദങ്ങളാലും
മലർ മൂടുന്ന ലതപ്പടപ്പിനാലും
ഫലഭാരനമൻതരുക്കളാലും
വിലസുന്നോരിവിടം നിതാന്തരമ്യം. 4

ഹേമാംഗി:—വളരെ ദാനംചെയ്ത ഈ കൈകൾ ഭിക്ഷാപാത്രവുമേന്തി നഗരവീഥികളിൽ നടക്കുന്നതു വിചാരിക്കതന്നെ വയ്യാ. അയ്യോ, ദേവി!

വേണംപോൽ ധനധാന്യവസ്തുനിചയം
നിത്യം കണക്കെന്നിയേ
ദാനം ചെയ്യൊരു തൃക്കരങ്ങളിൽ മര-
പ്പാത്രം വഹിച്ചങ്ങനെ
കാണുന്നോരൊടിരന്നു നാട്ടുവഴിമേൽ
മഞ്ഞപ്പുതപ്പേന്തി നീ
ക്ഷോണീഭർത്രി യലഞ്ഞിടുന്നതു വിചാ-
രിപ്പാനുമാളല്ല ഞാൻ. 5

ധ്രുവസ്വാമിനി:—ശരിശരി, ഈവിധമുള്ള സാംസാരികപ്രലോഭനങ്ങൾ എന്റെ മനസ്സിനെ ഇളക്കുന്നതല്ല.

ഹേമാംഗി:—എങ്കിലും നാഗരികവാസം ആക്ഷേപിക്കുന്നതു ശരിയാണോ? ദേവി ആലോചിക്കുക: രാജധാനിയിലെ ഉദ്യാനങ്ങൾ എത്ര ഭംഗിയുള്ളവ! പ്രമദാവനത്തിലെ വൃക്ഷങ്ങൾ എത്ര മനോഹരങ്ങൾ! അപ്രകാരമുള്ള സുഖാനുഭോഗങ്ങളിൽ ശീലിച്ച ദേവി എങ്ങനെ ഈ ആശ്രമവാസം സഹിക്കും?

ധ്രുവസ്വാമിനി:—നീയൊരു പഞ്ജരശുകിതന്നെ. നിനക്കു നിന്റെ കൂടിനോടുള്ള ഇഷ്ടം! അതിന്റെ പൊൻപൂച്ചു കണ്ടു് അതിൽത്തന്നെ പാർക്കുവാൻ നീയാഗ്രഹിക്കുന്നു. എന്താണു് ഈ വനഭാഗത്തിനു രാജധാനിയിലെ ഉദ്യാനങ്ങളേക്കാൾ രാമണീയകത്തു കുറവു്?

എത്തും ദോഹദമെന്നിയേ തളിരിടും
പൂവല്ലിയുണ്ടെങ്ങുമേ
സ്വാതന്ത്ര്യത്തിൽ വളർന്ന പക്ഷികൾ സദാ
പാടുന്നു സന്തുഷ്ടരായ്

ശീതശ്ശീകരഗന്ധവാഹനലസം
വീശുന്ന സന്താപഹൻ
ചേതോമോഹനമീയരണ്യവിഭവം;
വാണീടുമാർ പട്ടണം? 6

ഹേമാംഗി:—ഞാനെന്തു പറയാനാണു്?

സുധാസിക്തമെല്ലാം സുഖംചേൎന്നിടുമ്പോൾ
വിഷം ചേൎന്നതെല്ലാം സുഖം കൈവിടുമ്പോൾ
അരമ്യാഭിരമ്യാദിചിന്താവിശേഷം
മനോഭാവമൊത്തന്നതേ തോന്നിടുന്നു. 7

രാജധാനിയിൽ ദേവി അസുഖമനുഭവിച്ചതുകൊണ്ടു് അവിടമെല്ലാം ഉപേക്ഷണീയമെന്നു തോന്നുന്നു. വ്രതവിധികൾകൊണ്ടു ശാന്തി പരിശീലിച്ചതിനാൽ എല്ലാടവും ഇപ്പോൾ ഒരുപോലെയെന്നല്ലേ വരേണ്ടതു്? അതിനു പകരം രാജധാനിയോടീവിധം വെറുപ്പു തോന്നുന്നതുകൊണ്ടു് അതിനോടുള്ള ബന്ധം തീരെ വിട്ടിട്ടില്ലെന്നു് എനിക്കു തോന്നുന്നു. ഇതാ, വരുന്നു ഭഗവതി അംശുമതി.

ധ്രുവസ്വാമിനി:—ഭഗവതി അംശുമതിയോ? (സന്തോഷത്തോടെ) എന്റെ നോയ്മ്പുകൾ കാലംകൂടുമ്പോഴേക്കു തീൎത്ഥാടനം കഴിഞ്ഞുവരുമെന്നാണല്ലോ അരുളിച്ചെയ്തിരുന്നതു്.

ഹേമാംഗി:—(ആത്മഗതം) ഇവരും വന്നുചേൎന്നു. ഇനി പറഞ്ഞിട്ടു കാൎയ്യമില്ല.

(പരിവ്രാജിക പ്രവേശിക്കുന്നു)

പരിവ്രാജിക:—(ധ്രുവസ്വാമിനിയെ കണ്ടിട്ടു്)

തീവ്രവ്രതങ്ങൾ ശരിയായ് പലതാചരിച്ചു
ദേഹം മെലിഞ്ഞിടിലുമേറിന കാന്തിമൂലം
വാത്മീകിതന്നുടജദേശമലങ്കരിച്ച
ശ്രീരാമപത്നിയിവളെന്നു നിനയ്ക്കുമാരും. 8

ധ്രുവസ്വാമിനി:—ഭഗവതി, ഈ പുത്രി വന്ദിക്കുന്നു.

ഹേമാംഗി:—ഈ ദാസി പാദപ്രണാമം ചെയ്യുന്നു.

(രണ്ടുപേരും വന്ദിക്കുന്നു.)

പരിവ്രാജിക:—(അനുഗ്രഹിച്ചിട്ട്) ഭഗവാൻ തഥാഗതൻ നിങ്ങൾക്കു കുശലം വരുത്തട്ടെ!

ധ്രുവസ്വാമിനി:—ഭഗവതിയുടെ ഈ ആഗമനം ശുഭോദക്കമാണെന്നുള്ളതിനു തക്കമില്ല. എൻെറ വ്രതവിധികൾ അവസാനിക്കുന്ന ദിവസംതന്നെ എന്നെ സദഷ്ടാംഗമാഗ്ഗത്തിൽ നയിക്കുവാൻ ദേവിയുടെ കരങ്ങളാണല്ലോ എനിക്കവലംബമായി വേണ്ടതു്.

പരിവ്രാജിക:—(പുഞ്ചിരിയോടെ) ആട്ടെ! ആട്ടെ! അതൊക്കെ പിന്നെയാവാം. അരമനയിൽ വസിച്ചിരുന്ന കാലത്തുള്ളതിൽ കൂടുതൽ ലാവണ്യം ഞാൻ നിന്നിൽ കാണുന്നു.

നീരാളങ്ങൾ വെടിഞ്ഞു വല്ക്കലമുട-
ത്തീടുന്നു; സംസ്കാരമോ
നീരാഴിക്കടവിൽ വ്രതക്കുളിയൊഴി-
ച്ചൊന്നില്ല കല്യാണി തേ!
ആഹാരം ഫലമൂലജാലമമൃതേ-
ത്തെല്ലാമുപേക്ഷിച്ചഹോ!
പാരാതെങ്കിലുമംഗഭംഗികൾ തെളി-
ഞ്ഞതാണിന്നു കാണുന്നു ഞാൻ. 9

ഹേമാംഗി:—(സന്തോഷത്തോടെ) അരുളിച്ചെയ്തതു് എത്ര ശരിയാണു്!

കാതിൽ തോടകളില്ല കണ്ണുകളണി-
ഞ്ഞിട്ടില്ല നല്ലഞ്ജനം
ചേണാളും നവചന്ദനദ്രവമണി-
ഞ്ഞിട്ടില്ല പോർകൊങ്കകൾ
താംബൂലാദിപരിഷ്കൃതിക്കധരമോ
കീഴ്പെട്ടതില്ലെങ്കിലും
ദേവിക്കിന്നുടൽ സൗഭഗത്തികവിനാൽ
ശോഭിപ്പതുണ്ടേററവും. 10

പരിവ്രാജിക:—അങ്ങനെയല്ലാതെ വരുമോ?

ജ്വലിതാനലനിൽ തപിച്ചപോതും
കനകം ശോഭവളർന്നു കണ്ടിടുന്നു;
കമനീമണി! നീ തപസ്സിൽവാഴ-
മ്പൊഴുതും നിൻതിരുമൈ മനോജ്ഞമത്രേ! 11

ധ്രുവസ്വാമിനി:—(ലജ്ജയോടെ) ഭഗവതിയും ഇങ്ങനെ പറയുന്നല്ലോ. ഭിക്ഷയാചിക്കുന്ന ഞാൻ ദേഹകാന്തിയാഗ്രഹിക്കുന്നില്ല.

പരിവ്രാജിക:—വത്സേ! ചേതോമോഹനമായ ദേഹസൗകുമാര്യത്തെ നീ എന്തിനു് അപലപിക്കുന്നു.

ഹേമാംഗി:—ദേവി, ഭഗവതിയുടെ അരുളപ്പാടെങ്കിലും വകവെയ്ക്കുക.

ധ്രുവസ്വാമിനി:—(സംഭാഷണം മാററാനെന്ന ഭാവത്തിൽ) ഈ മൂന്നുവർഷത്തെ തീർത്ഥാടനത്തിൽ ഭഗവതി എത്ര

പുണ്യക്ഷേത്രങ്ങൾ ദശിച്ചിരിക്കണം! അതെല്ലാം വിസ്തരിച്ച കേൾക്കാനെനിക്കാഗ്രഹമുണ്ട്.

പരിവ്രാജിക:—എന്തു പറയുന്നു? എല്ലാടവും ചുററിനടന്നു കണ്ടു. ഭഗവജ്ജന്മംകൊണ്ടു പുണ്യഭൂമിയായിത്തീൎന്ന ലുമ്പിനി ഉദ്യാനം, തപസ്സുചെയ്ത വനങ്ങൾ, ജ്ഞാനം സിദ്ധിച്ച ഗയാ, ബോധിവൃക്ഷം, ധമ്മചക്രം തിരിച്ച കാശി, കൗശാംബി, രാജഗൃഹം എല്ലാം കണ്ടു. എത്ര മാഹാത്മ്യമുള്ള സ്ഥലങ്ങൾ! എന്തു പുണ്യംവിളയുന്ന ദേശങ്ങൾ!

ധ്രുവസ്വാമിനി:—(അതിസന്തോഷത്തോടെ) തഥാഗതൻ പ്രസാദിച്ച്, ആ സ്ഥലമെല്ലാം ദശിക്കവാൻ എനിക്കും ഭാഗ്യമുണ്ടാവട്ടെ. ആ പുണ്യദേശങ്ങളിലെ പാവനധൂളിയേററ് എൻെറ ഈ ദേഹവും ചരിതാൎത്ഥമാവട്ടെ.

പരമകാരുണികൻ ഭഗവാൻെറ തൃ-
ച്ചരണപങ്കജധൂളി വഹിച്ചഹോ
പെരുമയാണ്ടൊരു പുണ്യതടങ്ങളിൽ
പുരളുവാൻ കൊതിചിത്തതലത്തിൽ മേ. 12

പരിവ്രാജിക:—ഭഗവാൻ പ്രസാദിച്ച് അതിനിടവരുത്തും. ഞാൻ വേറെയും പല സ്ഥലത്തു പോയി; ഒടുവിൽ ഉജ്ജയിനിയിലും.

ഹേമാംഗി:—എന്ത്! ഉജ്ജയിനിയിലോ? അവിടെ എല്ലാവക്കും സുഖംതന്നെയല്ലേ? മഹാനുഭാവനായ മഹാരാജാവും അദ്ദേഹത്തിൻെറ പ്രിയമാതാവും അമാത്യന്മാരും മററു ബന്ധുക്കളും എല്ലാവരും കുശലികളായിത്തന്നെ ഇരിക്കുന്നില്ലേ?

പരിവ്രാജിക:—അവക്കെല്ലാം ക്ഷേമംതന്നെ. എല്ലാവരും പ്രത്യേകം പ്രത്യേകം അന്വേഷിച്ചു. വിശേഷിച്ചും മഹാറാണി ദത്താദേവി—

ധ്രുവസ്വാമിനി:—(ദുസ്സഹമായ സങ്കടത്തോടെ) അവരെല്ലാം ഈ ദുർഭാഗ്യവതിയെ ഓർമ്മിക്കുന്നുവല്ലോ. വിശേഷിച്ചും പരമവന്ദ്യയായ ദത്താദേവി. അവരുടെ വേർപാടാണ് എൻെറ മനസ്സിനെ വേദനപ്പെടുത്തുന്നത്. മാതാവു മരിച്ച എന്നെ ശൈശവം മുതലേ എടുത്തു വളർത്തി. ഞാൻമൂലം ദേവിക്ക് ഒരു ദിവസത്തെ സുഖംപോലും ഉണ്ടായിട്ടില്ലല്ലോ—(എന്നു കരയുന്നു)

പരിവ്രാജിക:—മകളേ, ആശ്വസിക്കുക. നിനക്കു ദുർഭാഗ്യങ്ങൾ അകലേണ്ട കാലമായി. പരമഭട്ടാരികയായ ദേവി മാത്രമല്ല വിക്രമാദിത്യമഹാരാജാവും നിൻെറ കുശലത്തിൽ ഉത്സുകിയാണ്.

ധ്രുവസ്വാമിനി:—(സോൽക്കണ്ഠം) മഹാരാജാവിനു ക്ഷേമംതന്നെയാണല്ലോ.

പരിവ്രാജിക:—ധർമ്മതല്പരനായ അദ്ദേഹത്തിന് അനാരോഗ്യത കുന്നും കണ്ടില്ല. എങ്കിലും അദ്ദേഹം മാറാത്ത മനോദുഃഖംകൊണ്ടു വ്യാകുലപ്പെട്ടാണ് കാണപ്പെട്ടതു്.

മെയ് ചടച്ചുമകതാരിലേറിട-
ന്നാടൽകൊണ്ടു മുഖശോഭ മാഴ്കിയും
കാറിൽ മൂടിയ നാവദ്രവെന്നപോൽ
വാണിടുന്നു പുരുദുഃഖിതൻ നൃപൻ.

ഹേമാംഗി:—അയ്യോ! മഹാരാജാവു് ഇങ്ങനെ സങ്കടത്തിനധീനനാകയോ?

ധ്രുവസ്വാമിനി:—(തേങ്ങി കരഞ്ഞിട്ടു്) അയ്യോ! ജീവിതേശ, സർവ്വസങ്കടങ്ങളും സഹിച്ചു് എന്റെ മാനരക്ഷചെയ്ത മഹാനുഭാവ, ഞാൻ അവിടുത്തേയ്ക്കും ദുഃഖഹേതുവായിട്ടാണല്ലേ തീൎന്നതു്?

പരിവ്രാജിക:—വത്സേ, വ്യസനം അടക്കൂ. സംസാരത്തിലുള്ള സങ്കടങ്ങളിൽ ഇത്രമാത്രം വഴിപ്പെടുന്നതു വ്രതങ്ങൾ അനുഷ്ഠിക്കുന്നവൎക്കു് ഉചിതമല്ല. ഹേമാംഗി, നീ പോയി ദേവിയുടെ തളൎച്ച തീക്കുന്നതിനു ഭക്ഷ്യപാനീയങ്ങൾ കൊണ്ടുവരിക.

(ഹേമാംഗി പോകുന്നു.)

ധ്രുവസ്വാമിനി:—(വികാരസംയമനം ചെയ്തു ശാന്തി കൈക്കൊണ്ടിട്ടു്) ഭഗവതി, എന്റെ ചാപല്യത്തെ ക്ഷമിക്കണം. എത്രമാത്രം വ്രതമാചരിച്ചിട്ടും, എന്തെല്ലാം നോയ്മ്പുകൾ നോററിട്ടും, പ്രിയജനങ്ങളിൽ സക്തമായ എന്റെ ഹൃദയത്തിനു വൈരാഗ്യം ലഭിക്കുന്നില്ല. സ്നേഹം, കുടുംബം, ലൗകികബന്ധങ്ങൾ ഇവ യെന്നെ ഉപേക്ഷിച്ചിട്ടില്ല. അവയെ ഉന്മൂലനാശം ചെയ്യുന്നതിനു് എനിക്കു സാധിക്കുന്നുമില്ല. സർവ്വസംഗത്യാഗം വേണ്ട സന്ന്യാസമെവിടെ? ചപലബുദ്ധിയായ ഞാൻ എവിടെ? അഹോ കഷ്ടം!

പരിവ്രാജിക:—വത്സേ! സമാധാനപ്പെടുക. നിന്റെ ധൎമ്മസങ്കടങ്ങൾ മനുഷ്യസഹജങ്ങളാണു്. സ്നേഹബന്ധങ്ങൾ എളുപ്പത്തിൽ മുറിക്കാവുന്നവയല്ല. മുൻപുണ്ടായ

സങ്കടത്തെ മാത്രം വിചാരിച്ച സന്ന്യാസവും ശരിയല്ല. മോഹപാശങ്ങൾ മുറിയാത്തുള്ള സന്ന്യാസം കാരാഗൃഹവാസമാണ്.

വിഷയങ്ങളിലാശ തീൎന്നിടാത്തോൾ
സുഖഖേദങ്ങളിൽ നിശ്ചയംവരാത്തോൾ
തരുണീമണി, നീ സഹിപ്പതാണോ
ശ്രമസാദ്ധ്യം കഠിനം യമിവ്രതങ്ങൾ. 14

അതുകൊണ്ട് എല്ലാം ആലോചിച്ച് ആചാൎയ്യൻ ശരിയായ ഒരു മാൎഗ്ഗം ഉപദേശിക്കാതെയിരിക്കയില്ല. അത് അനുസരിക്കുക.



ധ്രുവസ്വാമിനി:—(ദീൎഘനിശ്വാസത്തോടെ) സംസാരം ത്യജിക്കാനും വരിക്കാനും ശക്തയല്ലാത്ത എന്നെ മാരജിത്തായ ഭഗവാൻതന്നെ രക്ഷിക്കട്ടെ.

നേരായ് നോയ്മ്പുപവാസമുഗ്രനിയമാ-
ചാരങ്ങളെന്നൊക്കെയു-
ള്ളോരോ വൃത്തികളായ ശാന്തി മണലാൽ
മൂടിക്കിടന്നീടിലും
പാരം താഴ്ചയിൽ വേർ പടൎന്ന പെരുതാം
സംസാരവൃക്ഷത്തിനെ-
ത്തീരെച്ചിന്നതലത്തിൽനിന്നു പിഴുതാ-
നിൎന്നേതുമാളല്ല ഞാൻ. 15

അഹോ! ഇതാണ് ധൎമ്മസങ്കടത്തിന്റെ പാരമ്യം.

**പരിവ്രാജിക:**—എല്ലാം ശുഭമായി വരും. പരമകാരുണികനായ ഭഗവാൻ ബുദ്ധദേവനിൽ വിശ്വസിക്കുക. (ചുറ്റും നോക്കിയിട്ടു്) സന്ധ്യാനിയമങ്ങൾക്കു സമയമായി. നമുക്കും പർണ്ണശാലയിലേക്കു പോകാം.

(രണ്ടുപേരും പോയി)

ആറാമങ്കം കഴിഞ്ഞു.



# ഏഴാമങ്കം

[ചന്ദ്രഗുപ്തനും സുകീർത്തിയും പരിവാരങ്ങളും പ്രവേശിക്കുന്നു.

ചന്ദ്രഗുപ്തൻ:—ദൈവാധീനംകൊണ്ടു യുദ്ധംകൂടാതെതന്നെ അഭീരന്മാർ കീഴടങ്ങി.

സുകീർത്തി:—അതിലെന്താണ് ആശ്ചര്യം?

കൈത്താരേന്തും പ്രചണ്ഡാസിക ചെറുതുമുയ-
ർത്താതെ പേരൊന്നിനാലേ
ഭീത്യാ പാർത്തഗുഹാന്തസ്ഥലികളിലമരും
വൈരിത്തമിസ്രജാലം
പാർത്തട്ടിൽ ദീപസപ്തങ്ങളിലറിയുമൊരീ
വിക്രമാദിത്യനാമം
നിത്യം സാർത്ഥീകരിപ്പൂ നൃപവര; മഹിമാ-
നങ്ങൾ മറ്റെന്തു ചൊൽവൂ? 1

ചന്ദ്രഗുപ്തൻ:—യുദ്ധസന്നാഹങ്ങൾ കഴിഞ്ഞതോടുകൂടി ഇതുവരെ അടങ്ങിക്കിടന്ന എന്റെ ദുഃഖം ഇതാ, പിന്നെയും വളരുന്നു.

സുകീർത്തി:—തിരുമേനി, ഇതാ, നാം ഭാഗീരഥീതടം അണഞ്ഞതുപോലെ തോന്നുന്നു.

അൻപിൽ ശീകരശീതമാം ചെറുമരുൽ-
പോതങ്ങൾ വീശുന്നതു-
ണ്ടെമ്പാടും തളിരിട്ട വല്ലികൾ പട-
ർന്നുണ്ടീ ദ്രുമശ്രേണിയും

കൊമ്പന്യോന്യമുരച്ചിടുന്നിണകളും
പാടും വിഹംഗങ്ങളും
വൻപുണ്യസ്ഥലമാം നദീതടമഹോ-
ത്സ്വത്തെപ്പുകഴ്ത്തുന്നിതോ. 2

ചന്ദ്രഗുപ്തൻ:—അങ്ങനെ അല്ലാതെ വരുമോ? സർവ്വ പാപഹയായ ഗംഗാദേവിയുടെ സമ്പർക്കമുള്ള ഇവിടം പുണ്യഭൂമിതന്നെ. ദേവി, ഭാഗീരഥി!

ധന്യേ, വിഷ്ണുപദോത്ഭവേ, ശിവജടാ-
ലംകാരഭൂതേ, മഹൽ-
പുണ്യാകാരഗുണേ, ജഗത്രിതയതീ-
ത്ഥങ്ങൾക്കമാധാരമേ,
നിന്നാൽ ഭാരതഭൂമി വിൺതലമതേ-
ക്കാളും മഹത്വംകല-
ന്നന്യൂനം വിലസട്ടെ സർവ്വജനതാ-
പാപാപഹന്ത്രീ,ശുഭേ! 3

സുകീർത്തി:—നാം ഏതോ ആശ്രമസ്ഥാനത്തിനു സമീപമാണ്, തർക്കമില്ല. എത്ര ശാന്തമായിട്ടാണ് പക്ഷിമൃഗാദികൾപോലും വിഹരിക്കുന്നത്!

ഗർജ്ജിപ്പതില്ല കടുവാ പുലി സിംഹമൊന്നും;
നൈസർഗ്ഗവൈരമറിയാതെ മൃഗങ്ങൾ വാഴ്വൂ;
മന്ദം ചലിപ്പിതു സമീരണനാദരത്താ;-
ലിന്നീ സ്ഥലത്തു തെളിയുന്നതു ദിവ്യശാന്തി. 4

ചന്ദ്രഗുപ്തൻ:—ദിവ്യനായ ഏതോ ഒരു മഹർഷിയുടെ ആശ്രമസ്ഥാനമാണ് ഇതെന്നുള്ളതിനു തർക്കമില്ല. സുകീ

ത്ത്, പരിവാരങ്ങളും സേനയും വേറെ വഴി പോയ്ക്കൊള്ളുവാൻ ആജ്ഞാപിക്കുക. ആശ്രമവാസികൾക്കുപദ്രവമുണ്ടാക്കരുതല്ലോ. നമുക്കിവിടെ കുറച്ചുനേരം വിശ്രമിച്ചിട്ടു തീർത്ഥപാദദർശനത്തിനുശേഷം അവരോടു ചേരാം. (എന്നു മഹാരാജാവു് ഉത്തരീയം വിരിച്ചിരിക്കുന്നു.)

സുകീർത്തി:—കല്പിച്ചതു ശരിയാണു്. സ്വയം സമീപിച്ച ശ്രേയസ്സിനെ ഒരു കാലത്തും തിരസ്കരിക്കാവുന്നതല്ല. (തിരിഞ്ഞു പരിവാരങ്ങൾക്കു് ആജ്ഞ നല്കുന്നു.)

ചന്ദ്രഗുപ്തൻ:—എന്താണെന്നറിഞ്ഞുകൂടാ. പ്രിയാസംഗമമുണ്ടായാലെന്നപോലെ അനിർവാച്യമായ ഒരാനന്ദം എനിക്കുണ്ടാകുന്നു. അനവദ്യമായ ഒരു നിർവൃതി. മനസ്സിനു് ആഹ്ലാദവും. അഥവാ ഇതിലെന്താണു് ആശ്ചര്യപ്പെടാനുള്ളതു്?

സുകീർത്തി:—ഈ വള്ളിക്കെട്ടിനപ്പുറമായി ആരോ സംസാരിക്കുന്നുണ്ടെന്നു തോന്നുന്നു.

ചന്ദ്രഗുപ്തൻ:—(ചെവികൊടുത്തിട്ടു്) അതേ, ശ്രാമണന്മാരാണു്.

അണിയറയിൽ:

ബുദ്ധഘോഷ, വൃ പറിച്ചതു മതി.

(രണ്ടു ശ്രാമണന്മാർ പ്രവേശിക്കുന്നു.)

ഒന്നാമൻ:—ബുദ്ധഘോഷ, വൃ പറിച്ചതു മതി. നമുക്കു് ആശ്രമത്തിലേക്കു മടങ്ങാം. ആ രാജർഷി ഉച്ചയോടുകൂടി വരുമെന്നല്ലേ ആചാര്യൻ അരുളിച്ചെയ്തതു്?

ബുദ്ധഘോഷൻ:—ആര്യ സംഘമിത്ര, എന്നാൽ വരേണ്ട സമയമായല്ലോ. അനക്കമൊന്നും കേൾക്കാനുമില്ല. രാജാക്കന്മാരും മററും വരുമ്പോൾ വാദ്യഘോഷങ്ങളും മററും പതിവില്ലേ? എങ്ങനെയാണ് ആ രാജഷി വരുന്നുണ്ടെന്ന് ആചാര്യൻ അറിഞ്ഞതു്? വല്ല സന്ദേശവും ഉണ്ടായിരുന്നോ?

സംഘമിത്രൻ:—ദിവ്യന്മാരായ സിദ്ധന്മാർക്ക സന്ദേശംകൊണ്ടെന്താണ് ആവശ്യം?

ബുദ്ധഘോഷൻ:—അപ്പോൾ ദിവ്യദൃഷ്ടികൊണ്ടു കണ്ടതായിരിക്കണം.

സംഘമിത്രൻ:—ആയിരിക്കണം. ഇന്നെല്ലാംകൊണ്ടും ആശ്രമവാസികൾക്ക സുദിനംതന്നെ. ഇന്നാണല്ലോ ആചാര്യൻ പുതിയ ശിഷ്യർക്ക ദശശീലപരിഗ്രഹം നല്കുന്നതു്.

ചന്ദ്രഗുപ്തൻ:—(ആത്മഗതം) ഈ വാക്ക് എന്റെ ഉള്ളിൽ തീകോരി ഇടുന്നു. ഇവിടെ ആയിരിക്കുമോ എന്റെ പ്രിയ വസിക്കുന്ന ആശ്രമം? ഏതായാലും ഇവരോടു ചോദിച്ചുനോക്കാം.

(ചന്ദ്രഗുപ്തനും സുകീത്തിയും അടുത്തു ചെല്ലുന്നു)

ചന്ദ്രഗുപ്തൻ:—ഭവാന്മാർക്ക വന്ദനം.

സംഘമിത്രൻ:—ആര്യന്മാർക്ക സ്വാഗതം. തഥാഗതൻ നിങ്ങൾക്ക നന്മ വരുത്തട്ടെ.

സുകീത്തി:—നിങ്ങളുടെ ആശ്രമം സമീപംതന്നെയല്ലേ? അവിടെ പോയി മഹാനായ ആചാര്യനെ വന്ദിച്ചു പോകാൻ ആര്യന് ആഗ്രഹമുണ്ടു്.

സംഘമിത്രൻ:—ഇന്ന് ആചാര്യപ്പാദങ്ങൾ അതിമാന്യനായ അതിഥിയെ പ്രതീക്ഷിക്കുന്ന ദിവസമാണ്. ദർശനത്തിന് അവസരം കിട്ടുമോ എന്നു ഞാൻ ശങ്കിക്കുന്നു. ഏതായാലും അവിടെ അന്വേഷിച്ചു നോക്കാം.

ചന്ദ്രഗുപ്തൻ:—അതുതന്നെയാണ് ഉത്തമപക്ഷം.

സംഘമിത്രൻ:—ആര്യന്മാർ ഞങ്ങളെ അനുഗമിച്ച് ഈ വഴിയേ വന്നാലും.

ചന്ദ്രഗുപ്തൻ:—(സുകീർത്തിയോടായിട്ട്) എന്താണ് ഈ ആശ്രമസ്ഥാനം അടുക്കുംതോറും എനിക്ക് എന്തെന്നില്ലാത്ത ഒരു നിർവൃതി ഉണ്ടാകുന്നത്?

മുങ്ങുന്നോ കുളുർവെണ്ണിലാവിലമര-
പ്പൂങ്കാവിലെത്തെന്നൽതാൻ
തങ്ങുന്നോ, ഹരിചന്ദനദ്രവമൊഴി-
ച്ചീടുന്നതോ മേനിയിൽ
പൊങ്ങുന്നോരു സുഖാമൃതാംബുധിയിൽ ഞാൻ
നീന്തുന്നുവോ പാരിലി-
ന്നെങ്ങുന്നോ നിരവദ്യനിർവൃതി ലഭി-
ച്ചീടുന്നു നിസ്സംശയം. 5

സുകീർത്തി:—പുണ്യാത്മാക്കളുടെ സാമീപ്യംകൊണ്ടുതന്നെ ഈവിധമായ അനുഭവവിശേഷം ഉണ്ടാകാവുന്നതാണല്ലോ.

ബുദ്ധഘോഷൻ:—ആചാര്യപ്പാദങ്ങൾ ഇന്നേദിവസം മാന്യാതിഥികളുടെ സല്ക്കാരംകൊണ്ടു സന്തുഷ്ടനാകാതിരിക്കയില്ല. ഞങ്ങളുടെ ഈ ആശ്രമത്തിൽ അപൂ

വ്മായിട്ടു മാത്രമേ സാംസാരികന്മാരായ മഹാന്മാർ വരാറുള്ളല്ലോ.

ചന്ദ്രഗുപ്തൻ:—ഭഗവൽപാദർ ആരെയാണ് പ്രതീക്ഷിക്കുന്നത്?

സംഘമിത്രൻ:—വിക്രമാദിത്യമഹാരാജാവിനെ എന്നാണ് ഞങ്ങൾ കേട്ടത്. അതുകൊണ്ടാണ് ആശ്രമത്തിൽ എല്ലാവക്കും ഇത്ര ആഹ്ലാദം.

വീതാശങ്കമെതിർത്തിട്ടെത്ത യവന-
ന്മാരെയജ്ജിച്ചനപ്ഫം
ശ്രീമൽഭാരതധർമ്മമെങ്ങുമിളയിൽ
സ്ഥാപിച്ച പുണ്യാശയൻ
ശാകോപപ്ലവഹാരി ശാന്തനമലൻ
ശ്രീ വിക്രമാദിത്യനാം
ലോകാധീശനണഞ്ഞിടുന്നളവിലാ-
ക്കാഹ്ലാദമുണ്ടായിടാ? 6

ചന്ദ്രഗുപ്തൻ:—(സഹഷം) അങ്ങനെയോ? ലോകഗതിയെ നിയന്ത്രിക്കുന്നതിനു ശക്തിയുള്ള പുണ്യാത്മാക്കൾക്കു മനശ്ശക്തികൊണ്ടാരെയാണ് വരുത്താൻ സാധിക്കാത്തതു്?

സംഘമിത്രൻ:—ഇതാ, നാം ആചാര്യതൃപ്പാദങ്ങൾ അധിവസിക്കുന്ന പർണ്ണശാലയുടെ വാതുക്കൽ എത്തിയിരിക്കുന്നു. ആര്യന്മാർ ഇവിടെ കുറ്റ നില്ക്കുക. ഞാൻ പോയി അറിയിച്ചുവരാം. എന്താണ് ഭഗവൽസന്നിധിയിൽ അറിയിക്കേണ്ടതു്?

സുകീത്തി:—തീത്ഥാടനംചെയ്യുന്ന രണ്ടു ക്ഷത്രിയർ ഭഗവൽപാദദശ്നംകൊണ്ടു പാപമോചനം ആഗ്രഹിക്കുന്നു എന്നു്.

(ശ്രാമണന്മാർ പോകുന്നു. ചന്ദ്രഗുപ്തനും സുകീത്തിയും ഒരു വൃക്ഷച്ഛായയിൽ നില്ക്കുന്നു.)

അണിയറയിൽ:

വസുമിത്ര! ആയ്യയുടെ നോയ്മ്പുകൾ കാലംകൂടേണ്ട സമയമായിരിക്കുന്നു. എല്ലാ വിധികളും കഴിഞ്ഞാൽ തൃപ്പാദസേവ ചെയ്യുന്നതിനു് ഉടൻതന്നെ കൂട്ടിക്കൊണ്ടുവരണം. ഒട്ടും താമസിക്കരുതു്.



സംഘമിത്രൻ:—(പ്രവേശിച്ചു്) ആചായ്യൻ അവിടത്തെ കാത്തിരിക്കുന്നു. അകത്തേയ്ക്കു കടക്കാം.

ചന്ദ്രഗുപ്തൻ:—(ശീലഭദ്രനെ കണ്ടിട്ടു് ആത്മഗതം)

ദിനാരംഭേ ജൃംഭിച്ചൊരു മിഹിരനെ-
  ന്നോണമതിയാം
പ്രഭാപൂരം തൂകിത്തെളിയുമിതമാ-
  നുഷ്യവിഭവൻ
പ്രശാന്തജ്യോതിസ്സായ് മരുവുകിലുമു-
  ള്ളിൽ കൊടിയതാം
പ്രതാപം ചേരുംപോൽ വിലസിടുവതു-
  ണ്ടിന്നധികമായ്. 7

(രണ്ടുപേരും നമസ്കരിക്കുന്നു)

(പ്രത്യക്ഷം) ഭഗവൻ! തൃപ്പാദദാസനായ ചന്ദ്രഗുപ്തൻ വന്ദിക്കുന്നു.

ശീലഭദ്രൻ:—വത്സ! ബുദ്ധഭഗവാന്റെ അനുഗ്രഹംകൊണ്ടു വിജയിയായി ഭവിക്ക.

ചന്ദ്രഗുപ്തൻ:—ഞാൻ അനുഗ്രഹിക്കപ്പെട്ടു.

ശീലഭദ്രൻ:—ഇതാ, ഈ ആസനത്തിൽ ഇരുന്നാലും. രാജാവേ, അവിടുത്തെ ധർമ്മതല്പരതയും സൽബുദ്ധിയും അറിഞ്ഞു ഞാൻ സന്തുഷ്ടനായി.

പ്രതാപവിപുലതചമാർന്നധികമാം
സ്വതേജസ്സിനാൽ
അധർമ്മതിമിരത്തിനെ ഝടുതിയാ-
ട്ടിയോടിച്ചഹോ
പ്രഭാകരനൊടൊത്തു ഭുവഖിലവും
പ്രകാശിക്കിലും
പ്രശാന്തകരസമ്പദാ വിജയമാ-
ർന്നിടുന്നു ഭവാൻ. 8

അതുകൊണ്ടു് ധർമ്മരക്ഷ ചെയ്തു് അനുരൂപയായ സഹധർമ്മചാരിണിയോടുകൂടി വളരെനാൾ രാജ്യം പരിപാലിച്ചാലും!

ചന്ദ്രഗുപ്തൻ:—ഭഗവൻ! അവിടുത്തെ വാക്കു് ഒരുകാലത്തും വിഫലമാകയില്ലല്ലോ. അവിടുത്തെ അനുഗ്രഹംകൊണ്ടു് സർവാഭീഷ്ടങ്ങളും ലഭിക്കുകയും ചെയ്തു. അതുകൊണ്ടു് കുട്ടനാൾ തൃപ്പാദസേവചെയ്തു് ഇവിടെ താമസിച്ചുകൊള്ളുവാൻ അനുവാദമുണ്ടാകണം.

ശീലഭദ്രൻ:—ധർമ്മകാര്യവ്യഗ്രരായ മഹാരാജാക്കന്മാർ സർവഭോഗങ്ങൾ അനുഭവിച്ചു രാജധാനിയിൽ താമസിച്ചാലും പുണ്യം നേടുന്നതാണു്. അതുകൊണ്ടു ശാസ്ത്ര

വിധിപ്രകാരം പ്രജാപരിപാലനം ചെയ്തശേഷം വാനപ്രസ്ഥത്തിൽ പ്രവേശിച്ചാൽ മതിയെന്നാണ് എന്റെ അഭിപ്രായം.

ചന്ദ്രഗുപ്തൻ:— ഭഗവൻ, രാജ്യകാര്യങ്ങളിൽ എന്റെ മനസ്സു പതിയുന്നില്ല. ഉള്ളിൽ അടക്കാൻപാടില്ലാത്ത ദുഃഖങ്ങൾകൊണ്ട് —

ശീലഭദ്രൻ:— എല്ലാത്തിനും സകലലോകനിയന്താവായ ഭഗവാൻ നിവൃത്തി ഉണ്ടാക്കും. അതിനു സമയവും അടുത്തിരിക്കുന്നു.

(പരിവ്രാജിക പ്രവേശിക്കുന്നു)

പരിവ്രാജിക:— ഭഗവൻ, നോയ്മ്പുകാലം കാലം കൂടിയ ദേവി പാദശുശ്രൂഷക്ക് ഇങ്ങോട്ടു പുറപ്പെട്ടിരിക്കുന്നു.

(പരിവ്രാജിക പോകുന്നു)

ശീലഭദ്രൻ:— വത്സ, ശ്രദ്ധിച്ചു കേൾക്കുക. മൂന്നുവർഷത്തെ പ്രായശ്ചിത്തവിധികൾകൊണ്ടു പരിശുദ്ധയായ ധ്രുവസ്വാമിനി ദീക്ഷയാചിച്ചു നമ്മുടെ സമീപത്തേക്കു വരുന്നുണ്ട്. ധർമ്മനിരതയായ അവളിൽ പാപലേശമില്ലെങ്കിലും അവൾ ദുസ്സംബന്ധമപേക്ഷിച്ചിട്ടില്ലെന്നു ഞാൻ അറിയുന്നു. ദുർബ്ബുദ്ധിനിമിത്തം ഉണ്ടായ ക്ലേശങ്ങളാൽ പരിഖിന്നഹൃദയയായ ആ സ്ത്രീ പശ്ചാത്താപത്തെ ലോകജീവിതത്തിലുള്ള വിരക്തിയെന്നു തെററിദ്ധരിക്കുന്നു. വാസ്തവത്തിൽ സ്നേഹമൊന്നുമാത്രമാണ് അവൾക്കു ജീവസന്ധാരണത്തിനു ശക്തി കൊടുത്തിട്ടുള്ളത്.

ചന്ദ്രഗുപ്തൻ:— (അഞ്ജലിയോടെ ഗദ്ഗദസ്വരത്തിൽ) ഭഗവൻ, ഞാൻ അറിയുന്നു. അവിടുത്തെ കൃപമാത്രമാണ് എനിക്കവലംബം.

(ധ്രുവസ്വാമിനിയും പരിവ്രാജികയും പ്രവേശിക്കുന്നു. ധ്രുവസ്വാമിനി ഏകാഗ്രചിത്തയായി മറ്റാരേയും നോക്കാതെ ആചാര്യപാദങ്ങളിൽ നമസ്കരിക്കുന്നു.)

ശീലഭദ്രൻ:—(അനുഗ്രഹിച്ചിട്ട്) വത്സേ, ബൗദ്ധസന്ന്യാസിനിമാക്ക് ആരേയും കാണുന്നതിനു വിരോധമില്ല. ബഹുമാന്യനായ നമ്മുടെ അതിഥി ചന്ദ്രഗുപ്തമഹാരാജാവിനേയും വന്ദിക്കുക.

ധ്രുവസ്വാമിനി:—(പേരു കേട്ട പുളകംകൊണ്ടു മഹാരാജാവിൻെറ മുഖത്തു നോക്കി ലജ്ജിച്ചിട്ട് ഇതികർത്തവ്യതാമൂഢയായി അല്പം നില്ക്കുന്നു. വേഗം വികാരത്തെ സംയമനം ചെയ്തു്) ശീലഭദ്രശിഷ്യയായ ഈ ദാസി വന്ദിക്കുന്നു.

(ചന്ദ്രഗുപ്തൻ വികാരാധീനനായി കണ്ണുനീർ വാക്കുന്നു.)

ശീലഭദ്രൻ:—വത്സേ, ലജ്ജിക്കയോ, സങ്കടപ്പെടുകയോ വേണ്ട. നിനക്കു വ്രതവിധികൾകൊണ്ടു പാപമോചനം ലഭിച്ചു എങ്കിലും ദീക്ഷയ്ക്കുള്ള സമയമായിട്ടില്ലെന്ന് ഇപ്പോൾ തെളിഞ്ഞുവല്ലോ. സ്നേഹപാശങ്ങൾ പരിശുദ്ധസ്ഥിതിയിൽ നമ്മെ ബന്ധിക്കുന്നിടത്തോളം കാലം അവയെ ഉപേക്ഷിച്ചുകൂടാ. മഹാനുഭാവനായ ഭർത്താവിനോടുകൂടി വളരെനാൾ ജീവിച്ചിരിക്കുക. (ചന്ദ്രഗുപ്തനോടായിട്ട്) മഹാരാജാവേ, കളങ്കവിമുക്തയായ ഇവളെ എൻെറ കയ്യിൽനിന്ന് അവിടുത്തെ ധർമ്മദാരങ്ങ

ളായി സ്വീകരിച്ചാലും. ഇവൾക്ക പാതിവ്രത്യഭംഗമോ, അങ്ങേയ്ക്ക് പാരദാരികത്വദോഷമോ ഉണ്ടെന്ന ശങ്കിക്കേണ്ട. ദൈവഭക്തികൊണ്ടു സർവ്വപാപങ്ങളും പരിഹരിക്കപ്പെട്ടും.

ചന്ദ്രഗുപ്തൻ:—(സന്തോഷാശ്രുക്കളോടേ) എനിക്ക പുത്തായി ഒരു ജീവനാണ് ഭഗവാന്റെ അനുഗ്രഹംകൊണ്ടു ലഭിച്ചിട്ടുള്ളത്.

പരിവ്രാജിക:—(ലജ്ജകൊണ്ടും ആശ്ചര്യംകൊണ്ടും പ്രേമംകൊണ്ടും ഒന്നും മിണ്ടാതെ നില്ക്കുന്ന ധ്രുവസ്വാമിനിയെ തഴുകിക്കൊണ്ട്) ഗുരുജനങ്ങളുടെ മുൻപിൽ ഒന്നും പറയുന്നതിനാളല്ലാതെ നില്ക്കുന്ന എന്റെ ഈ പുത്രിക്കവേണ്ടി ഞാൻതന്നെ പറയാം. ഭഗവാന്റെ അനുഗ്രഹംകൊണ്ടും കുലദേവതകളുടെ പ്രീതികൊണ്ടും ലഭിച്ച ഈ ഭാഗ്യം അവൾ ഭക്തിപുരസ്സരം സ്വീകരിക്കുന്നു.

ശീലഭദ്രൻ:—മഹാരാജാവേ, ഇനിയും വിളംബിക്കേണ്ട. സ്വയംവരസദസ്സിൽ മാലയിട്ട ഈ കന്യകയെ എന്റെ കരങ്ങളിൽനിന്ന രണ്ടാമതും വാങ്ങിക്കൊൾക.

(ചന്ദ്രഗുപ്തൻ എഴുന്നേററു മുൻപോട്ടു ചെല്ലുന്നു. ലജ്ജാധീനയായ ധ്രുവസ്വാമിനിയുടെ കരങ്ങൾ ശീലഭദ്രൻ ചന്ദ്രഗുപ്തന്റെ കരങ്ങളിൽ അർപ്പിക്കുന്നു.)

പരിവ്രാജിക:—മഹാരാജാവേ!

തല്ക്കീർത്തിപാനരസമോത്മൃതം മറന്നു
മുന്നേ സുരപ്പരിഷ വിണ്ണിൽ വസിച്ചപോതും;
ഇപ്പോൾ പ്രിയാപ്തിയിൽ വിശുദ്ധി കലന്നിരിക്കേ
പൗലോമിതൻ പതിയുമുള്ളിലസൂയകൊള്ളും.

ശീലഭദ്രൻ:— ശരിതന്നെ. ഇനിയും എന്താണ് വേണ്ടത്?

ചന്ദ്രഗുപ്തൻ:—എല്ലാം ശുഭമായി. എന്നാൽ ഇത്രകൂടി ആവശ്യമാണ്:

(ഭരതവാക്യം)

സ്ഫീതസസ്യഫലസമ്പദാഢ്യയീ
മാതൃഭൂമി രിപുഭീതിയെന്നിയേ
വൃതധർമ്മനിലമായ് സ്വതന്ത്രയായ്
ശ്രീതിളങ്ങി വിജയിക്ക മേലിലും.




—ശുഭം—

# നോവലുകൾ

| | | | | |
|---|---|---|---|---|
| അമൃതകുമാരി (ഡിറ്റക്ടീവ്) | | 1 | 8 | 0 |
| രാജമ്മാൾ | ,, | 2 | 4 | 0 |
| ആപ്പിൾപൂമൊട്ട് | | 0 | 12 | 0 |
| ബാബിലോണിലെ രാജകുമാരി | | 1 | 8 | 0 |
| ബാല്യകാലസഖി | —ബഷീർ | 1 | 4 | 0 |
| ഭാരതീവിലാസം | — കൃഷ്ണൻഎമ്പ്രാന്തിരി | 1 | 8 | 0 |
| കളിത്തോഴി | —ചങ്ങമ്പുഴ | 2 | 8 | 0 |
| കാൻഡീഡ് | —വാൾട്ടയർ | 2 | 0 | 0 |
| കേരളസിംഹം | —കെ. എം. പണിക്കർ | 2 | 4 | 0 |
| മനുഷ്യപ്പുഴുക്കൾ | —മാക്സിംഗോർക്കി | 1 | 8 | 0 |
| മൂടുപടം | —എസ്സ്.കെ.പൊറ്റെക്കാട്ട് | 2 | 8 | 0 |
| ഒരു സ്ത്രീയുടെ ജീവിതം | —പരി: എ.ബാലകൃഷ്ണപിള്ള | 2 | 8 | 0 |
| പരിമള | | 1 | 8 | 0 |
| പരമാർത്ഥങ്ങൾ | —തകഴി | 1 | 8 | 0 |
| പതിതപങ്കജം | ,, | 1 | 4 | 0 |
| പ്രതിഫലം | ,, | 1 | 8 | 0 |
| രണ്ടിടങ്ങഴി | ,, | 2 | 8 | 0 |
| തലയോട് | ,, | 1 | 8 | 0 |
| തോട്ടിയുടെ മകൻ | ,, | 2 | 0 | 0 |
| ഥായസ് | —വിവ: എ. ദിവാകരൻ | 2 | 4 | 0 |
| സുധാബിന്ദു | —ആർ. സി. ഡട്ട് | 3 | 0 | 0 |
| റെയിൻബൊ | —വാൻഡാ വാസില്യൂവ്സ്ക | 2 | 8 | 0 |
| വെറും പ്രേമം | ,, | 1 | 8 | 0 |
| വജ്രലേഖ | | 1 | 2 | 0 |
| വഞ്ചന (ഹിന്ദിയിലെ ഗബൻ) | —പ്രേമ്ചന്ദ് | 3 | 8 | 0 |
| ഭ്രാന്താലയം | —കേശവദേവ് | 2 | 8 | 0 |
| നിർമ്മല | —പ്രേമ്ചന്ദ് | 2 | 4 | 0 |

**മംഗളോദയം ലിമിറ്റഡ്, തൃശ്ശിവപേരൂർ**